# ഉള്ളടക്കം

മ്സമറോനോ, കോറൂയോ, എവുപ്പദ്യക്നോ, മ്ശംശോനോ, അർക്കദിയാക്കോൻ, കശ്ശീശാ എന്നിവരുടെ പട്ടാഭിഷേകം.

# പൊതു നടപടികൾ

## മുന്നമേ ചെയ്യേണ്ട കാര്യങ്ങൾ

1. സ്ഥാനാർത്ഥികൾക്കു അവനവന്റെ സ്ഥാനവും ക്രമവും അനുസരിച്ച് പട്ടംകൊടയ്ക്കു മുമ്പായി നോമ്പ്, ധ്യാനം, മൗനവ്രതം (fast, retreat, quiet time) മുതലായവ നിശ്ചയിക്കുന്നതു കൊള്ളാം. പട്ടം കൊടുക്കുന്ന ആളും സ്വന്ത ഒരുക്കത്തിനായി അപ്രകാരം ചെയ്യണം.

2. പട്ടംകൊട ദിവസം വി. കുർബ്ബാന അനുഭവിക്കത്തക്കവണ്ണം വി. കുമ്പസാരം മുന്നമേ നടത്തണം.

3. ഓരോ സ്ഥാനിക്കും ആവശ്യമുള്ള അംശവസ്ത്രങ്ങൾ മുതലായവ സജ്ജമാക്കണം. അവ മുമ്പു കൂട്ടി കൂദാശ ചെയ്തു വച്ചിരുന്നാൽ പട്ടംകൊട വേളയിൽ സമയം ലാഭിക്കാം.

### അംശ വസ്ത്രങ്ങൾ

**മ്സമറോനോ**

കാൽകുപ്പായം, കമ്മീസ്, കറുത്ത കുപ്പായം, ശുശ്രൂഷ കുപ്പായം (ഊറാറാ വേണ്ട), തൊപ്പി (തൊപ്പി കശ്ശീശായ്ക്കു മാത്രം വേണമെന്നേ നിയമമുള്ളുവെങ്കിലും, കീഴ്സ്ഥാനികൾക്കും കൊടുക്കുന്ന പതിവാണു മലങ്കരയുള്ളത്. കീഴ്സ്ഥാനികൾക്കു വാഴ്ത്താത്ത തൊപ്പി കൊടുക്കുന്നു).

**കോറൂയോ, അവുപ്പദുയക്നോ, മ്ശംശോനോ**

ഇവർക്കു മേൽപറഞ്ഞ അംശവസ്ത്രങ്ങൾക്കു പുറമേ ഊറാറായും വേണം.

**അർക്കദിയാക്കോൻ**

മ്ശംശോനോയുടെ അംശവസ്ത്രങ്ങൾ തന്നെ. ഒരു വടിയും കൊടുക്കും.

**കശ്ശീശോ**

കശ്ശീശായ്ക്കു ശെമ്മാശ്ശന്റെ അംശവസ്ത്രങ്ങളും, കാപ്പക്കൂട്ടും ആവശ്യമുണ്ട്. അതായത് ഹമ്നിക്കാ (ഊറാറയ്ക്കു പകരം), ഇടക്കെട്ട്, വാൾ (ഒരു തൂവാല), കൈയ്യുറകൾ, കാപ്പാ.

**പട്ടം കൊട ദിവസത്തിന്റെ തലേ ദിവസമുള്ള ഒരുക്കങ്ങൾ**

1. സന്ധ്യാ നമസ്ക്കാരവും സൂത്താറായും കഴിഞ്ഞ് കിടക്കുന്നതിനു മുമ്പായി സ്ഥാനാർത്ഥി മേല്പട്ടക്കാരന്റെ അടുക്കൽ ചെന്നു കൈമുത്തി നില്ക്കണം. അപ്പോൾ ഓരോ സ്ഥാനിക്കും യോജിച്ച ഗുണദോഷങ്ങൾ മേല്പട്ടക്കാരൻ നൽകണം.

2. ആദ്യമായി പട്ടമേല്ക്കുകയാണെങ്കിൽ ഗുണദോഷം കഴിഞ്ഞ് കാൽക്കുപ്പായം, കമ്മീസ്, കറുത്ത കുപ്പായം, തൊപ്പി എന്നിവ റൂശ്മാ ചെയ്തു കൊടുക്കുന്നു. അവ കൈമുത്തി വാങ്ങി ധരിക്കുന്നു. തൊപ്പി മേല്പ്പട്ടക്കാരൻ ഇട്ടു കൊടുക്കുന്നു (കറുത്ത കുപ്പായം പിറ്റേദിവസം നമസ്ക്കാരത്തിനു പോകുമ്പോൾ മാത്രം ധരിക്കുന്നു). എന്നാൽ മുൻപട്ടമേതെങ്കിലും ഏറ്റിട്ടുണ്ടെങ്കിൽ വൈദിക വസ്ത്രങ്ങൾ ധരിച്ചിട്ടുള്ളതിനാൽ കൈമുത്തി ഉപദേശം കേൾക്കുക മാത്രം ചെയ്യുന്നു.

3. പിന്നീട് കിടക്കുവാൻ പോകുന്നു. ഉറങ്ങുന്നതിനു മുമ്പു മസുമൂർ വായന, ധ്യാനം മുതലായവ കഴിവുള്ളിടത്തോളം നടത്തി ആത്മീയ ചിന്തകളിൽ കഴിച്ചു കൂട്ടുന്നു.

4. പട്ടം ഏല്ക്കുന്ന ആളിന്റെയും കൊടുക്കുന്ന ആളിന്റെയും പേരു വിവരങ്ങൾ, കൊടുക്കുന്ന തീയതി, പള്ളി ഏതു സ്ഥാനം കൊടുക്കുന്നു എന്നിവ പട്ടംകൊട പുസ്തകത്തിൽ എഴുതുന്നു.

**പട്ടം കൊട ദിവസം ശുശ്രൂഷ ആരംഭിക്കുന്നതിനു മുമ്പ് ചെയ്യേണ്ട കാര്യങ്ങൾ**

1. സ്ഥാനാർത്ഥി കറുത്ത കുപ്പായവും തൊപ്പിയും ധരിച്ച് രാത്രി നമസ്ക്കാരത്തിലും പ്രഭാത നമസ്ക്കാരത്തിലും സംബന്ധിക്കുന്നു.

2. മുന്നമേ എന്തെങ്കിലും പട്ടം ലഭിച്ചിട്ടുണ്ടെങ്കിൽ നമസ്ക്കാര സമയത്തും കുർബ്ബാന സമയത്തും മദ്ബഹായിൽ കയറുകയും നില്ക്കുകയും ചെയ്യാവുന്നതാണ്. എന്നാൽ ആദ്യപട്ടമാണെങ്കിൽ മദ്ബഹായിൽ പ്രവേശിക്കുകയില്ല. മദ്ബഹായിൽ പ്രവേശിക്കാതെ താഴെത്തന്നെ നിന്നു വി. കുർബ്ബാന കാണുകയും ചെയ്യുന്നു.

3. ആദ്യപട്ടമല്ലെങ്കിൽ വി. കുർബ്ബാന സമയത്തു അതാതു സ്ഥാനികൾക്കു ലഭിച്ചിട്ടുള്ള അംശവസ്ത്രങ്ങൾ - അതായത് ശുശ്രൂഷകുപ്പായവും ഊറാറായും - ധരിച്ച് മദ്ബഹായിൽ നില്ക്കാം. പട്ടം കൊട പുസ്തകത്തിൽ ഇപ്രകാരമാണു കാണുന്നത് (എന്നാൽ ചില മേല്പട്ടക്കാർ ഏതു സ്ഥാനിയാണെങ്കിലും ശുശ്രൂഷ കുപ്പായം ധരിപ്പിക്കാതെ കറുത്തകുപ്പായം മാത്രം ധരിച്ചു കൊണ്ടു മദ്ബഹായ്ക്കു താഴെ നില്ക്കുവാനെ അനുവദിക്കുന്നുള്ളു. കശ്ശീശാ സ്ഥാനമാണെങ്കിൽ കുർബ്ബാന സമയത്ത് കറുത്ത കുപ്പായത്തിനു മേലായി പൂർണ്ണ ശെമ്മാശ്ശനെപ്പോലെ ഊറാറാ ധരിച്ചു അപ്രകാരം നില്ക്കുന്നു. അപ്പോൾ ശുശ്രൂഷ കുപ്പായവും ഊറാറായും പട്ടം കൊടയുടെ അവസാനത്തിൽ മാത്രം വാഴ്ത്തി കൊടുക്കുന്നു. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ അപ്രകാരമാണു ചെയ്തു കണ്ടിട്ടുള്ളത്).

4. വിശ്വാസപ്രമാണം കഴിഞ്ഞ് അന്നാഫൊറയ്ക്കായി മേല്പ്പട്ടക്കാരൻ ദർഗ്ഗായിൽ കയറുമ്പോൾ സ്ഥാനാർത്ഥി ദർഗ്ഗായുടെ അടുത്തുചെന്നു ത്രോണോസ്സും മേല്പട്ടക്കാരന്റെ കൈയും മുത്തുന്നു. അപ്പോൾ അയാളുടെ തൊപ്പി ശെമ്മാശൻ എടുത്തു മാറ്റി വയ്ക്കുന്നു (കശ്ശീശായ്ക്കു മാത്രം തൊപ്പി ധരിക്കാൻ അവകാശമുള്ളതിനാലാണു തൊപ്പി എടുത്തു മാറ്റുന്നത്).

5. സ്ഥാനാർത്ഥി തൊപ്പി ഇല്ലാതെ മദ്ബഹായുടെ വാതുക്കൽ, വളവുങ്കൽ, നടമേൽ (രണ്ടു മുട്ടുകളും കുത്തി) ഭക്തിപുരസ്സരം നെഞ്ചിൽ കൈകെട്ടി തല വണങ്ങി നില്ക്കുന്നു. സാദീക്കോ കഴിയുന്നതു വരെ അപ്രകാരം (മുട്ടുകുത്തി) നില്ക്കുന്നു. എല്ലാ സ്ഥാനികളും ഇപ്പോൾ അപ്രകാരം മുട്ടുകുത്തി നില്ക്കുന്നു. എന്നാൽ കീഴ്സ്ഥാനികൾക്കു നില്ക്കാമെന്നു പട്ടം കൊട പുസ്തകത്തിൽ പറയുന്നു.

6. സാദീക്കോ കഴിയുമ്പോൾ മേല്പട്ടക്കാരൻ കുറിയേലായിസ്സോൻ എന്നു ഒരു പ്രാവശ്യം പറഞ്ഞിട്ട് അംശവടിയും സ്ലീബായും പിടിച്ച് പടിഞ്ഞാട്ടു വന്നിട്ട്

എന്നു പറഞ്ഞു ജനത്തെ ഇരിക്കുവാൻ അനുവദിക്കുന്നു. ജനം ആമ്മീൻ പറഞ്ഞ് ഇരിക്കുന്നു.

7. മേല്പട്ടക്കാരൻ മദ്ബഹായുടെ പടിഞ്ഞാറെ അറ്റത്തു ഒരു കസേരയിൽ പടിഞ്ഞാട്ടു അഭിമുഖമായിരുന്നു അമാലോഗിയാ വായിക്കുന്നു. സ്ഥാനാർത്ഥി മദുബഹാ വാതുക്കൽ നടയിൽ തന്നെ മേല്പട്ടക്കാരന്റെ മുമ്പിൽ കൈകൂപ്പി (മുട്ടുകുത്തി) നില്ക്കുന്നു. കീഴ്സ്ഥാനികൾക്കു നടയ്ക്കു താഴെ നില്ക്കാം. സ്ലീബാ മേല്പട്ടക്കാരൻ തന്നെ പിടിക്കുകയും അംശവടി പുറകിൽ മറ്റൊരാൾ പിടിക്കുകയും ചെയ്യുന്നു. മേല്പ്പട്ടക്കാരൻ ശീലമുടി തലയിൽ നിന്നും നീക്കിയ ശേഷം അമാലോഗിയാ വായിക്കുന്നു.

8. അമാലോഗിയാ കാശ്ശീശായ്ക്കും ശെമ്മാശനും മാത്രം മതിയെങ്കിലും മറ്റു സ്ഥാനികൾക്കും വായിക്കുന്ന പതിവുണ്ട്. അപ്പോൾ അതാതു സ്ഥാനിക്കു യോജിച്ച ഭാഗങ്ങൾ മാത്രമേ വായിക്കുകയുള്ളു. മറ്റുള്ളവ വിട്ടുകളയുന്നു.

9. ഉപദേശങ്ങൾ, വിശ്വാസം ഏറ്റുപറച്ചിൽ, ഒപ്പിടുക, മുടി കത്രിക്കുക എന്നിവയാണു ഈ അവസരത്തിൽ ചെയ്യുന്നത്. പൂർണ്ണശെമ്മാശനും കശ്ശീശായും മാത്രം ഒപ്പിടുന്നു. മറ്റു സ്ഥാനികൾ ഒപ്പ് ഇടുകയില്ല.

10. പട്ടം ഏല്ക്കുന്ന ആളിന്റെയും, കൊടുക്കുന്ന ആളിന്റെയും പേരുവിവരങ്ങൾ, പട്ടം കൊടുക്കുന്ന തീയതി, പള്ളിയുടെ പേര് മുതലായവ പട്ടം കൊട പുസ്തകത്തിൽ മുമ്പു കൂട്ടി എഴുതിയിട്ടു അതിന്റെ മാർജിനിലാണ് ഒപ്പ് ഇടുവിക്കുന്നത്.

11. ഒപ്പിടുമ്പോൾ സ്ഥാനാർത്ഥി മേല്പ്പട്ടക്കാരന്റെ അടുക്കൽ എഴുന്നേറ്റു വന്നു മുട്ടുകുത്തി നിന്നു കൊണ്ട് കൈമുത്തി അദ്ദേഹത്തിന്റെ കൈയിൽ നിന്നും പേനാ വാങ്ങി ആദ്യം സ്ലീബാ ആകൃതിയിൽ നാലു കുത്തുകൾ ഇടുന്നു. അതിനു ശേഷം കൈമുത്തി പേനാ തിരികെ കൊടുക്കുകയും പൂർവ്വസ്ഥാനത്തു പോയി മുട്ടു കുത്തി നില്ക്കുകയും ചെയ്യുന്നു. വീണ്ടും ഗുണദോഷങ്ങൾക്കു ശേഷം രണ്ടാമതും ആദ്യത്തെ രീതിയിൽ കൈമുത്തി പേനാ വാങ്ങി കുത്തുകൾ യോജിപ്പിച്ച് കുരിശുരൂപം പൂർത്തിയാക്കി പേനാ തിരികെ കൊടുത്തിട്ട് പൂർവ്വസ്ഥാനത്തു (മുട്ടുകുത്തി) നില്ക്കുന്നു. ഇതാകുന്നു സ്ഥാനാർത്ഥിയുടെ ഒപ്പ്. കുത്തിടുന്നതും സ്ലീബാ വരയ്ക്കുന്നതും റൂശ്മാ ചെയ്യുന്ന രീതിയിൽ ആദ്യം മുകളിൽ നിന്നും കീഴിലേക്കും അനന്തരം ഇടത്തുനിന്നും വലത്തോട്ടുമാകുന്നു.

12. എല്ലാ സ്ഥാനികൾക്കും മുടി കത്രിക്കും. കശ്ശീശായ്ക്കും ശെമ്മാശ്ശനും അമാലോഗിയാ സമയത്തു തന്നെ കത്രിക്കുന്നു. മ്സമറോനോ, കോറൂയോ, എവ്പ്പദുയക്നോ എന്നിവർക്ക് ആ സമയത്തു തന്നെയോ, അതിനു മുമ്പുള്ള ഒപ്പിടീൽ അവർക്കില്ലാത്തതിനാൽ ഓരോരുത്തർക്കുമായുള്ള പ്രത്യേക ശുശ്രൂഷാ സമയത്തു ഏവൻഗേലി കഴിഞ്ഞോ അതിനായി ക്രമത്തിൽ നിർദ്ദേശിച്ചിരിക്കുന്ന മറ്റു സമയത്തോ മുടി കത്രിക്കാവുന്നതാണ്.

13. മുടി കത്രിക്കുമ്പോൾ കിലുക്കുമണി, മറുവഹ്സാകൾ എന്നിവ കിലുക്കുന്നു. വലിയ മണി അടിക്കുകയില്ല (ശുശ്രൂഷാ സമയത്ത് കാർമ്മികൻ ദർഗ്ഗായിൽ കയറി നിന്നശേഷം മാത്രം വലിയമണി അടിക്കുന്നു). സ്ഥാനാർത്ഥി മേല്പ്പട്ടക്കാരന്റെ മുമ്പിൽ മുട്ടു കുത്തി നില്ക്കുന്നു. അപ്പോൾ മേല്പ്പട്ടക്കാരൻ ഒരു കത്രിക കൊണ്ടു സ്ലീബാ ആകൃതിയിൽ മുടി വെട്ടിയെടുത്തു ഒരു കൂടിൽ ഇടുന്നു. ആദ്യം തലയുടെ പുറകു വശത്തുനിന്നും, രണ്ടാമതു മുൻവശത്തു നിന്നും, പിന്നീടു സ്ഥാനാർത്ഥിയുടെ വലത്തു വശത്തു നിന്നും, ഇടതുവശത്തു നിന്നും ഒരുമിച്ച് മുടി വെട്ടി എടുക്കുന്നു (സാധാരണ മറ്റൊരാളെ റൂശ്മാ ചെയ്യുന്ന രീതിയിൽ). ഒടുവിൽ കൈ മുത്തിക്കുന്നു. അപ്പോൾ സ്ഥാനാർത്ഥി പൂർവ്വസ്ഥാനത്തു പോയി (മുട്ടുകുത്തി) നില്ക്കുന്നു.

14. അമാലോഗിയാ കഴിയുമ്പോൾ മേല്പ്പട്ടക്കാരൻ എഴുന്നേറ്റു (പരിശുദ്ധ റൂഹാ നിന്നെ വിളിക്കുന്നു) എന്നു പറഞ്ഞുകൊണ്ട് സ്ഥാനാർത്ഥിയുടെ വലത്തു കൈയ്ക്കു പിടിച്ച് 'യജമാനൻ വരുമന്നേരത്തു' ചൊല്ലിക്കൊണ്ട് സ്ഥാനാർത്ഥിയെ ബലിപീഠത്തിങ്കലേക്കു കൊണ്ടുപോകുന്നു. അപ്പോൾ കിലുക്കുമണിയും മറുവഹ്സായും കിലുക്കുന്നു.

15. സ്ഥാനാർത്ഥി ബലിപീഠം മുത്തിയശേഷം മേല്പ്പട്ടക്കാരന്റെ കൈ മുത്തിയിട്ട് ദർഗ്ഗായുടെ താഴെ, മേല്പ്പട്ടക്കാരന്റെ പിറകിൽ, കിഴക്കോട്ടഭിമുഖമായി (മുട്ടുകുത്തി) നില്ക്കുന്നു. (മ്സമറോനോ മദ്ബഹായുടെ വളവിങ്കൽ തൊപ്പി വയ്ക്കാതെ കുനിഞ്ഞു നില്ക്കണമെന്നും, കോറൂയോയും എവുപ്പദ്യക്നോയും മദ്ബഹായ്ക്കുള്ളിൽ അപ്രകാരം നില്ക്കണമെന്നും പട്ടംകൊട പുസ്തകത്തിൽ പറയുന്നുണ്ടെങ്കിലും ഇപ്പോൾ എല്ലാവരും മുട്ടുകുത്തി മേല്പറഞ്ഞ പ്രകാരം നില്ക്കുകയാണ് പതിവ്. കീഴ്സ്ഥാനികൾക്ക് മുട്ടുകുത്താതെ നില്ക്കാവുന്നതാണ്).

16. അനന്തരം പട്ടം കൊട ശുശ്രൂഷയുടെ ആദ്യ ഭാഗം നടത്തുന്നു. മ്സമറോനോയ്ക്കും, കോറൂയോയ്ക്കും, എവുപ്പദുയക്നോയ്ക്കും അതു പൊതുവാകുന്നു ( ). ശെമ്മാശ്ശനും, അർക്കദിയാക്കോനും, കശ്ശീശായ്ക്കും അതു പ്രത്യേകം പ്രത്യേകവുമാകുന്നു.

17. മേല്പ്പട്ടക്കാരൻ ദർഗ്ഗായ്ക്കു താഴെ, ശീലമുടി തലയിൽ ഇട്ടുകൊണ്ടും, വടി, സ്ലീബാ എന്നിവ പിടിച്ചുകൊണ്ടും കിഴക്കോട്ടു അഭിമുഖമായി നില്ക്കുന്നു. പ്രാർത്ഥനകൾക്കു കിഴക്കോട്ടും, പാട്ടുകൾക്കു പടിഞ്ഞാട്ടും മേല്പ്പട്ടക്കാരനും മറ്റുള്ളവരും തിരിഞ്ഞു തിരിഞ്ഞു നില്ക്കുന്നു.

18. ഈ പ്രാരംഭ ഭാഗം വേദവായന വരെ - അതായതു എത്രാ കഴിയുന്നതു വരെയാണു. കശ്ശീശായ്ക്കും ശെമ്മാശ്ശനും ഈ ഭാഗം പ്രത്യേകം പ്രത്യേകം ഉണ്ടെങ്കിലും, പ്രാർത്ഥന, പാട്ടുകൾ മുതലായവയിൽ പലതും ഒന്നു തന്നെയാണ്.

19. സ്ഥാനാർത്ഥികൾ ഏതു സ്ഥാനങ്ങളിൽ പെട്ടവരാണെങ്കിലും പലരെ ഒരുമിച്ച് പട്ടം കൊടുക്കുമ്പോൾ, ഈ ആദ്യഭാഗം കീഴ്സ്ഥാനികളുടേതു വിട്ടുകളയുകയും മേൽസ്ഥാനിക ളുടേതു മാത്രം നടത്തുകയും ചെയ്യുന്നു. അതായതു, ശെമ്മാശനോടു കൂടി എവുപ്പദുയക്നോ യ്ക്കോ, കോറൂയോയ്ക്കോ, മ്സമറോനോയ്ക്കോ, അവർക്കെല്ലാവർക്കുമോ ഒരുമിച്ചു പട്ടം കൊടുക്കുമ്പോൾ, ഈ പൊതുവായ ആദ്യഭാഗം ശെമ്മാശന്റേതും, കശ്ശീശായോടു കൂടി ഒരു മിച്ച് കീഴ്സ്ഥാനികൾക്കു കൊടുക്കുമ്പോൾ ഈ ഭാഗം കശ്ശീശായുടേതുമായിരിക്കും.

20. അപ്രകാരം ഒരുമിച്ചു ചെയ്യുമ്പോൾ വേദവായന വരെ എല്ലാവരും ഒരുമിച്ച് മദ്ബഹാ യ്ക്കുള്ളിൽ (മുട്ടുകുത്തി) നില്ക്കണം. വേദവായന ആകുമ്പോൾ കീഴ്സ്ഥാനികളെ മാറ്റി നിർത്തിയിട്ടു മേൽസ്ഥാനികളുടെ പട്ടംകൊട നടത്തുന്നു. അതു മുഴുവൻ തീരുമ്പോൾ കീഴ്സ്ഥാനികളെ പ്രവേശിപ്പിച്ച് വേദവായന മുതൽ അവർക്കായുള്ള പ്രത്യേക ശുശ്രൂഷ നട ത്തുന്നു.

21. കശ്ശീശായ്ക്കും ശെമ്മാശ്ശനും ഒരുമിച്ചു കൊടുക്കുമ്പോൾ ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം ചെയ്യേണ്ട കാര്യങ്ങളൊഴിച്ച് മറ്റെല്ലാം പൊതുവായി നടത്തുന്നു. കശ്ശീശായുടെ ഏവൻഗേലി കഴിയുമ്പോൾ ശെമ്മാശ്ശന്റെയും എടുത്തു വായിക്കുന്നു. ശെമ്മാശ്ശനു കശ്ശീശാ യുടെ ക്രമത്തിൽ പറയുന്ന alternate വായന കൂടി വായിച്ചാൽ മതിയാകും. പട്ടാ ഭിഷേക പ്രഖ്യാപനം, ഇവ വേണ്ട വ്യത്യാസം കൊടുത്തു കശ്ശീശായുടേതു തന്നെ. കരാ ഘോഷത്തിനു വ്യത്യാസമൊന്നുമില്ല. എന്നാൽ ക്രൊയിത്തോദു റൂഹോ വായന കശ്ശീശായു ടേതും ശെമ്മാശ്ശന്റെയും പ്രത്യേകം പ്രത്യേകം എടുത്തു ചൊല്ലുന്നു.

22. പൂർണ്ണ ശെമ്മാശ്ശനെയാണു സാധാരണ അർക്കദിയാക്കോൻ ആക്കുന്നതു. കശ്ശീ ശ്ശായ്ക്കും കൊടുക്കാം. കശ്ശീശായോടു കൂടി മറ്റൊരാൾക്കു അർക്കദിയാക്കോൻ സ്ഥാനം കൊടുക്കുന്നെങ്കിൽ വേദവായന വരെ കശ്ശീശായുടേതു തന്നെ. പിന്നീടു കശ്ശീശായ്ക്കുള്ള പ്രത്യേക ശുശ്രൂഷകളും അതുകഴിഞ്ഞ് അർക്കദിയാക്കോന്റെ ശുശ്രൂഷയും നടത്തുന്നു. ശെമ്മാ ശ്ശനോടു കൂടി മറ്റൊരാൾക്കു അർക്കദിയാക്കോൻ സ്ഥാനം കൊടുക്കുന്നെങ്കിൽ വേദവായന വരെ ശെമ്മാശ്ശന്റേതും അതുകഴിഞ്ഞ് അർക്കദിയാക്കോന്റെയും പ്രത്യേകം പ്രത്യേകവും നടത്തുന്നു. അർക്കദിയാക്കോനോടു കൂടി കീഴ്സ്ഥാനികൾക്കും പട്ടം കൊടുക്കുന്നെങ്കിൽ വേദവായന വരെ അർക്കദിയാക്കോന്റെയും, പിന്നീട് അർക്കദിയാക്കോന്റെ പ്രത്യേക ശുശ്രൂ ഷയും അതിനു ശേഷം കീഴ്സ്ഥാനികളുടെ പ്രത്യേക ശുശ്രൂഷകളും വെവ്വേറെ നടത്തുന്നു.

# അമോവ്ലോഗിയാ
## (Confession of faith and submission)

ബേസ്നഹറീൻ (മെസപ്പൊത്തോമിയാ) ദേശത്തെ സഹദേന്മാരുടെ പട്ടണമായ മീപ്പർക്കിന്റെ മെത്രാപ്പോലീത്തായായ മോർ യാക്കോബ് നിശ്ചയിച്ചിരുന്നതാണു ഈ അമോവ്ലോഗിയാ. ആചാര്യന്റെയും, ശെമ്മാശന്റെയും പദവിക്കു അടുത്തുവരുന്ന എല്ലാവരും അതു കേട്ടു ഗ്രഹിച്ച് അതിൽ കല്പിച്ചിരിക്കുന്ന പ്രകാരം പ്രവർത്തിപ്പാൻ വിഹിതമാകുന്നു.

**കുറിപ്പ്:-** ഇതിൽ ആദ്യഭാഗം കീഴ്സ്ഥാനികൾക്കും ചൊല്ലാറുണ്ട്.

മേല്പ്പട്ടക്കാരൻ: കുറിയേലായിസ്സോൻ

(ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികൾ ഉണ്ടെങ്കിൽ എല്ലാവർക്കും പൊതുവായി നടത്തുന്നു).

നമ്മുടെ കർത്താവേശുമശിഹായിൽ എന്റെ സഹോദരനും (സഹോദരങ്ങളും) പരിശുദ്ധ മൂന്നു സുന്നഹദോസ്സുകളുടെ സ്തുതി ചൊവ്വുള്ള വിശ്വാസത്തിൽ സംബന്ധികളും ആത്മീയ മകനുമേ (മക്കളുമേ), നീ (നിങ്ങൾ) കേട്ട് തിരിച്ചറിയുക. നമ്മുടെ കർത്താവേശു മശിഹായുടെ രഹസ്യങ്ങൾക്ക് ദൃക്സാക്ഷിയായിരിപ്പാനും (ദൃക്സാക്ഷികളായിരിപ്പാനും) ബഹുമാനമുള്ളതും വില തീരാത്തതുമായ ഈ നൽവരം ശ്രേഷ്ടമായ ഈ ദർഗായിക്കു അയോഗ്യനായ എന്റെ ബലഹീനത മുഖാന്തരം പ്രാപിപ്പാനും അത്യുന്നതനായ ദൈവത്തിന്റെ ശുശ്രൂഷയ്ക്കും, ഉന്നതവും അതുല്യവുമായ ദർഗായിക്കും അടുത്തു വരുവാനും ഇപ്പോൾ നിനക്കു (നിങ്ങൾക്കു) ഇഷ്ടം തോന്നിയിരിക്കുന്നു. വാത്സല്യമുള്ളവനും (വരും) അനുഗ്രഹിക്കപ്പെട്ടവരുമായ മകനേ (മക്കളെ), ഇപ്പോൾ ആദ്യമായി ഈ ഉന്നത ദർഗായുടെ നൽവരത്തിനു നിനക്ക് (നിങ്ങൾക്കു) വിഹിതമായിരിക്കുന്ന ചൊവ്വുള്ള മാർഗ്ഗം ഞാൻ നിന്നെ (നിങ്ങളെ) കാണിക്കാം. നമ്മുടെ കർത്താവേശു മശിഹായുടെ രഹസ്യങ്ങൾക്കു വിശ്വസ്തന്മാരും ദൃക്സാക്ഷികളും ആയിത്തീർന്നിട്ടുള്ളവർക്ക് യോഗ്യമാകുന്നപ്രകാരം അതിൽ നീ (നിങ്ങൾ) തടസ്സം കൂടാതെയും കളങ്കം കൂടാതെയും നടക്കണം. അനുഗ്രഹിക്കപ്പെട്ട മകനെ (മക്കളെ), നമ്മുടെ കർത്താവേശുമശിഹാ പരിശുദ്ധ ഏവൻഗേലിയോനിൽ വെടിപ്പുള്ള തന്റെ ശിഷ്യന്മാരോടു കല്പിക്കുകയും അവർ പരിശുദ്ധ ശ്ലീഹന്മാർ മുഖാന്തരം പരിശുദ്ധ സഭാമക്കളെയും സത്യവിശ്വാസികളായ എല്ലാ പിതാക്കന്മാരേയും മല്പാന്മാരേയും ഭരമേല്പ്പിക്കുകയും അവർ അവരുടെ കാലടികളെ പിന്തുടരുകയും അതിനെ സ്ഥിരപ്പെടുത്തി ഉറപ്പിച്ച് പഠിപ്പിക്കുകയും ചെയ്ത പ്രകാരമുള്ള സത്യവിശ്വാസം മാറ്റം കൂടാതെ പിടിച്ചുകൊള്ളുവാൻ ഒന്നാമതായി നിനക്കു (നിങ്ങൾക്കു) വിഹിതമാകുന്നു. മുഖ്യമായതു പിതാവിലും പുത്രനിലും പരിശുദ്ധ റൂഹായിലുമുള്ള വിശ്വാസമാകുന്നു. അവർ പരിശുദ്ധ മൂന്നു ക്നൂമാകളുള്ള സത്യ ഏക ദൈവമാകുന്നു. നിന്റെ (നിങ്ങളുടെ) വിശ്വാസം പരസ്യത്തിലും രഹസ്യത്തിലും അതായിരിക്കണം. വായ് കൊണ്ടും നാവു കൊണ്ടും ഹൃദയം കൊണ്ടും നീ (നിങ്ങൾ) അത് ഉൽഘോഷിച്ചു പറയുകയും ചെയ്യണം. ദൈവത്തിന്റെ വചനമാകുന്ന രണ്ടാമത്തെ ഏക ക്നൂമാ തന്റെയും തന്റെ പിതാവിന്റെയും ജീവനുള്ള തന്റെ പരിശുദ്ധ റൂഹായുടെയും തിരുവിഷ്ടത്താൽ സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വന്ന് ദൈവമാതാവായ പരിശുദ്ധ കന്യകമറിയാമിന്റെ ഉദരത്തിൽ വസിക്കുകയും തന്റെ മനുഷ്യസ്നേഹത്താൽ അവളിൽ നിന്നും ജഢധാരണം ചെയ്യുകയും ചെയ്തുവെന്നും കന്യകമറിയാമിന്റെ ഉദരത്തിൽ താൻ മുഴുവനായി വസിച്ചിരിക്കുമ്പോൾ തന്റെ ദൈവത്വത്തിന്റെ സിംഹാസനത്തിന്മേൽ താൻ ഇരുന്നിരുന്നുവെന്നും നീ (നിങ്ങൾ) വിശ്വസിക്കണം. തന്റെ കരുണകൾക്കു സ്തുതി. താൻ പരിപൂർണ്ണ ദൈവവും, പരിപൂർണ്ണ മനുഷ്യനുമാകുന്നു. പുറജാതികൾ പ്രസ്താവിക്കുന്നതു പോലെ അല്ല. വീണ്ടും സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസം കല്പിക്കപ്പെട്ടിരിക്കുന്ന പ്രകാരം വിശ്വസിപ്പാൻ നിനക്ക്

(നിങ്ങൾക്ക്) യോഗ്യമാകുന്നു. ഒന്നാമതായി ശ്ലീഹന്മാരിൽ ഒന്നാമനായ മോർ പത്രോസിനെയും, അവന്റെ സഖാക്കളെയും അവരുടെ സഖികളായ എഴുപത്തിരണ്ടു അറിയിപ്പുകാരെയും നീ (നിങ്ങൾ) പിന്തുടരണം. വീണ്ടും അഗ്നിമയനായ മോർ ഇഗ്നാത്തിയോസിനെയും, ദീവന്നാസിയോസിനെയും, യൂലിയോസിനെയും, അത്താനാസ്സിയോസിനെയും, ബസ്സേലിയോസിനെയും, ഗ്രീഗോറിയോസിനെയും, ഈവാനിയോസിനെയും, വായുടെ താക്കോലായ കൂറിലോസിനെയും, സത്യവിശ്വാസികളായിരുന്ന ശേഷം പിതാക്കന്മാരെയും, മല്പാന്മാരേയും നീ (നിങ്ങൾ) പിന്തുടരണം. കൂടാതെ, അതിനുശേഷം ബലഹീനനായ എന്റെ കല്പനയെയും ഇടവക മേല്പ്പട്ടക്കാരന്റെ കല്പനയെയും നീ (നിങ്ങൾ) അനുസരിക്കണം. അവരുടെ മാർഗ്ഗങ്ങളിൽ നീ (നിങ്ങൾ) നടക്കുകയും, അവരുടെ കാലടികളെ അവലംബിക്കുകയും ചെയ്യണം. വീണ്ടും എന്നോടു കൂടി യെഹൂദന്മാരെയും കാവ്യരെയും മ്ഗൂശേന്മാരേയും സത്യവിശ്വാസത്തിൽ നിന്നും ഇതരന്മാരായ സകല പുറജാതികളെയും വിശ്വാസത്തെയും നീ (നിങ്ങൾ) ദ്വേഷിക്കുകയും ശപിക്കുകയും ചെയ്യണം.

## വിശ്വാസ വിപരീതികളുടെ ഉപേക്ഷണം

(ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ എല്ലാവരും ഒരുമിച്ചു മറുപടി പറയാം)

മേല്പ്പട്ടക്കാരൻ:– ഞാൻ ശപിക്കുന്ന സകലവും നിങ്ങൾ (നീ) ശപിക്കുകയും ഞാൻ ദ്വേഷിക്കുന്ന സകലവും നിങ്ങൾ (നീ) ദ്വേഷിക്കുകയും ചെയ്യണം.

സ്ഥാനാർത്ഥികൾ (ഉത്തരമായി പറയുന്നു): അവിടുന്നു ശപിക്കുന്ന സകലവും ഞങ്ങൾ (ഞാൻ) ശപിക്കുകയും അവിടുന്നു ദ്വേഷിക്കുന്ന സകലവും ഞങ്ങൾ (ഞാൻ) ദ്വേഷിക്കുകയും ചെയ്യുന്നു.

(ചുരുക്കത്തിൽ ഞങ്ങൾ (ഞാൻ) ശപിക്കുകയും ദ്വേഷിക്കുകയും ചെയ്യുന്നു)

(ഇപ്രകാരം മുമ്മൂന്നു പ്രാവശ്യം മേല്പ്പട്ടക്കാരനും സ്ഥാനാർത്ഥികളും പറയുന്നു)

### 2. വിശ്വാസം ഏറ്റുപറച്ചിൽ

മേല്പ്പട്ടക്കാരൻ: ഞാൻ വിശ്വസിക്കുന്ന സകലവും നിങ്ങൾ (നീ) വിശ്വസിക്കുകയും, ഞാൻ ഏറ്റുപറയുന്ന സകലവും നിങ്ങൾ (നീ) ഏറ്റു പറയുകയും ചെയ്യണം.

സ്ഥാനാർത്ഥികൾ (ഉത്തരമായി പറയുന്നു): അവിടുന്നു വിശ്വസിക്കുന്ന സകലവും ഞങ്ങൾ (ഞാൻ) വിശ്വസിക്കുകയും അവിടുന്നു ഏറ്റുപറയുന്ന സകലവും ഞങ്ങൾ (ഞാൻ) ഏറ്റുപറയുകയും ചെയ്യുന്നു.

(ചുരുക്കത്തിൽ ഞങ്ങൾ (ഞാൻ) വിശ്വസിച്ചു ഏറ്റു പറയുന്നു)

(ഇപ്രകാരം മുമ്മൂന്നു പ്രാവശ്യം മേല്പ്പട്ടക്കാരനും സ്ഥാനാർത്ഥികളും പറയുന്നു)

തുടർന്നു മേല്പ്പട്ടക്കാരൻ

ഇപ്പോൾ എന്റെ ആത്മീയ മക്കളും (മകനും) വാത്സല്യവാന്മാരുമേ (വാനുമേ), നിങ്ങളോട് (നിന്നോട്) ഞാൻ കല്പിക്കുന്നതെന്തെന്നാൽ, ദൈവത്തിന്റെ ശുശ്രൂഷയിൽ യോഗ്യമായും കടപ്പെട്ടിരിക്കുന്ന പ്രകാരവും മടിയും ഉദാസീനതയും കൂടാതെ നിലനില്പാൻ നിങ്ങൾക്കു (നിനക്കു) വിഹിതമാകുന്നു. മോഹത്തിൽ നിന്നും ലഹരിയിൽ നിന്നും ധൂർത്തിൽ നിന്നും വ്യാജത്തിൽ നിന്നും അത്യാഗ്രഹത്തിൽ നിന്നും വേശ്യാദോഷത്തിൽ നിന്നും മോഷണത്തിൽ നിന്നും അസൂയയിൽ നിന്നും കുരളയിൽ നിന്നും ദൈവത്തിന്റെ വാതില്ക്കൽ നിന്നും മനുഷ്യനെ അകറ്റി തള്ളിക്കളയുന്ന ശേഷം കാര്യങ്ങളിൽ നിന്നും നിങ്ങളെത്തന്നെ (നിന്നെത്തന്നെ) നിങ്ങൾ (നീ) സൂക്ഷിക്കണം.

കശ്ശീശായ്ക്കു പൗലോസ് ശ്ലീഹാ പറഞ്ഞിരിക്കുന്ന പ്രകാരം കളങ്കം കണ്ടെത്തപ്പെടാത്തവനും ഏകഭാര്യയുടെ ഭർത്താവായിരിക്കുന്നവനും നിരൂപണയിൽ ജാഗ്രതയുള്ളവനും

പരിപാകതയുള്ളവനും ക്രമമുള്ളവനും അതിഥിപ്രിയനും മല്പാനും വീഞ്ഞിന്മേൽ കടക്കാത്തവനും അടിപ്പാൻ ധൃതി കൂട്ടാത്തവനും കശ്ശീശാ സ്ഥാനത്തിനു യോഗ്യനാകുന്നു. അവൻ വിനീതനും ശണ്ഠ കൂടാത്തവനും ദ്രവ്യസ്നേഹം മുതലായവ ഇല്ലാത്തവനും ആയിരിക്കണം. ലൌകിക സമ്പാദ്യത്തിന്റെ കവർച്ചയായ പലിശയിൽ നിന്നും അകന്നിരിക്കണം.

ശെമ്മാശ്ശൻ: പൗലൂസ് ശ്ലീഹാ പറഞ്ഞിരിക്കുന്ന പ്രകാരം ശുശ്രൂഷക്കാർ ഘനശാലികളായിരിക്കണം. ഇരുവാക്കുകാരും മദ്യപന്മാരും ദുർലാഭ മോഹികളുമരുത് (1 തീമോ. 3:8). എന്തെന്നാൽ ഇവയെല്ലാം ദൈവ തിരുമുമ്പാകെ നിന്ദ്യങ്ങളാകുന്നു. ഒരുവൻ ഇപ്രകാരം പ്രവർത്തിക്കുകയും അവൻ ആചാര്യക്രമത്തിൽ പെട്ടവനായിരിക്കുകയും ചെയ്യുന്നെങ്കിൽ അവൻ ദൈവത്തിൽ നിന്നും വൈദികസ്ഥാനത്തു നിന്നും തള്ളപ്പെട്ടവനായിത്തീരുന്നു. ഇത് എല്ലാവനും പരസ്യമായി അറിവുള്ളതാകുന്നു. എന്നാലോ നിങ്ങൾ (നീ) ശാന്തരും (ശാന്തനും) വിനീതരും നോമ്പും പ്രാർത്ഥനയും കുമ്പിടീലും ദണ്ഡ നമസ്ക്കാരവും കണ്ണുനീരോടും നെടുവീർപ്പോടും നിങ്ങൾക്കു (നിനക്കു) വേണ്ടിയും നിങ്ങൾക്കായി (നിനക്കായി) ഭരമേല്പിക്കപ്പെടുന്ന ജനത്തിനു വേണ്ടിയും ദൈവതിരുമുമ്പാകെ നടത്തപ്പെടുന്നവർ (ന്നവൻ) ആയിരിക്കണം. ദൈവം തമ്പുരാൻ നിങ്ങളെ (നിന്നെ) സഹായിക്കുന്നതിനും നിങ്ങളും (നീയും) നിങ്ങളുടെ (നിന്റെ) ജനവും  പരീക്ഷകളിലേക്കു പ്രവേശിക്കാതിരിക്കുന്നതിനും വേണ്ടി തന്റെ മുമ്പാകെ നിങ്ങൾ (നീ) എല്ലായ്പ്പോഴും അപേക്ഷകൾ ചൊരിയണം. എന്തെന്നാൽ ഇതു എല്ലായ്പോഴും നിങ്ങളിൽ (നിന്നിൽ) നിന്നും ആവശ്യപ്പെടുന്ന കാര്യമാകുന്നു. "നിങ്ങളുടെ സൽപ്രവർത്തികൾ അവർ കണ്ട് സ്വർഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിനെ അവർ സ്തുതിക്കുമാറാകട്ടെ" എന്നു അരുളിച്ചെയ്തിട്ടുള്ള പ്രകാരം നിങ്ങൾ (നീ) വിദേശികളെയും ദരിദ്രന്മാരെയും സ്നേഹിക്കണം. എല്ലാവനോടും ശാന്തതയിലും വിനയത്തിലും പെരുമാറണം. ഇപ്രകാരം നിങ്ങൾ (നീ) പ്രവർത്തിക്കുമെങ്കിൽ ദൈവഭവന സേവനത്തിനു നിങ്ങൾ (നീ) യോഗ്യരായിത്തീരും. നമ്മുടെ കർത്താവേശു മശിഹായുടെ രണ്ടാമത്തെ വരവിൽ ജീവനുള്ളവരെയും മരിച്ചുപോയവരെയും ന്യായം വിധിക്കുമ്പോൾ നിങ്ങളും (നീയും) നിങ്ങളുടെ (നിന്റെ) ജനവും കരുണയും മുഖപ്രസാദവും കണ്ടെത്തുകയും ചെയ്യും.

(കശ്ശീശായ്ക്ക് ഇതു കൂടെ വായിക്കുന്നു)

എനിയ്ക്കോ എന്റെ മക്കളെ! നിങ്ങൾക്കു (നിനക്ക്) വേണ്ടിയുള്ള മദ്ധ്യസ്ഥത നിമിത്തം ദുഃഖമുണ്ടാകുവാൻ ഇടയാകരുത്. എന്നാലോ എനിക്കും നിങ്ങൾക്കും (നിനക്കും) ദൈവ തിരുമുമ്പാകെ മുഖപ്രസാദമുണ്ടാകുമാറാകട്ടെ. തന്റെ മുമ്പാകെ നാം സന്തോഷിച്ച് ആനന്ദിക്കുമാറാകട്ടെ. ഞാനും നിങ്ങളും പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും എന്നുമെന്നേക്കും കരേറ്റുകയും ചെയ്യുമാറാകട്ടെ.

**ഒപ്പിടീൽ**

(കശ്ശീശായും പൂർണ്ണ ശെമ്മാശ്ശനും മാത്രം ഒപ്പിടുന്നു. കീഴ്സ്ഥാനികൾ ഒപ്പിടുകയില്ല).

മേല്പ്പട്ടക്കാരൻ: ഇവ നിങ്ങൾ (നീ) സമ്മതിക്കുന്നുവെന്നുള്ളതിലേക്കു ഈ പുസ്തകത്തിൽ നിങ്ങളുടെ (നിന്റെ) കൈയടയാളമാകുന്ന സ്ലീബായുടെ ആകൃതിയിൽ ആദ്യമായി കുത്തുകളിടണം.

മേല്പ്പട്ടക്കാരൻ:

ഇപ്പോൾ എന്റെ സഹോദരങ്ങളും (സഹോദരനും) എന്റെ വാത്സല്യവാന്മാരുമേ (വാത്സല്യവാനുമേ)! ഈ പുസ്തകത്തിൽ നിങ്ങളുടെ (നിന്റെ) കൈയ്യടയാളം അതായത് സ്ലീബായുടെ അടയാളം നിങ്ങൾ (നീ) വച്ചിരിക്കുന്നു. ദൈവമുമ്പാകെയും ബഹുമാനമുള്ള തന്റെ മാലാഖമാരുടെയും ഈ പരിശുദ്ധ മദ്ബഹായുടെയും മുമ്പാകെ അതു നിങ്ങൾക്ക് (നിനക്ക്) സാക്ഷിയായിരിക്കട്ടെ. ഞാൻ നിങ്ങളോടു (നിന്നോട്) ആജ്ഞാപിക്കുകയും നിങ്ങളെ (നിന്നെ) ഭരമേല്പിക്കുകയും ചെയ്തിട്ടുള്ള സത്യവിശ്വാസം മുറുകെ പിടിച്ചുകൊള്ളുവാൻ നിങ്ങൾക്കു (നിനക്ക്) വിഹിതമാകുന്നു. അതു നിങ്ങൾ (നീ) മാറ്റം കൂടാതെയും മുഖപക്ഷം കൂടാതെയും

പിടിച്ചുകൊള്ളണം. നമ്മുടെ കർത്താവേശു മശിഹായുടെ രണ്ടാമത്തെ ആഗമനനാളിൽ തന്റെ മുമ്പാകെ എനിക്കും നിങ്ങൾക്കും (നിനക്കും) മുഖപ്രസാദമുണ്ടാകുവാനായിട്ട് സത്യശിഷ്യന്മാർക്ക് വിഹിതമായിരിക്കുന്ന പ്രകാരം നിങ്ങൾ (നീ) പരമാർത്ഥികളായിരിക്കണം (പരമാർത്ഥിയായിരിക്കണം).

മേല്പ്പട്ടക്കാരൻ: വീണ്ടും ഇവ നിങ്ങൾ (നീ) സമ്മതിക്കുന്നുവെന്നുള്ളതിലേക്കു കുത്തുകൾ യോജിപ്പിച്ച് നിങ്ങളുടെ (നിന്റെ) കൈയടയാളമാകുന്ന സ്ലീബാ പൂർത്തിയാക്കണം.

മേല്പ്പട്ടക്കാരൻ:

വീണ്ടും സ്നേഹിക്കപ്പെട്ടവരും (സ്നേഹിക്കപ്പെട്ടവനും) വാത്സല്യവാന്മാരുമായ (വാത്സല്യവാനുമായ) എന്റെ മക്കളും (മകനും) എന്റെ സഹോദരങ്ങളുമേ! (സഹോദരനുമേ), ഞാൻ നിങ്ങളോടു (നിന്നോടു) കല്പിച്ചിട്ടുള്ളതിൽ നിന്നും യാതൊന്നും നിങ്ങൾ (നീ) വ്യത്യാസപ്പെടുത്തുകയില്ലെന്നുള്ളതിലേക്കു ഈ പുസ്തകത്തിൽ നിങ്ങളുടെ (നിന്റെ) കൈയടയാളം നിങ്ങൾ (നീ) വച്ചിരിക്കുന്നു. ഞാൻ നിങ്ങളോടു (നിന്നോടു) ആജ്ഞാപിച്ചിട്ടുള്ള കല്പനകൾ നിങ്ങൾ (നീ) കേൾക്കുകയും അനുസരിക്കുകയും ചെയ്യുന്നില്ലെങ്കിൽ നീതിപൂർവ്വമായ ന്യായവിധി നാളിൽ എനിക്കും നിങ്ങൾക്കും (നിനക്കും) മദ്ധ്യേ ദൈവം തമ്പുരാൻ ന്യായം വിധിക്കട്ടെ.

(അനന്തരം മേല്പ്പട്ടക്കാരൻ എഴുന്നേറ്റു നിന്നു കൈകൾ ഉയരത്തിലേക്കു വിരിച്ചു പിടിച്ചുകൊണ്ടു പറയുന്നു)

മേല്പ്പട്ടക്കാരൻ:

ഇപ്പോൾ ഞാൻ എഴുന്നേറ്റു നിന്നു പരിശുദ്ധ റൂഹാ നിങ്ങളുടെ (നിന്റെ) മേൽ ആവസിപ്പാനായിട്ടു സ്വർഗ്ഗത്തിലേക്കു എന്റെ കൈകൾ വിരിച്ചിരിക്കുന്നു. എന്തെന്നാൽ ഈ കല്പനയുടെ പൂർത്തീകരണത്തിനു ബലഹീനനായ ഞാൻ മദ്ധ്യസ്ഥനാകുന്നു.

(മേല്പ്പട്ടക്കാരൻ ഇരുന്നു കൊണ്ടു പറയുന്നു)

ഇപ്പോൾ വീണ്ടും ഞാൻ നിങ്ങളോടു (നിന്നോടു) ആജ്ഞാപിക്കുന്നു. ഞാൻ നിങ്ങളോടു (നിന്നോടു) കല്പിച്ചിട്ടുള്ള എല്ലാ കല്പനകളിലും വച്ച് ഒരു കല്പനയെങ്കിലും നിങ്ങൾ (നീ) ഉപേക്ഷിക്കരുത്. എന്തെന്നാൽ ഉന്നതവും മഹോന്നതവുമായ ദർഗ്ഗായിക്കു ഞാൻ നിങ്ങളെ (നിന്നെ) തെരഞ്ഞെടുത്തിരിക്കുന്നു. നിങ്ങൾ (നീ) ചൊല്ലുവിളിയുള്ളവരും (ചൊല്ലുവിളിയുള്ളവനും) അനുസരണമുള്ളവരും (അനുസരണമുള്ളവനും) ശാന്തരും, (ശാന്തനും), വിനീതരും (വിനീതനും) ആയിരിപ്പാൻ നിങ്ങൾക്ക് (നിനക്ക്) വിഹിതമാകുന്നു. ഞാൻ നിങ്ങളോടു (നിന്നോടു) ആജ്ഞാപിച്ചിട്ടുള്ളതിൽ വച്ച് ഒരു ചെറിയ കല്പന നിമിത്തമായെങ്കിലും നിങ്ങളോടു (നിന്നോടു) കോപിക്കാതിരിപ്പാൻ നിഗളത്തിൽ നിന്നും നിങ്ങൾ (നീ) അകന്നിരിക്കണം.

(വീണ്ടും മേല്പ്പട്ടക്കാരൻ എഴുന്നേറ്റു നിന്ന് ഉയരത്തിലേക്കു തന്റെ കൈകൾ വിരിച്ചു കൊണ്ടു പറയുന്നു)

മേല്പ്പട്ടക്കാരൻ:

ഇപ്പോൾ ദൈവത്തിന്റെയും തന്റെ മാലാഖമാരുടെയും, നിബിയന്മാരുടെയും, ശ്ലീഹന്മാരുടെയും, പരിശുദ്ധ സഹദേന്മാരുടെയും മുമ്പാകെ രണ്ടാം പ്രാവശ്യം ഞാൻ എഴുന്നേറ്റു നില്ക്കുന്നു. ഞാൻ നിങ്ങളെ (നിന്നെ) ഭരമേല്പിച്ചിട്ടുള്ള എല്ലാറ്റിൽ നിന്നും യാതൊന്നും നിങ്ങൾ (നീ) വ്യത്യാസപ്പെടുത്തുകയില്ലെന്നുള്ളതിലേക്കു എനിക്കും നിങ്ങൾക്കു (നിനക്കു)

മിടയിൽ അവർ സാക്ഷികളായിരിക്കട്ടെ.

(മേല്പ്പട്ടക്കാരൻ ഇരുന്നു കൊണ്ടു പറയുന്നു)

നിങ്ങൾ (നീ) അഹങ്കരിച്ച് കല്പനകളിൽ വച്ച് ഏതെങ്കിലും ചെറുതായിട്ടുള്ളതു പോലും വ്യത്യാസപ്പെടുത്തിയാൽ നിങ്ങളെ ഭരമേല്പിച്ചിട്ടുള്ളതിൽ നിന്നും നിങ്ങൾ (നീ) ദൂരസ്ഥരും (ദൂരസ്ഥനും) തള്ളപ്പെട്ടവരും (തള്ളപ്പെട്ടവനും) നിങ്ങൾ (നീ) പ്രാപിച്ചിട്ടുള്ള സകലത്തിൽ നിന്നും നിങ്ങൾ (നീ) അന്യരും (അന്യനും) ആയിത്തീരും. സത്യവിശ്വാസികളായ സഹോദര മേല്പ്പട്ടക്കാരിൽ ഒരുവനെതിരായോ എന്റെ ബലഹീനതയ്ക്കെതിരായോ, അഹങ്കാരത്തോടെ നിങ്ങൾ (നീ) നില്ക്കുന്നെങ്കിൽ നിങ്ങൾ (നീ) ശാപഗ്രസ്ഥരും (ശാപഗ്രസ്ഥനും) ദൈവത്തിന്റെ പരിശുദ്ധ സഭയിൽ നിന്നും അകലപ്പെട്ടവരും (അകലപ്പെട്ടവനും), തള്ളപ്പെട്ടവരും (തള്ളപ്പെട്ടവനും) വേർതിരിക്കപ്പെട്ടവരും (വേർതിരിക്കപ്പെട്ടവനും) ആയിത്തീരും. നിങ്ങളെ (നിന്നെ) ഭരമേല്പിച്ചിട്ടുള്ള രഹസ്യങ്ങളിൽ നിന്നും നിങ്ങൾ (നീ) വ്യർത്ഥന്മാരായി (വ്യർത്ഥനായി) ത്തീരുകയും ചെയ്യും. നിങ്ങളും (നീയും) നിങ്ങളുടെ (നിന്റെ) അഹങ്കാരത്തിനും എതൃപ്പിനും നിങ്ങളെ (നിന്നെ) സഹായിക്കുന്ന എല്ലാവനും തന്നെ.

(വീണ്ടും മേല്പ്പട്ടക്കാരൻ എഴുന്നേറ്റു നിന്ന് ഉയരത്തിലേക്കു തന്റെ കൈകൾ വിരിച്ചു കൊണ്ടു പറയുന്നു)

ഇപ്പോൾ മൂന്നാം പ്രാവശ്യം ജീവനുള്ള ദൈവത്തിന്റെ മുമ്പാകെ ഞാൻ എഴുന്നേറ്റു നില്ക്കുന്നു. നിങ്ങൾ (നീ) ശ്ലീഹന്മാരുടെ കാനോനാകളെയും സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തേയും മാറ്റം കൂടാതെയും പിടിച്ചുകൊള്ളുമെന്നതിലേക്കു ഞാൻ നിങ്ങൾക്ക് (നിനക്ക്) സാക്ഷിയായിരിക്കട്ടെ.

**മുടി കത്രിക്കൽ**

(മേല്പ്പട്ടക്കാരൻ ഇരിക്കുന്നു. അനന്തരം സ്ഥാനാർത്ഥിയുടെ തലമുടി ഒരു കത്രിക കൊണ്ടു സ്ലീബാ ആകൃതിയിൽ കത്രിക്കുന്നു)

മേല്പ്പട്ടക്കാരൻ: ഇപ്പോൾ മൃഗീയമായ സകല പ്രവൃത്തികളും നിങ്ങൾ (നീ) ഉപേക്ഷിക്കുന്നു എന്നുള്ളതിനു ദൃഷ്ടാന്തമായി നിങ്ങളുടെ (നിന്റെ) തലമുടി സ്ലീബാ ആകൃതിയിൽ കത്രിക്കപ്പെടുന്നു.

**മ്ശംശോനോ / കശ്ശീശോ**

**മലയാളം**

ശിരസ്സിലെ നിർജ്ജീവ മുടി വഴിയായി സകല മൃഗീയ പ്രവർത്തനങ്ങളും നീക്കിക്കൊണ്ട് ഇന്നാരു പട്ടം വെട്ടപ്പെടുന്നു. ബാറെക്മോർ.

**നോട്ട്:** കീഴ്സ്ഥാനികളായ മ്സമ്റോനോ, കോറൂയോ, യൗപ്പദുയക്നോ എന്നിവർക്കുള്ള മുടി കത്രിക്കൽ ഈ സമയത്തു തന്നെയോ, അവരവർക്കുള്ള പ്രത്യേക ശുശ്രൂഷയ്ക്കിടയിൽ അതിനായി കാണിച്ചിരിക്കുന്ന സമയത്തോ നടത്താവുന്നതാണ്.

**മ്സമ്റോനോ**

(ഇന്ന) സ്ഥലത്തുള്ള മാർ (ഇന്നാരുടെ) പരിശുദ്ധ മദ്ബഹായിൽ വച്ചു പരിശുദ്ധ സഭയിലേക്കു ഇന്നാരു മ്സമ്റോനോയായി പട്ടം വെട്ടപ്പെട്ടു മുദ്ര കുത്തപ്പെടുന്നു. ബാറെക്മോർ.

## കോറൂയോ

(ഇന്ന) സ്ഥലത്തുള്ള മാർ (ഇന്നാരുടെ) പരിശുദ്ധ മദ്ബഹായിൽ വച്ചു പരിശുദ്ധ സഭയിലേക്കു (ഇന്നാരു) സകല കളങ്കങ്ങളിൽ നിന്നും പാപങ്ങളിൽ നിന്നുമുള്ള നിർമ്മലീകരണത്തിനു കോറൂയോയായി പട്ടംവെട്ടപ്പെട്ടു മുദ്ര കുത്തപ്പെടുന്നു. ബാറെക്മോർ.

## എവുപ്പദിയക്നോ

(ഇന്ന) സ്ഥലത്തുള്ള മാർ (ഇന്നാരുടെ) പരിശുദ്ധ മദ്ബഹായിൽ വച്ച് പരിശുദ്ധ സഭയിലേക്കു ഇന്നാരു സകല കളങ്കങ്ങളിൽ നിന്നും പാപങ്ങളിൽ നിന്നുമുള്ള നിർമ്മലീകരണത്തിന് എവുപ്പദ്യക്നോയായി പട്ടം വെട്ടപ്പെട്ട് മുദ്ര കുത്തപ്പെടുന്നു. ബാറെക്മോർ:-

മേല്പ്പട്ടക്കാരൻ: (മുടി കത്രിക്കൽ കഴിഞ്ഞ്)

എന്റെ മക്കളെ (മകനെ)! നിങ്ങൾ (നീ) ഗ്രഹിക്കണം. ബഹുമാനമുള്ള സ്ലീബായുടെ ഈ അടയാളം എനിക്കും നിങ്ങൾക്കുമിടയിൽ (നിനക്കുമിടയിൽ) സാക്ഷ്യമായിരിക്കട്ടെ. എന്റെ ബലഹീനതയ്ക്കെതിരായി അഹങ്കാരത്തോടു കൂടി നിങ്ങൾ (നീ) നില്ക്കുന്ന നേരത്ത് ആചാര്യത്വത്തിൽ നിന്നും നിങ്ങളെ (നിന്നെ) ഭരമേല്പിച്ചിട്ടുള്ള പരിശുദ്ധ രഹസ്യങ്ങളിൽ നിന്നും നിങ്ങൾ (നീ) ഉരിയപ്പെട്ടവരായിത്തീരും. ഇപ്പോൾ നമ്മുടെ കർത്താവേശു മശിഹായോടു ഞാൻ അപേക്ഷിക്കുന്നു. താൻ നമ്മെയും നിങ്ങളെയും (നിന്നെയും) രക്ഷിച്ച് അശുദ്ധിയിൽ നിന്നും അകറ്റുമാറാകട്ടെ. നിങ്ങൾ (നീ) ശരിയായി ചെയ്തിട്ടുള്ള വ്യാപാരം മുഖാന്തരം സന്തോഷത്തോടും മുഖപ്രസാദത്തോടും കൂടി തിരുമുമ്പാകെ നിലനില്പ്പാനും "എന്റെ പിതാവി

നാൽ അനുഗ്രഹിക്കപ്പെട്ടവരെ വന്നു പ്രവേശിച്ച് ലോക സ്ഥാപനത്തിനു മുമ്പായി നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന രാജ്യം അവകാശിപ്പിൻ" എന്നു വലത്തു ഭാഗത്തുള്ളവരോടു പറയുന്ന സന്തോഷശബ്ദം കേൾപ്പാനും ദൈവമാതാവായ മൊർത്ത മറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥന വഴിയായി ദൈവമായ കർത്താവിനോടു ഞാൻ യാചിക്കുന്നു. ആമ്മീൻ.

(ഇതിനു ശേഷം കൊടുത്തിരിക്കുന്ന ഗുണദോഷങ്ങൾ സാധാരണ വിട്ടുകളയുന്നു. അങ്ങിനെ ചെയ്യുന്നെങ്കിൽ ഇവിടെ കാർമ്മികൻ എഴുന്നേറ്റു സ്ഥാനാർത്ഥിയുടെ വലത്തു കൈ പിടിച്ച് (ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ എല്ലാവരുടെയും കൈകൾ ഒരുമിച്ചു പിടിക്കാം) 'പരിശുദ്ധ റൂഹാ നിന്നെ വിളിക്കുന്നു' എന്നു പറഞ്ഞുകൊണ്ട് മദ്ബഹായിൽ കയറ്റി ത്രോണോസ്സിങ്കലേക്കു കൊണ്ടുപോകുന്നു. അപ്പോൾ "യജമാനൻ വരുമന്നേരത്ത്" എന്നതു പാടിക്കൊണ്ട് മറുവഹ്സാകളും ചെറിയ മണികളും കിലുക്കുന്നു. സ്ഥാനാർത്ഥി ബലിപീഠവും കാർമ്മികന്റെ കൈയും മുത്തിയശേഷം പുറകോട്ടു മാറി (മുട്ടുകുത്തി) നില്ക്കുന്നു.

(താഴെ കൊടുത്തിരിക്കുന്ന ഗുണദോഷങ്ങൾ പറയുന്നുണ്ടെങ്കിൽ അതു കഴിഞ്ഞ ശേഷം മേല്പറഞ്ഞ പ്രകാരം ചെയ്താൽ മതിയാകും)

**പൊതുവായ ഗുണദോഷങ്ങൾ**

(കീഴ്സ്ഥാനികൾക്ക് ഇത് വേണ്ട. ആദ്യത്തെ ഖണ്ഡിക ആകാം)

എന്റെ സഹോദരങ്ങളും (സഹോദരനും) അനുഗ്രഹിക്കപ്പെട്ട മക്കളുമേ (മകനുമേ)! നിങ്ങൾ (നീ) തിരിച്ചറിയുവിൻ. ആദ്യം ഞാൻ നിങ്ങളോടു (നിന്നോടു) കല്പിച്ചു. വീണ്ടും ഇപ്പോൾ നിങ്ങളോടു (നിന്നോട്) കല്പിക്കുകയും ചെയ്യുന്നു. ദൈവത്തിന്റെ പരിശുദ്ധ മദ്ബഹായിലേക്കു നിങ്ങൾ (നീ) പ്രവേശിക്കുമ്പോൾ ഭയത്തോടും വിറയലോടും കൂടി പ്രവേശിക്കേണ്ടതാകുന്നു. ദൈവത്തിന്റെ ആലയത്തിലേക്കുള്ള നിങ്ങളുടെ (നിന്റെ) പ്രവേശനം നിഗളത്തോടും പ്രശംസയോടും അസൂയയോടും ശത്രുതയോടും ആയിരിക്കരുത്.

(കശ്ശീശാ) എന്നാലോ ശരീരരക്തങ്ങളുടെ സാദൃശ്യത്തിൽ ദിവ്യരഹസ്യങ്ങൾ പിടിപ്പാൻ ദൈവത്തിന്റെ ചൊവ്വുള്ള പട്ടക്കാർക്ക് വിഹിതമായിരിക്കുന്ന പ്രകാരം മനോവിനയത്തോടും വെടിപ്പോടും കൂടി ആയിരിക്കണം. ഓറൈത്തോ എന്ന പരിശുദ്ധ ഗ്രന്ഥത്തിൽ പുറപ്പാടു പുസ്തകത്തിൽ അന്യ അഗ്നിക്കു ധൂപം വച്ച 250 പട്ടക്കാരെപ്പറ്റി പറഞ്ഞിട്ടുള്ള പ്രകാരം ആത്മീയ കല്പനകൾ മറുത്ത് ദിവ്യരഹസ്യങ്ങൾ അനേകർ കടന്നുപിടിച്ചിട്ടുണ്ട്. ദൈവ തിരുമുമ്പാകെ ധൂപം വയ്ക്കുവാൻ അവർ പ്രവേശിച്ചപ്പോൾ ആകാശത്തു നിന്നു അഗ്നി ഇറങ്ങി അവരെയും അവരുടെ ധൂപവർഗങ്ങളെയും ദഹിപ്പിച്ചു കളഞ്ഞു. വീണ്ടും അഹറോന്റെ മക്കളായ നാദാബും അബീഹൂവും ദൈവത്തിന്റെ കല്പനപ്രകാരം നടക്കാതെ അഹങ്കാരത്തോടു സമാഗമന കൂടാരത്തിൽ പ്രവേശിക്കുകയും ഉടൻ തന്നെ മരിക്കുകയും ചെയ്തു. വീണ്ടും ഇസ്രായേൽ രാജാവായ ഊസിയാ കർത്താവിന്റെ മുമ്പാകെ ധൂപം വയ്ക്കാൻ നിഗളത്തോടു കൂടി അഹങ്കരിക്കുകയും ഉടൻ തന്നെ കുഷ്ഠം പിടിക്കുകയും ചെയ്തു. ചൊവ്വുള്ള പട്ടക്കാരാൽ അവൻ ബഹിഷ്ക്കരിക്കപ്പെടുകയും ചെയ്തു. ആകയാൽ ഞാൻ നിങ്ങളോടു (നിന്നോടു) കല്പിക്കുന്നതെന്തെന്നാൽ കർത്താവിന്റെ കോപം നിങ്ങളുടെ (നിന്റെ) മേൽ ഉണ്ടാകാതിരിപ്പാൻ നിഗളത്തോടു കൂടി ദൈവത്തിന്റെ മദ്ബഹായിങ്കലേക്കു അഹങ്കരിച്ച് നിങ്ങൾ (നീ) കയററുത്. വീണ്ടും ഞാൻ നിങ്ങളോടു (നിന്നോടു) കല്പിക്കുന്നതെന്തെന്നാൽ, നിങ്ങളുടെ (നിന്റെ) തല അനാവരണം ചെയ്തു കൊണ്ട് ദൈവത്തിന്റെ മദ്ബഹായിലേക്കു നിങ്ങൾ (നീ) പ്രവേശിക്കരുത്. ഹൈമ്മിനിക്കാ കൂടാതെ പട്ടക്കാർ മദ്ബഹായിൽ കയററുത്.

(ശെമ്മാശ്ശന്മാർ) ശുശ്രൂഷ കുപ്പായവും ഊറാറയും കൂടാതെ ദൈവത്തിന്റെ മദ്ബഹായിൽ നില്ക്കരുത്.

മദ്ബഹായിൽ വച്ചോ, പള്ളിയിൽ വച്ചോ മശിഹായുടെ തിരുശരീര രക്തങ്ങളല്ലാതെ മറ്റൊന്നും ഭക്ഷിക്കുകയോ, പാനം ചെയ്യുകയോ അരുത്. ചന്ത സ്ഥലത്തോ, തെരുവീഥികളിലോ നിങ്ങൾ (നീ) ഭക്ഷിക്കുകയോ പാദസഞ്ചാരം ചെയ്യുകയോ അരുത്. സംഘങ്ങളിൽ വച്ചോ മദ്യഷാപ്പുകളിൽ വച്ചോ വീഞ്ഞും മദ്യവും കുടിക്കുകയോ അയോഗ്യമായി മദ്ബഹായിൽ കയറുകയോ ചെയ്യരുത്. നിങ്ങളെ (നിന്നെ) പ്പറ്റിത്തന്നെ നിഗളത്തോടെ ചിന്തിച്ചു പ്രസാദിക്കരുത്. ലൌകിക അധികാരികളും കാര്യസ്ഥന്മാരുമെന്ന പോലെ ക്ഷണികമായ ഈ ലോകത്തിൽ നിങ്ങൾ (നീ) തലവന്മാരാകരുത്.

(കശ്ശീശന്മാർ) ഒരു വിശ്വാസിയുടെ മേൽ അവന്റെ ശക്തിക്കപ്പുറമായ നിയമം നിശ്ചയിക്കരുത്. എന്നാൽ മുഖപക്ഷം കൂടാതെ ശരിയായ ന്യായവിധി നടത്തുകയും വേണം. ആത്മീയ ന്യായസ്ഥലത്ത് പണം അതായത് കൈക്കൂലി വാങ്ങരുത്. എന്തെന്നാൽ നിങ്ങൾ (നീ) ചൊവ്വുള്ള ന്യായാധിപതിമാരെന്നു (ന്യായാധിപതിയെന്നു) വിളിക്കപ്പെട്ടിരിക്കുന്നു. കൈക്കൂലിയോ ജ്ഞാനികളുടെ കണ്ണുകളെ കുരുടാക്കുകയും "കുരുടൻ കുരുടനെ വഴികാട്ടുന്നു. ഇരുവരും ഒരു കുഴിയിൽ തന്നെ വീഴും" എന്ന വചനം നിങ്ങളിൽ നിറവേറുകയും ചെയ്യും.

(ശെമ്മാശന്മാർ) കളങ്കമില്ലാത്ത കുർബ്ബാന അപ്പം നിങ്ങൾ (നീ) ഉണ്ടാക്കണം. കല്പിക്കപ്പെട്ടിരിക്കുന്ന പ്രകാരം അതു കളങ്കമില്ലാത്ത കുഞ്ഞാടു പോലെയും, കോട്ടമില്ലാത്തതും ഘനം കൂടാത്തതുമായിരിക്കണം. പുളിപ്പില്ലാത്തതോ വളരെ പുളിപ്പുള്ളതോ ആയിരിക്കരുത്. എന്തെന്നാൽ അതു ദൈവത്തിനുള്ള കാഴ്ചയാകുന്നു. അമിതമായും അലസതയോടും നിങ്ങൾ കാസാ കലർത്തരുത്. ഞാൻ നിങ്ങളോടു (നിന്നോടു) ആദ്യം തന്നെ കല്പിച്ചിട്ടുള്ള പ്രകാരം നിങ്ങളുടെ (നിന്റെ) ശുശ്രൂഷയിൽ നിങ്ങൾക്കു (നിനക്കു) വിഹിതമായിരിക്കുന്ന പ്രകാരം ഭയത്തോടും വിറയലോടും കൂടി നിങ്ങൾ (നീ) നില്ക്കേണ്ടതാകുന്നു. മദ്ബഹാ അലങ്കാരങ്ങളിൽ തിരശീലയോ, തിരുവസ്ത്രങ്ങളോ, കുരിശോ, ശോശപ്പായോ മറ്റെന്തെങ്കിലുമോ വളഞ്ഞോ, കോടിയോ സ്ഥിതിചെയ്യുവാൻ അനുവദിക്കരുത്. എന്തെന്നാൽ അതു ദൈവത്തിന്റെ ശുശ്രൂഷയിൽ അനാസ്ഥയാകുന്നു. മശിഹാ തമ്പുരാൻ എല്ലായ്പ്പോഴും നിങ്ങളെ (നിന്നെ) കാണുന്നുവെന്നും നിങ്ങൾ (നീ) പ്രവർത്തിക്കുന്നവയ്ക്കു അവ നന്മയായാലും തീയതായാലും പ്രതിഫലം നിങ്ങൾക്കു (നിനക്കു) ലഭിക്കുമെന്നും അറിവീൻ.

(കശ്ശീശാ) നിങ്ങൾക്കായി (നിനക്കായി) നിശ്ചയിച്ചിരിക്കുന്ന (പട്ടം കെട്ടപ്പെട്ടിരിക്കുന്ന) പള്ളി ഉപേക്ഷിച്ച് വേറൊന്നിലേക്കു പോകുവാനും കലക്കം ഉണ്ടാക്കുവാനും നിങ്ങൾക്കു (നിനക്ക്) ദൈവത്തിൽ നിന്നും അധികാരമില്ല. ഭദ്രാസന മെത്രാപ്പോലീത്തായുടെ കല്പന കൂടാതെ (പട്ടക്കാരനോ ശെമ്മാശ്ശനോ) ആയിട്ടു ദൈവത്തിന്റെ മദ്ബഹായിൽ ഒരുവനും ശുശ്രൂഷിക്കരുത്.

(ശെമ്മാശ്ശൻ) മദ്ബഹായിലെ തിരുവസ്ത്രങ്ങൾ കുടയുമ്പോൾ പരിശുദ്ധ ശരീരത്തിൽ നിന്നും എന്തെങ്കിലും നിലത്തു വീഴാതെ സൂക്ഷിക്കണം. വിശ്വാസികൾക്കു ബുർക്സാ കൊടുക്കുമ്പോഴും അപ്രകാരം സൂക്ഷിക്കണം. എന്തെന്നാൽ പരിശുദ്ധ റൂഹായുടെ കൃപ അതിൽ വസിക്കുന്നുവല്ലോ.

നിങ്ങളോടു (നിന്നോടു) നാം കല്പിച്ചിട്ടുള്ളതെല്ലാം നിങ്ങൾ (നീ) അനുസരിക്കുകയും കേൾക്കുകയും ചെയ്യുമെങ്കിൽ അതിനാൽ നാം നിങ്ങളെ (നിന്നെ) ഭരമേല്പിച്ചിട്ടുള്ള സകലത്തിനും നിങ്ങൾ (നീ) യോഗ്യരായിത്തീരുകയും ചൊവ്വുള്ള (പട്ടക്കാരെന്നും) (ശെമ്മാശ്ശന്മാരെന്നും) നിങ്ങൾ (നീ) വിളിക്കപ്പെടുകയും ചെയ്യും. അപ്രകാരമല്ലെങ്കിൽ നമ്മുടെ കർത്താവേശു മശിഹായോടു നിങ്ങൾ (നീ) ഉത്തരം പറയേണ്ടി വരികയും, നിങ്ങളിൽ (നിന്നിൽ) നിന്നും ഞാൻ വേർപെട്ടിരിക്കുകയും ചെയ്യും.

ഞാൻ നിങ്ങളോടു (നിന്നോടു) കല്പിച്ചിട്ടുള്ള സകലവും നിങ്ങൾ (നീ) അനുസരിക്കുകയും പാലിക്കുകയും ചെയ്യുമെങ്കിൽ ദൈവത്തിന്റെ (പട്ടക്കാരെന്നും) (ശെമ്മാശ്ശന്മാരെന്നും) നിങ്ങൾ (നീ) അറിയപ്പെടും. ദൈവമായ കർത്താവിനോടു വീണ്ടും ഞാനപേക്ഷിക്കുന്നു. സകല ശിക്ഷകളിൽ നിന്നും കോപത്തിന്റെ വടികളിൽ നിന്നും താൻ നിങ്ങളെ (നിന്നെ) രക്ഷിക്കുമാറാകട്ടെ. യോഗ്യമാകുന്ന പ്രകാരം തന്നെ സേവിപ്പാനായി ശക്തിയും സഹായവും

താൻ നിങ്ങൾക്കു (നിനക്കു) നൽകുമാറാകട്ടെ. നിങ്ങൾ (നീ) പ്രാപിച്ചിട്ടുള്ള ഈ ആചാര്യത്വ പദവി മൂലം നിങ്ങൾക്കു (നിനക്കു) മുഖപ്രസന്നതയുണ്ടാകുകയും നിങ്ങളെ (നിന്നെ) അലട്ടുന്നതായ തെറ്റുകളിൽ നിന്നും നിങ്ങൾ (നീ) സംരക്ഷിക്കപ്പെടുകയും ചെയ്യുമാറാകട്ടെ. ദൈവമാതാവായ മർത്തമറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ തന്നെ ആമ്മീൻ.

**വീണ്ടും വിശ്വാസികൾക്കായുള്ള ഗുണദോഷം**

എന്റെ സഹോദരങ്ങളും വാത്സല്യമുള്ളവരുമായ വിശ്വാസികളെ! ഇന്നേ ദിവസം പുതുതായി പട്ടം കെട്ടപ്പെടുന്ന ഈ പട്ടക്കാരും (പട്ടക്കാരനും) ശെമ്മാശ്ശന്മാരും (ശെമ്മാശ്ശനും) അനുഗ്രഹിക്കപ്പെട്ടവരായി (അനുഗ്രഹിക്കപ്പെട്ടവനായി) ത്തീരുന്നതിനും ദൈവം തമ്പുരാൻ അവരുടെ (അദ്ദേഹത്തിന്റെ) പ്രാർത്ഥനകളാൽ നിങ്ങളെ അനുസരണമുള്ളവരും ചൊല്ലുവിളിയുള്ളവരുമായി ആക്കിത്തീർക്കുന്നതിനും നിങ്ങളുടെ മക്കളെ കാത്തു കൊള്ളുന്നതിനും, ശരിയായ വളർച്ചയിൽ അവർ വളർത്തപ്പെടുന്നതിനും അവരിൽ നിന്നും വെടിപ്പുള്ള ശെമ്മാശ്ശന്മാരും തേജസ്സുള്ള പട്ടക്കാരും ഉണ്ടാകുന്നതിനും നമ്മുടെ കർത്താവേശു മശിഹായോടു നിങ്ങൾ അപേക്ഷിപ്പിൻ (നിങ്ങളുടെ മേൽ കരുണയും ആർദ്രതയും കൃപയും താൻ ചിന്തുമാറാകട്ടെ. സ്നേഹവും ഐക്യവും നിങ്ങളുടെ ഇടയിൽ താൻ വിതയ്ക്കുമാറാകട്ടെ. നിങ്ങളുടെ സന്നിധിയിൽ നിന്നും സാത്താന്റെ കെണിയെ താൻ തകർക്കുമാറാകട്ടെ. പരീക്ഷകളിൽ നിന്നും സങ്കടകാലത്തിലെ ദുഃഖത്തിൽ നിന്നും നിങ്ങളെ താൻ വീണ്ടുകൊള്ളുമാറാകട്ടെ. ചൊവ്വുള്ള ഊടുവഴികളിൽ നിങ്ങളുടെ നടത്തകളെ താൻ സമാധാനത്തോടെ നയിക്കുമാറാകട്ടെ. നിങ്ങളുടെ പരേതരുടെ ആത്മാക്കളെ സ്വർഗ്ഗരാജ്യത്തിൽ നമ്മുടെ പിതാവായ അബ്രഹാമിന്റെ മടിയിൽ താൻ ആശ്വസിപ്പിക്കുമാറാകട്ടെ. ഏദൻതോട്ടം താൻ നിങ്ങൾക്ക് അവകാശമായി നൽകുമാറാകട്ടെ.) താൻ നിങ്ങളെയും നിങ്ങളുടെ പരേതരേയും സന്തോഷവും ആനന്ദവും നിറഞ്ഞ ആ ശബ്ദം കേൾപ്പിക്കുകയും എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ! ലോകസ്ഥാപനത്തിനു മുമ്പായി നിങ്ങൾക്കു ഒരുക്കപ്പെട്ടിരിക്കുന്ന രാജ്യം വന്നു പ്രവേശിച്ച് അവകാശിപ്പിൻ എന്നു നിങ്ങളോടു താൻ അരുളിച്ചെയ്യുകയും ചെയ്യുമാറാകട്ടെ. ആയതു ദൈവമാതാവായ മർത്തമറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ തന്നെ ആമ്മീൻ.

(പരിശുദ്ധ റൂഹാ നിങ്ങളെ വിളിക്കുന്നു)

## (മ്സമുറോനോ, കോറൂയോ, എവ്പ്പദുയക്നോ എന്നിവരുടെ പട്ടം കൊടയ്ക്കു പൊതുവായുള്ള ആദ്യ ഭാഗം)

സ്ഥാനാർത്ഥികൾ മുൻപറഞ്ഞതു പോലെ ബലിപീഠവും മേല്പ്പട്ടക്കാരന്റെ കൈയും മുത്തി ദർഗ്ഗായിക്കു താഴെ പടിഞ്ഞാട്ടു മാറി കിഴക്കോട്ടഭിമുഖമായി മുട്ടുകുത്തി നില്ക്കുന്നു.

(മ്സമ്റോനോ മദ്ബഹായുടെ വളവിങ്കൽ താഴെ തൊപ്പി വയ്ക്കാതെ കൈകെട്ടി കുനിഞ്ഞു നില്ക്കുകയും കോറൂയോയും എവ്പ്പദുയക്നോയും മദ്ബഹായ്ക്കുള്ളിൽ തൊപ്പി വയ്ക്കാതെ കൈകെട്ടി കുനിഞ്ഞു നില്ക്കുകയും ചെയ്യുന്നുവെന്ന് പട്ടംകൊട പുസ്തകത്തിൽ പറയുന്നുണ്ടെങ്കിലും ഇപ്പോൾ മുകളിൽ പറഞ്ഞിരിക്കുന്ന പ്രകാരം ദർഗ്ഗായിക്കു താഴെ പടിഞ്ഞാട്ടു മാറി പുറകിൽ എല്ലാവരും മുട്ടുകുത്തി നില്ക്കുകയാണു പതിവ്). പുസ്തകത്തിൽ പറയുന്നതു പോലെ ചെയ്യാം. മേല്പ്പട്ടക്കാരൻ ദർഗ്ഗായിക്കു താഴെ സ്ഥാനാർത്ഥികളുടെ മുമ്പിൽ ശീലമുടി തലയിൽ ഇട്ടും വടി, സ്ലീബാ എന്നിവ പിടിച്ചും കിഴക്കോട്ടഭിമുഖമായി നില്ക്കുന്നു. പാട്ടുകൾക്കു പടിഞ്ഞാട്ടും പ്രാർത്ഥനകൾക്കു കിഴക്കോട്ടും അഭിമുഖമായി തിരിഞ്ഞു തിരിഞ്ഞു നില്ക്കുന്നു.

എത്രാ കഴിയുന്നതു വരെയുള്ള ഭാഗങ്ങൾ എല്ലാവർക്കും പൊതുവായുള്ള പ്രാരംഭ ഭാഗമാകുന്നു. പിന്നീടുള്ളത് ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം ആകയാൽ അവയെ (പ്രത്യേക ഭാഗങ്ങൾ) എന്നു പറയുന്നു.

**പ്രാരംഭ പ്രാർത്ഥന**

എന്റെ കർത്താവേ! സത്യവിശ്വാസമാകുന്ന ഇളകപ്പെടാത്ത പാറമേൽ നിന്റെ പരിശുദ്ധ സഭയെ നീ സ്ഥിരപ്പെടുത്തണമേ. നിന്നിൽ അതു ശക്തിപ്പെടുകയും നിന്നിൽ നിന്നും പരിപൂർണ്ണ സഹായങ്ങളും ദിവ്യദാനങ്ങളും പ്രാപിക്കുകയും ചെയ്യുമാറാകണമെ. അതിന്റെ മക്കൾ അവയാൽ വെടിപ്പോടും വിശുദ്ധിയോടും നിന്റെ പരിശുദ്ധാലയത്തിൽ ശുശ്രൂഷിപ്പാനും പിതാവിനും പുത്രനും പരിശുദ്ധ റൂഹായുമായുള്ളോവേ! മേലുള്ള അശരീര ഗണങ്ങളോടു കൂടി നിന്നെ സ്തുതിപ്പാനും പ്രശോഭിക്കപ്പെടുമാറാകണമെ. ഹോശോ .... ആമ്മീൻ.

**മറ്റൊന്ന്**

ഞങ്ങളുടെ ദൈവമായ കർത്താവേ! വൈദികമായ ഈ കർമ്മത്തിന്റെ ആത്മീയവും രഹസ്യസൂചകവുമായ ഈ ശുശ്രൂഷയെ നിറവേറ്റാനും സ്വർഗ്ഗീയവും ദിവ്യവുമായ നിന്റെ നൽവരങ്ങളുടെ സമ്പത്തു കൊണ്ട് നിറയപ്പെടുവാനും നിനക്കും നിന്റെ ഏകജാതനും നിന്റെ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറ്റുവാനും ഞങ്ങളെ യോഗ്യരാക്കണമേ. ഹോശോ .....

**കുക്കിലിയോൻ** (৪-ാം നിറം)

എങ്ങിനെ ബാലൻ തൻ വഴി നിർമ്മലമാക്കും<br>
നിൻ കല്പന കാപ്പാൻ ഹാ - ഹാ - ആരാ<br>
ഞ്ഞെൻ മനമഖിലം നിന്നെ. നിന്നാജ്ഞകൾ

ഞാൻ തെറ്റിക്കരുതെ.
എന്നകതാരിൽ നിൻ വചനം സൂക്ഷിച്ചേൻ
നിന്നൊടു പാപം ചെയ്യായ്‌വാൻ ഹാ - ഹാ -
ധന്യൻ നീ. നിന്നാദേശങ്ങളെനിക്കുപദേശിക്ക.

**കുക്കിലിയോൻ** (രണ്ടാം നിറം)

സകല ധനത്തേക്കാളധികം നിൻ സാക്ഷ്യത്തിൻ
വഴി സ്നേഹിച്ചേൻ ഹാ - ഹാ - നിൻ കല്പനകളെ
ധ്യാനിച്ചേൻ. നിൻ മാർഗ്ഗങ്ങൾ ബോധിച്ചു.
നിൻ നിയമം ധ്യാനിച്ചേൻ നിൻ വചനം തെറ്റി
യ്ക്കായ്‌വാൻ ഹാ - ഹാ - നിൻ വചനം പാലിച്ച
തുപോൽ ജീവിപ്പാനർഹതയരുളുക നിൻ
ദാസന്നായ്

**കുക്കിലിയോൻ** (മൂന്നാം രാഗം)

നിൻ നിയമത്തിന്നത്ഭുതമീക്ഷിപ്പാനെൻ
നയനം തെളിയിക്ക ഹാ - ഹാ നിന്നുടെ സഹവാസി
യതാമിവനീന്നും മറവാക്കരുതേ നിന്നാദേശം
സതതം നിൻ ന്യായം മോഹിച്ചഭിവാഞ്ഛിച്ചെന്നാ
ത്മം ഹാ - ഹാ - ജാതികളേ നീ ശാസിച്ചു, കല്പ
ന തെറ്റിക്കുന്നോർ ശാപഗ്രസ്ഥർ.
ബാറെക്മോർ - ശുബഹോ.....

**ഗാനം**

(സീയോൻ കോട്ടയിൽ നിന്നേശു....)

ത്രിത്വസമാനം മരുവുന്നോ
രുലകത്തിന്നുടയോനീശൻ
താതനെ വാഴ്ത്തുവിനർഭകരേ
നമ്മുടെ രക്ഷയ്ക്കായെത്തീ
ട്ടാത്മാവിൻ തീജ്വലനത്തെ
ശീതളമാക്കും പനിമഞ്ഞാൽ
മാറ്റിയ വചനേശനെ വാഴ്ത്തിൻ
ജാതികളേവരുമേ! നിങ്ങൾ
അഖിലത്തിനുമുയിരേകിടും
പരിശുദ്ധത നൽകുന്നോനാം
റൂഹായുടെ തിരുനാമത്തെ
നിത്യം വാഴ്ത്തി സ്തുതി ചെയ്‌വീൻ

മെനഓലം.....

സകലത്തിനുമുപരിസ്ഥിതനും
ഗൂഢസ്ഥനുമാകുന്നോനെ
അനവരതം ദൂതഗണങ്ങൾ
സേവിപ്പോനേ ബാലകരും
സ്തുതി ചെയ്തതി ഭക്തി വിശേഷാൽ

വാഴ്ത്തുക സതതം കഹനകളേ!
ജാതികളേ! ചെയ്യുക സ്തോത്രം
തിരുനാമം വാഴ്ത്തെന്നേക്കും.

**പ്രാർത്ഥന**

ഞങ്ങളുടെ കർത്താവേശുമശിഹാ! വെടിപ്പിലും വിശുദ്ധിയിലും ദിവ്യമായ നിന്റെ നൽവര സമ്പത്തിനെ പ്രാപിപ്പാനും അവന്റെ ജീവിതകാലമൊക്കെയും നിനക്കു സ്തുതിയും സ്തോത്രവും അർപ്പിപ്പാനും ഈ നിന്റെ ദാസനു നീ സംഗതിയാക്കണമെ. നിന്റെ രണ്ടാമത്തെ വരവിൽ നിന്റെ എതിരേല്പിനായി പുറപ്പെടുവാനും സ്വർഗ്ഗത്തിലുള്ള കടിഞ്ഞൂലുകളുടെ സഭയിൽ മാലാഖമാരുടെ വൃന്ദങ്ങളോടു കൂടി മഹത്വ സ്തുതികളോടെ എന്നേക്കും നിന്നെ സേവിപ്പാനും ഞങ്ങൾക്കും അവനും നീ ഇടയാക്കണമെ. ഹോശോ..... ആമ്മീൻ.

ദൈവമേ! നിന്റെ കൃപ പോലെ............

**ഗാനം** (എനിയോനോ)

1. പുണ്യപ്രദനാകും - നീ മാത്രം കരുണാമൂർത്തി
ദേവേശാ! - ധൂർത്താത്മജനെപ്പോലെന്നെ
കൈക്കൊള്ളുക - കൃപ ചെയ്കെന്നിൽ.

2. പരിശുദ്ധൻ താതാ - പരിശുദ്ധത നൽകുന്നോ
നാം ദേവേശാ!- വിമലത നേടാൻ ദാനം വാഞ്ചി
ക്കുന്നടിയാനെ - കൃപയാൽ നിർമ്മലനാക്ക.

3. തന്നുടെ ദാനാൽ - ശ്ലീഹരെ വിജ്ഞാനികളാ
ക്കിയ ദേവസുതാ! - ജ്ഞാനം പ്രാപിപ്പാൻ റൂഹാ
വാഞ്ചിക്കുന്നടിയാനേകുക നീ ജ്ഞാനം.

4. തീനാവാൽ ശ്ലീഹരെ - വിജ്ഞാനികളാക്കിയ
റൂഹാ-യാം പരനേ! - ശുദ്ധീകൃതനാവാനാത്മ
നെ വാഞ്ചിപ്പോനരുളുക ശുദ്ധി നിൻ ദാനാൽ.

5. നിൻ കൃപ ഞങ്ങൾക്കായ് വാനിട വാതിൽ തുറ
ക്കണമേ ദേവേശാ! - വാഴ്‌വേല്പാൻ കൃപ പാർത്തീ
ടും (ദാസന്മേൽ) ദാസർമേൽ വലതുകരം വച്ചീടണമെ.

6. അണിയാൻ നിന്നങ്കി - ഗളമതു താഴ്ത്തിത്തിരുമു
മ്പിൽ - ദേവേശാ! - ദാനം പാർക്കുന്നോനിവനെ (നിവരെ)
റൂഹാ തൻ ഭൂഷകളാൽ ശോഭിതനാക്ക (രാക്ക).

7. വാനോർ മോദിക്കു - ന്നടിയാരുടെ (നുടെ) പൂരക കർമ്മേ
ദേവേശാ! - മാനവരും സ്തുതി പാടീടുന്നവരുടെ
നിവഹങ്ങളിലിവരെ (വനെ) ചേർത്തോനായ്.

8. യാചിക്കുന്നോർക്കായ് - മേല്പ്പട്ടക്കാർ വഴി ദാനം
നൽകീടാൻ - റൂഹാ വാനം ഭേദിച്ചെത്തുന്നതു ക
ണ്ടഗ്നിമയർ കൂറുന്നാശ്ചര്യം.

9. റൂഹായുടെ ആവാസത്താൽ പാപം പോക്കീടും
ദേവേശാ! - നിർമ്മലനാവാൻ (രാവാൻ) നിൻ നിറവതു
പാർത്തീടും ദാസനെ (ദാസരെ) മൂടിപ്പാവനനാക്ക (രാക്ക).

10. നിർമ്മല പാണികളാൽ - ബന്ധിതനാമതിരറ്റോ
നാം ദേവേശൻ - അഹറോനൊപ്പം മേല്പ്പട്ട-ക്കാര
നു ദാനം നൽകാനെ - ത്തീടുന്നു.
ശുബഹോ - മെനഓലം

11. മഹിമത്രയമാകും - ത്രീയേകന്നേകത്രയനാം
ദേവേശൻ - താതാത്മജ പാവനറൂഹാ - സത്യേ
കപരന്നായുയര - ട്ടെ സ്തോത്രം.

സ്തൗമൻകാലോസ്.........

**പ്രുമിയോൻ** (പൊതുവായത്)

മനുഷ്യവർഗ്ഗത്തെ ഇല്ലായ്മയിൽ നിന്നും ഉണ്മയിലേക്കു വരുത്തുകയും സൃഷ്ടിച്ചലങ്കരിക്കുകയും വീണ്ടും പിഴച്ചു വീണപ്പോൾ രക്ഷിച്ചെഴുന്നേല്പിക്കുകയും, ദിവ്യമായ തന്റെ ശ്രേഷ്ഠ മഹോന്നതത്തിലേക്കു അടുത്തുവരുവാൻ യോഗ്യമാക്കുകയും ചെയ്ത കാരുണ്യവാനും കൃപ വളരെയുള്ളവനുമായ കർത്താവേ! നിനക്കു സ്തുതി. കരുണ നിറഞ്ഞവനും ആർദ്രതയുള്ളവനുമായ കർത്താവേ! ഈ നേരത്ത് സുഗന്ധധൂപത്തോടെ ഞങ്ങൾ അപേക്ഷിക്കുകയും യാചിക്കുകയും ചെയ്യുന്നു. അനന്തമായ നിന്റെ അനുഗ്രഹങ്ങളാൽ വെടിപ്പും വിശുദ്ധിയുമുള്ള നിന്റെ ആലയത്തിലെ ശുശ്രൂഷ സ്വീകരിച്ച് അടുത്തു വരുവാൻ ഈ നിന്റെ ദാസനെ (ദാസരെ) നീ യോഗ്യനാക്കണമെ (രാക്കണമെ). കണ്ടാലും നിന്റെ ശ്രേഷ്ടതയുടെ ത്രോണോസ്സിൻ മുമ്പാകെ അവൻ (അവർ) വണങ്ങി നിന്നു കൊണ്ട് നിന്റെ നൽവരം നോക്കിപ്പാർക്കുന്നു. ഈ നേരത്തും സകല പെരുനാളുകളിലും..... നിനക്കു സ്തുതിയും ബഹുമാനവും യോഗ്യമാകുന്നു. ബ്കുലഹൂൻ യൗമ്മോ സോദുഹായായിൻ..... ആമ്മീൻ.

**സെദറ**

കർത്താവേ! ത്രിത്വഭാഷണങ്ങളാകുന്ന കാദീശ് സ്തുതികളാൽ അവർണ്ണനീയമായ നിന്റെ ശ്രേഷ്ടതയെ വാഴ്ത്തുന്ന ആത്മീയ സംഘങ്ങളാൽ സ്വർഗ്ഗം നിന്നെ സ്തുതിക്കുന്നു. മണ്ണിൽ നിന്നും നിന്റെ കല്പനയാൽ സൃഷ്ടിക്കപ്പെടുകയും വെടിപ്പോടും വിശുദ്ധിയോടും കൂടി നിന്റെ ശുശ്രൂഷയ്ക്കടുത്തു വരുവാൻ നീ യോഗ്യരാക്കുകയും ചെയ്തിട്ടുള്ള മനുഷ്യ മക്കളാൽ ഭൂമി നിന്നെ ആരാധിക്കുന്നു. നീ സകലത്തെയും പരിശോധിക്കുന്നവനും സകലത്തിനും മതിയായവനുമായ കർത്താവാകുന്നു. ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമാകുന്ന യേശുമശിഹായായ നിന്റെ വാത്സല്യപുത്രൻ മുഖാന്തരവും നിന്റെ പരിശുദ്ധ റൂഹായുടെ ആവാസത്താലും ഈ ശുശ്രൂഷയുടെ ആത്മീയ ദാനങ്ങൾ മണ്മയ മനുഷ്യരായ ഞങ്ങളുടെ കടമുള്ള പ്രകൃതത്തെ നീ ഭരമേല്പിച്ചു. പരിശുദ്ധ ശ്ലീഹന്മാരെ സംക്ഷേഷിക്കപ്പെടാവതല്ലാത്ത കൂദാശകൾ കൊണ്ടു നിറച്ചിട്ടു സമ്പാദ്യങ്ങളുടെ നാഥയായ ആചാര്യത്വത്തിന്റെ താക്കോലുകൾ അവർ മുഖാന്തരം ഞങ്ങൾക്ക് ദാനം ചെയ്തു ഞങ്ങളെ ഭരമേല്പിച്ചു. ഞങ്ങൾ നിന്റെ കരുണയെ സ്തോത്രം ചെയ്യുകയും നിന്റെ കൃപയെ സ്തുതിക്കുകയും ചെയ്യുന്നു. ഞങ്ങൾ നിന്നിലുള്ള വലിയ ശരണത്തിൽ സങ്കേതപ്പെട്ടും നിന്റെ മേലുള്ള ആശ്രയത്തിൽ അര കെട്ടിയും കൊണ്ട് നിന്റെ ശ്രേഷ്ടതയുടെ മുമ്പാകെ ഞങ്ങളുടെ ബലഹീനമായ അപേക്ഷയും യാചനയും ചൊരിയുകയും നിന്റെ സൌമ്യതയോടു അഭ്യർത്ഥിക്കുകയും ചെയ്യുന്നു. നിന്റെ കരുണയാൽ ഞങ്ങളുടെ പാപങ്ങൾ മായിക്കണമെ. നിന്റെ ആർദ്രതയാൽ ഞങ്ങളുടെ അകൃത്യങ്ങൾ കടത്തിക്കളയണമെ. നിന്റെ കല്പനകളെ പൂർത്തീകരിക്കുന്നവരും തികക്കുന്നവരും പൂർണ്ണരുമായി ഞങ്ങളെ നീ ആക്കിത്തീർക്കണമെ. അങ്ങനെ നാശകരമായ വികാരങ്ങളിലേക്കുള്ള തിരിച്ചിൽ കൂടാതെ തിരുമുമ്പാകെ ശുശ്രൂഷിപ്പാനും ഉന്നതവും മഹോന്നതങ്ങളുമായ നിന്റെ ദാനങ്ങളിൽ നിന്നും നിന്റെ ജനത്തിനു നല്കുവാനും ദൈവികമായ നിന്റെ ജ്ഞാനം ചൂണ്ടി കാണിച്ച് അടുപ്പിച്ചിട്ടുള്ളവരെ നിന്റെ പരിശുദ്ധ മദ്ബഹായിങ്കലേക്കു അടുപ്പിക്കു

വാനും ഞങ്ങൾ മതിയാകുമാറാകണമെ. ആ നിന്റെ മനുഷ്യസ്നേഹം ഞങ്ങളുടെ ബലഹീന മദ്ധ്യസ്ഥതയാൽ ഇവനെ (രെ) പൂർണ്ണനും (രും) പരിപൂർണ്ണനു(രു)മാക്കിതീർക്കണമെ. യോഗ്യരായതുകൊണ്ടല്ല ഞങ്ങൾ അടുത്തു വരുന്നത്, എന്നാലോ നിന്റെ നൽവരങ്ങളാൽ ചൊരിയപ്പെട്ടിട്ടുള്ള നിന്റെ കാരുണ്യത്താലത്രെ. ഇതു നിമിത്തമായി ഈ ശുശ്രൂഷയ്ക്കു വിളിക്കപ്പെട്ടിട്ടുള്ള ഈ നിന്റെ ദാസനെ (ദാസരെ) നിന്റെ പരിശുദ്ധ റൂഹായുടെ ആവാസത്താൽ സ്വീകരിപ്പാനും പൂർണ്ണനാക്കുവാനും (രാക്കുവാനും) നീ യോഗ്യത നൽകണമെ. അധർമ്മത്തിന്റെയും പാപത്തിന്റെയും സകല മലിനതയിൽ നിന്നും കറയിൽ നിന്നും അവന്റെ (അവരുടെ) ശരീരവും ആത്മാവും ഒരുമിച്ച് വെടിപ്പാക്കികൊണ്ട് ഉത്തമവും സ്വീകാര്യവുമായ നിന്റെ തിരുഹിതം സമാശ്വസിപ്പിക്കുന്ന വെടിപ്പുള്ള കുഞ്ഞാടായി (കുഞ്ഞാടുകളായി) നിന്റെ പരിശുദ്ധാലയത്തിൽ അവൻ (അവർ) തീരുമാറാകണമെ. നിന്റെ ദിവ്യശക്തിയാൽ അവൻ (അവർ) ബലപ്പെടുകയും സകല ദാനങ്ങളിൽ നിന്നും ഉന്നതവും ദിവ്യവുമായിരിക്കുന്ന നിന്റെ ദാനത്തിന്റെ നൽവരങ്ങളിലേക്കു അവൻ (അവർ) പടിപടിയായി കയറുകയും ചെയ്യുമാറാകണമെ. നിന്റെ പരിശുദ്ധന്മാർക്ക് വാഗ്ദാനം ചെയ്തിട്ടുള്ള ഉത്തമ അന്ത്യത്തിന് ഞങ്ങളും (അവനും) അവരും യോഗ്യരാകണമെ. അദൃശ്യനും സംക്ഷേപിക്കപ്പെടാത്തവനുമായ പിതാവേ! നിനക്കും വന്ദനീയനും പരിശോധിക്കപ്പെടാത്തവനുമായ നിന്റെ പുത്രനും പരിശുദ്ധനും പരീക്ഷിക്കപ്പെടാത്തവനുമായ നിന്റെ റൂഹായ്ക്കും ഞങ്ങൾ സ്തുതിയും സ്തോത്രവും കരേറ്റുമാറാകണമെ. ഹോശാ..... ആമ്മീൻ.

**ഗാനം** (ഏഴാം രാഗം)

1. കേൾപിനിതു ജാതികളെല്ലാം
ശ്ലീഹാഗ്രേസരനാം ശെമഓനോ –
ടിടയ പ്രമുഖൻ ചൊന്നേവം
ഞാനേല്പിച്ചൊരു നിക്ഷേപം നീ
വിനിയോഗിപ്പതു സൂക്ഷിക്ക

ഇടവക ജാഗ്രതയിൽ കാക്ക
കേടും ഭിന്നതയും കൂടാ
വിധിയിൽ പക്ഷം ചേരാത്ത
നീതിജ്ഞൻ വിധിപൻ മുമ്പിൽ
നിന്റെ കണക്കേല്പിക്കേണം.

2. ശോഭിപ്പിക്കുക റൂഹായാൽ (മിന്നലിനാൽ) ഭൂലോകം
നിജശിഷ്യൻ – തീമോത്തിയ്ക്കേവം
ധന്യൻ മാർ പൌലോസ്സെഴുതി
ദൈവസുതൻ – തന്നുടെ സഭയിൽ നീ
എങ്ങിനെ വർത്തിച്ചീടേണം

നന്നായ് ഗൃഹഭരണം ചെയ്‌വാൻ
ശരിയായ് സഭയെപ്പാലിപ്പാൻ
ശാന്തവിനീതന്മാർക്കെന്യേ
ഡംഭിജളന്മാർക്കൊട്ടും നീ
നൽകീടരുതാചാര്യത്വം.

ശുബഹോ........

3. ഗിരിസീനായ് – മുൾചെടിയിൽ നിന്നും
മോശയൊടീശൻ ചൊന്നേവം
പോകുക നീ – മെസറേനിൽ പൂകീ

ട്ടിസ്രായേലിനെ വിടുവിക്ക

താനോ ശാന്തികരം ദുർഗ്ഗം
തിരുസഭയിൻ കാവൽക്കാരൻ
പാടിടുമവൾ സ്തുതി സ്തോത്രങ്ങൾ
താതസുതാമല റൂഹായ്ക്കായ്
ത്രിത്വരഹസ്യം സംപൂജ്യം

മെനഓലം...........

4. ശ്രേഷ്ടമതാം – കഹനൂസാ സ്ഥാനം
എങ്ങിനെ കാക്കും വൈദികരെ
മോചിപ്പാനും ബന്ധിപ്പാനും
നിമ്ന്നോന്നത താക്കോലുകളെ

സൃഷ്ടികളഖിലം രക്ഷിപ്പോൻ
നിങ്ങടെ കൈകളിലർപ്പിച്ചു
കർത്തൃഹിതം ചെയ്തീടുമ്പോൾ
ധന്യൻമാർ നിങ്ങൾ പൂകും
മണവറയിൽ തന്നൊടു കൂടെ

മൊറിയോ റാഹേം..........

**എത്രാ**

വളരെ കരുണയുള്ളവനായ കർത്താവേ! നിന്നോടു ഞങ്ങൾ യാചിക്കുന്നു. ഇപ്പോഴും ആ നിന്റെ പൈതൃകമായ കരുണയാൽ നിന്റെ മനുഷ്യസ്നേഹം ഈ ശുശ്രൂഷയ്ക്കായി ക്ഷണിച്ചു വരുത്തിയിട്ടുള്ള ആത്മിക മക്കളുടെ സമർപ്പണത്തിൽ സകലത്തിലും ഉന്നതമായ നിന്റെ ദൈവത്വത്തിനു ഞങ്ങൾ സമർപ്പിച്ചിട്ടുള്ള ഈ ധൂപത്തെ സന്തോഷപുരസ്സരം കൈക്കൊള്ള ണമെ. നിന്റെ ഏകജാതനാം പുത്രനോടും നിന്റെ പരിശുദ്ധ റൂഹായോടും കൂടെ നിന്നെ മഹ ത്വപ്പെടുത്തി പുകഴ്ത്തിക്കൊണ്ടു നിന്റെ പരിശുദ്ധാലയത്തിൽ വെടിപ്പുള്ള സേവനത്താൽ ശുഷ്രൂഷിപ്പാൻ അവരെ (അവനെ) യോഗ്യനാ (രാ) ക്കണമെ.

ഹോശോവബ്................ ആമ്മീൻ

(മേൽ കൊടുത്തിട്ടുള്ള പൊതുവായ ഭാഗം മ്സമ്റോനോ, കോറൂയോ, എവുപദ്യക്നോ എന്നിവർക്ക് പൊതുവായുള്ളതാകുന്നു. അതിനു ശേഷം ഓരോരുത്തർക്കുമുള്ള പ്രത്യേക ഭാഗം നടത്തുന്നു)

# Psalmist – മ്സമ്റോനോ

**പഴയനിയമ വായന**

സ്ഥാനാർത്ഥിയോ അയാൾക്കു വേണ്ടി മറ്റൊരാളോ 31-ാം സങ്കീർത്തനം പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു വായിക്കുന്നു.

**ഏവൻഗേലി**

കാർമ്മികൻ ദർഗ്ഗായിൽ നിന്ന് സ്ഥാനാർത്ഥിയുടെ കഴുത്തിലും തോളിലുമായി ഏവൻഗേലി വച്ച് ലൂക്കോസ് 5:1-11 വായിക്കുന്നു.

ദൈവവചനം കേൾപ്പാൻ തന്റെ പക്കൽ പുരുഷാരം തടിച്ചു കൂടിയപ്പോൾ സംഭവിച്ചതെന്തെന്നാൽ, താൻ ഗെനേസാർ തടാക തീരത്ത് നില്ക്കുകയായിരുന്നു. രണ്ട് പടകുകൾ തടാക തീരത്ത് കിടക്കുന്നതായി കണ്ടു. അവയിൽ നിന്നും വീച്ചുകാർ കയറി അവരുടെ വലകൾ കഴുകി കൊണ്ടിരുന്നു. അവയിൽ ഒന്നു ശെമഓൻ കീപ്പായുടേതായിരുന്നു. യേശു തമ്പുരാൻ കയറി അതിൽ ഇരുന്നിട്ട് കരയിൽ നിന്നും വെള്ളത്തിലേക്കു അതിനെ അല്പം നീക്കുന്നതിനു പറഞ്ഞു. താൻ ഇരുന്നു കൊണ്ട് പടകിൽ നിന്നും പുരുഷാരത്തെ പഠിപ്പിച്ചു കൊണ്ടിരുന്നു. തന്റെ സംസാരം നിർത്തിയപ്പോൾ താൻ ശെമഓനോടു "ആഴത്തിലേക്കു നീക്കി മീൻ പിടുത്തത്തിനു നിങ്ങളുടെ വല ഇറക്കുവിൻ" എന്നു പറഞ്ഞു. ശെമഓൻ ഉത്തരമായിട്ട് "ഗുരുവേ! രാത്രി മുഴുവൻ ഞങ്ങൾ അദ്ധ്വാനിച്ചിട്ടും യാതൊന്നും പിടിച്ചിട്ടില്ല. എന്നാൽ നിന്റെ വാക്കിനു ഞാൻ വല ഇറക്കാം" എന്നു പറഞ്ഞു. അവർ അപ്രകാരം ചെയ്തപ്പോൾ അവരുടെ വല കീറുമാറ് വളരെയേറെ മത്സ്യം അകപ്പെട്ടു. മറ്റൊരു പടകിലുള്ള അവരുടെ കൂട്ടുകാരെ, വന്നു അവരെ സഹായിപ്പാൻ അവർ മാടി വിളിച്ചു. അവർ വന്നു രണ്ട് വള്ളങ്ങളും മുങ്ങുമാറ് നിറച്ചു. എന്നാൽ ശെമഓൻ കീപ്പാ അതു കണ്ടപ്പോൾ യേശു തമ്പുരാന്റെ കാല്ക്കൽ വീണു തന്നോട് "എന്റെ കർത്താവേ! ഞാൻ നിന്നോടപേക്ഷിക്കുന്നു എന്നെ വിട്ടുപോകണമെ. ഞാൻ പാപിയായ ഒരു മനുഷ്യനാകുന്നു" എന്നു പറഞ്ഞു. എന്തെന്നാൽ അവർ വീശി പിടിച്ച മത്സ്യവേട്ടയെപ്പറ്റി അവനും അവന്റെ കൂടെയുള്ള എല്ലാവരും അത്ഭുതം പിടിച്ചിരുന്നു. ശെമഓന്റെ കൂട്ടാളികളായിരുന്ന സെബദി മക്കളായ യാക്കോബും യോഹന്നാനും അപ്രകാരം തന്നെയായിരുന്നു. യേശു തമ്പുരാൻ ശെമഓനോട് "ഭയപ്പെടേണ്ട, ഇപ്പോൾ മുതൽ നീ മനുഷ്യരെ ജീവനിലേക്കു വീശിപ്പിടിക്കുന്നവനാകും" എന്നു പറഞ്ഞു. അവർ ആ പടകുകൾ കരക്കടുപ്പിച്ച് സകലവും ഉപേക്ഷിച്ച് തന്റെ പിന്നാലെ പോയി.

(വായന കഴിയുമ്പോൾ സ്ഥാനാർത്ഥി മുൻസ്ഥാനത്തു (മുട്ടുകുത്തി) നില്ക്കുകയും കാർമ്മികൻ ദർഗ്ഗായിൽ വടി, മുടി, സ്ലീബാ എന്നിവ പിടിച്ചും ശീലമുടി ഇട്ടും കൊണ്ടു പടിഞ്ഞാറോട്ടു തന്നെ നിന്നു തുടർന്നുള്ള എനിയോനോ ചൊല്ലി റൂശ്മാ ചെയ്യുകയും ചെയ്യുന്നു)

**എനിയോനോ**

കർത്താവിനെ അവന്റെ ശുദ്ധ സ്ഥലത്ത് സ്തുതിപ്പിൻ. അവന്റെ ശക്തിയുടെ ആകാശത്തട്ടിൽ അവനെ സ്തുതിപ്പിൻ.

സീനായ് മലയേ തിരുവാസാൽ
പാവനമാക്കിയ പരിശുദ്ധാ
വന്നു വസിച്ചീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ

2. അവന്റെ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. അവന്റെ ശ്രേഷ്ടതയുടെ ബഹുത്വത്തിൽ അവനെ സ്തുതിപ്പിൻ.

സീനായിൽ താൻ താണെത്തി
മോശയ്ക്കായ് കൈവയ്പേകി
മോശയതഹറോനായ് നൽകി
വന്നതു യോഹന്നാനോളം

3. കൊമ്പിന്റെ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തംബുരുകളാലും വീണകളാലും അവനെ സ്തുതിപ്പിൻ.

നിബിയർ മൂലം ഭാഷിച്ചോൻ
ശ്ലീഹന്മാരിൽ പാർത്തോനാം
റൂഹാവന്നീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ.

4. തപ്പുകളാലും ചതുരതപ്പുകളാലും അവനെ സ്തുതിപ്പിൻ. മാധുര്യമുള്ള കമ്പികളാൽ അവനെ സ്തുതിപ്പിൻ.

പ്രാവെന്നോണം താണെത്തി
സുതനുടെ ശിരസ്സിൽ വാണവനാം
റൂഹാ വന്നീ ദാസനെ (രെ) യും
പാവനനാ (രാ) ക്കിത്തീർക്കണമെ.

5. നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും ആർപ്പു വിളിയാലും അവനെ സ്തുതിപ്പിൻ. എല്ലാ ശ്വാസവും കർത്താവിനെ സ്തുതിക്കട്ടെ.

മാളികയിൽ ശ്ലീഹന്മാർ മേൽ
ആവാസം ചെയ്തോൻ റൂഹാ
വന്നു വസിച്ചീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിതീർക്കണമെ

ശുബഹോ............

6. സ്തുത്യൻ പരിശുദ്ധൻ താതൻ
തിരുസുതനെ പ്രേഷിപ്പിച്ചോൻ
നിർമ്മല ഗർഭേ വാണവനും
സിദ്ധത സിദ്ധർക്കായ് നല്കി

മെനഓലം............

7. ശമുവേൽ നിബിയെ ജഠരത്തിൽ
നിർമ്മലനാക്കിയ വിമലാത്മൻ
വന്നു വസിച്ചീ ദാസനെ (രെ) യും
പാവനനാ (രാ) ക്കിത്തീർക്കണമെ

## മുടിവെട്ട്

നോട്ട്:- മുടിവെട്ട് അമോലോഗിയാ വായനയുടെ സമയത്തോ ഗാവോനോയോസോയുടെ അന്ത്യത്തിലോ (എത്രാ കഴിഞ്ഞോ) ഏവൻഗേലിയും എനിയോനോയും കഴിഞ്ഞോ സൗകര്യം പോലെ നടത്താവുന്നതാണ്.

**മലയാളം**

(ഇന്ന) സ്ഥലത്തുള്ള മാർ (ഇന്നാരുടെ) പരിശുദ്ധ മദ്ബഹായിൽ വച്ച് പരിശുദ്ധ സഭയിലേക്ക് (ഇന്നാരു) പട്ടം വെട്ടപ്പെട്ടു മുദ്ര കുത്തപ്പെടുന്നു. ബാറെക്മോർ

ശെമ്മാശ്ശൻ: ദിവ്യജ്ഞാനം ശ്രദ്ധിച്ചു കൊണ്ട് നാമെല്ലാവരും നല്ലവണ്ണം നിന്നു..........

മേല്പട്ടക്കാരൻ: സർവ്വശക്തിയുള്ള പിതാവായി............

ശെമ്മാശൻ: സ്തൌമെൻകാലോസ്......... കുറി.....

(മേല്പട്ടക്കാരൻ ദർഗ്ഗായിൽ കിഴക്കോട്ട് അഭിമുഖമായി നിന്നു കൊണ്ട് കാസായുടെയും പീലാസ്സായുടെയും കബിലാനാകൾ നീക്കി ഇരുവശങ്ങളിൽ വയ്ക്കുന്നു.

ജനം കുറിയേലായിസ്സോൻ എന്നു തുടരെ ചൊല്ലുകയും തദവസരത്തിൽ മറുവഹ്സാ, കിലുക്കുമണി, എന്നിവ തുടരെ കിലുക്കുകയും വലിയമണി അടിക്കുകയും ചെയ്യുന്നു. സ്ഥാനാർത്ഥി ദർഗ്ഗായുടെ താഴെ തെക്കുവശത്ത് വടക്കോട്ടഭിമുഖമായി വന്നു നിൽക്കുന്നു. മേല്പട്ടക്കാരൻ വലത്തോട്ടു തിരിഞ്ഞു സ്ലീബാ കൂടാതെ **വലതു കൈയുടെ നാലു വിരലുകളും** കൂട്ടി സ്ഥാനാർത്ഥിയുടെ ഇടത്തെ ചെന്നിയിലും തള്ളവിരൽ നെറ്റിയിലും ഇടതു കൈ സ്ഥാനാർത്ഥിയുടെ വലത്തേ തോളിലും വച്ചു പിടിച്ചുകൊണ്ട് താഴെ കൊടുത്തിരിക്കുന്ന .............................. ചൊല്ലുന്നു).

**രഹസ്യം** (ക്രൊയ്ത്തോദു റൂഹേ പോലെ)

അളക്കപ്പെടാവതല്ലാത്ത നിന്റെ കൃപയാലും മടുത്തു പോകാത്ത മനുഷ്യ സ്നേഹത്താലും മനുഷ്യ മക്കളായ ഞങ്ങളുടെ ബഹുമാനത്തിനും രക്ഷയ്ക്കുമായി പരിശുദ്ധ ദാനങ്ങളും നൽവരങ്ങളും നൽകിയവനായ ദൈവമേ! പരിശുദ്ധ മദ്ബഹായുടെ കട്ടിളപ്പടികൾ ചവിട്ടുവാൻ വേർതിരിക്കപ്പെട്ടിട്ടുള്ള നിന്റെ ദാസനും ദാസിയുടെ പുത്രനുമായ ഇവനെ കൈക്കൊണ്ട് യോഗ്യമായ ക്രമവിശേഷത്തിൽ അവനു അനുവദിക്കപ്പെട്ടിരിക്കുന്ന കാര്യങ്ങൾ നിറവേറ്റുവാൻ ജാഗ്രതയുള്ള സേവകനായി അവനെ നീ ആക്കിത്തീർക്കണമെ. ശ്ലാഘനീയമായ ഭയഭക്തിയോടും ആക്ഷേപരഹിതമായ ധൈര്യത്തോടും നിന്റെ പരിശുദ്ധ മദ്ബഹായുടെ കട്ടിളപ്പടിയ്ക്കുള്ളിൽ നില്ക്കുവാൻ അവനു സംഗതിയാക്കണമെ. പിതാവും പുത്രനും പരിശുദ്ധ റൂഹായുമേ! ഞങ്ങളുടെ വർഗ്ഗത്തോടുള്ള നിന്റെ സകല കൃപകൾക്കും വേണ്ടി സംക്ഷേപിക്കപ്പെടാത്ത നിന്റെ തിരുനാമം സകലത്തിലും സകലരാലും മഹത്വീകരിക്കപ്പെടുമാറാകണമെ. ഹോശോവബ്.........

(അനന്തരം കാർമ്മികൻ കിഴക്കോട്ടു തന്നെ തിരിഞ്ഞു നിന്നു കൊണ്ട് കൈകൾ ഉയർത്തി പിടിച്ച് ................................ ചൊല്ലുന്നു. സ്ഥാനാർത്ഥി കാർമ്മികന്റെ പുറകിലായി ചെന്നു നിൽക്കുന്നു).

**പരസ്യം**

എന്തെന്നാൽ നീ കാരുണ്യവാനും അനുഗ്രഹിക്കുന്നവനുമായ ദൈവമാകുന്നു. പിതാവും പുത്രനും പരിശുദ്ധ റൂഹായുമേ! സകലത്തിൽ നിന്നും സ്തുതിയും ബഹുമാനവും ആരാധനയും നിനക്കു യോഗ്യമാകുന്നു. ഹോശോ......... ആമ്മീൻ.

മേല്പട്ടക്കാരൻ:- നിങ്ങൾക്കെല്ലാവർക്കും സമാധാനം.

ജനം:- അവിടുത്തെ ആത്മാവിനുമുണ്ടായിരിക്കട്ടെ.

**യോഗ്യതാ ദാനം** (പടിഞ്ഞാട്ട്)

ദർഗ്ഗായിൽ തന്നെ നിന്ന് സ്ഥാനാർത്ഥിയുടെ **വലതുകൈയിൽ പിടിച്ചുകൊണ്ട്** കാർമ്മികൻ താഴെ കൊടുത്തിരിക്കുന്ന പ്രാർത്ഥന ചൊല്ലുന്നു.

നിന്നെ പരിശോധിക്കുന്നവർക്ക് നീ നല്ല മാതൃകയും വലത്തേതിനടുത്ത ദൃഷ്ടാന്തവും ആയിത്തീരുവാൻ തക്കവണ്ണം ദൈവമായ കർത്താവ് നിനക്കു വെടിപ്പുള്ള നടപടികളും ചൊവ്വുള്ള ശുശ്രൂഷയും തന്റെ പരിശുദ്ധ മദ്ബഹായിലുള്ള പ്രവേശന സ്വാതന്ത്ര്യവും നിലനില്പും നൽകുമാറാകട്ടെ. അങ്ങിനെ നാമെല്ലാവരും പിതാവിനും പുത്രനും വന്ദ്യനും സംക്ഷേപിക്കപ്പെടാത്തവനുമായ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും അഭംഗമായ പുകഴ്ചയും കരേറ്റുമാറാകട്ടെ. ആമ്മീൻ.

(കാസായും പീലാസ്സയും കബിലാനാ കൊണ്ടു മൂടുന്നു)

**സ്ഥാനവസ്ത്ര ധാരണം**

അനന്തരം ശുശ്രൂഷ കുപ്പായം കാർമ്മികൻ തന്റെ കൈകളിൽ പിടിച്ച് ആഘോഷണം കൂടാതെ രഹസ്യങ്ങളിന്മേൽ രണ്ടു പ്രാവശ്യം (Anti-Clock Wise) (അപ്രദക്ഷിണമായി) ആയിട്ടും ഒരു പ്രാവശ്യം (Clock Wise) (പ്രദക്ഷിണമായി) ആയിട്ടും ചുറ്റിച്ചിട്ട് പടിഞ്ഞാട്ടു തിരിഞ്ഞ് സ്ഥാനാർത്ഥിയുടെ തലയിലും അപ്രകാരം ചെയ്തിട്ട് സ്ഥാനാർത്ഥിയെ ധരിപ്പിക്കുന്നു. തദവസരത്തിൽ ........................................................................ എന്നതു ചൊല്ലുന്നു.

(തൊപ്പി ആഘോഷണം കൂടാതെ സ്ഥാനാർത്ഥിയെ ധരിപ്പിക്കുന്നു)

**സമാപന ശുശ്രൂഷകൾ**

1. മേല്പട്ടക്കാരൻ ഒരു മസുമൂർ പുസ്തകം സ്ഥാനാർത്ഥിക്കു കൊടുക്കുന്നു. സ്ഥാനാർത്ഥി അതു തന്റെ ഭുജങ്ങളിൽ വഹിച്ചുകൊണ്ടു ബലിപീഠം ചുറ്റി മുത്തുകയും മേല്പട്ടക്കാരന്റെ കൈ മുത്തി അനുഗ്രഹം പ്രാപിക്കുകയും ചെയ്യുന്നു. സന്നിഹിതരായിരിക്കുന്ന വൈദിക വൃന്ദങ്ങൾ സ്ഥാനമുറ അനുസരിച്ച് കൈ മുത്തിക്കയോ കൈകസ്തൂരി കൊടുക്കുകയോ ചെയ്ത് സ്ഥാനാർത്ഥിയെ അംഗീകരിക്കുന്നു.

തദവസരത്തിൽ യോഗ്യമായ മാനീസാ ചൊല്ലുന്നു. (താഴെ ചേർത്തിരിക്കുന്നു).

4. കുർബാനാനുഭവ സമയത്ത് സ്ഥാനാർത്ഥിക്കു മേല്പട്ടക്കാരൻ വി. കുർബാന കൊടുക്കുന്നു.

(സ്ഥാനാർത്ഥി എല്ലാ ചടങ്ങുകളും അവസാനിക്കുന്നതു വരെ മസുമൂർ പുസ്തകം പിടിച്ചുകൊണ്ടു നില്ക്കുന്നു.

കുർബാനയ്ക്കു ശേഷം വാഴ്വ് ഉണ്ടെങ്കിൽ അതും കഴിഞ്ഞ് മേൽപട്ടക്കാരന്റെ അനുവാദത്തോടെ അംശവസ്ത്രങ്ങൾ ഊരി വയ്ക്കാം).

**മാനീസാ**

1. അന്യോന്യം ശ്ലോമ്മാ നൽകിൻ
കർത്താവിൻ ശ്ലോമ്മാ നമ്മിൽ

വാസം ചെയ്തീടട്ടെന്നും
തമ്മിൽ ചുംബിക്കേണം നാം
തൽശ്ലോമ്മായും ശൈനോയും
നമ്മെ കാക്കട്ടെന്നാളും

2. മാളികയിൽ ശിഷ്യന്മാരോ –
ടുത്ഥാനത്തിൻ നാളുകളിൽ
നാഥൻ കല്പിച്ചാനേവം
ശ്ലോമ്മാ! പ്രിയരെ! നിങ്ങളിലീ
ശ്ലോമ്മാ വാഴട്ടെന്നാളും
ലോകാന്ത്യത്തോളം തന്നെ

3. അന്യോന്യം സ്നേഹിപ്പിനെ –
ന്നോതിയ നാഥാ! നിൻ സ്നേഹം
വാണീടണമെങ്ങളിലെന്നും
സ്തുതി, ദൈവത്തിന്നുയരത്തിൽ
ഭൂതലമെങ്ങും തൽശാന്തി
മാനവരിടയിൽ സംപ്രീതി

# കോറൂയോ – Reader

പഴയനിയമ വായന

സ്ഥാനാർത്ഥിയോ അയാൾക്കു വേണ്ടി മറ്റൊരാളോ ഹസ്ക്കിയേൽ പ്രവചനം 43:1-9 മദ്ബഹായുടെ വളവിങ്കൽ പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു വായിക്കുന്നു.

**ലേഖനം**

ഭൂവിലശേഷം ............... 1 യോഹന്നാൻ 2:13 – അവസാനം വരെ

**ഏവൻഗേലി**

സ്ഥാനാർത്ഥി കാർമ്മികന്റെ അടുത്തു ചെന്നു നില്ക്കുന്നു. കാർമ്മികൻ ദർഗ്ഗായിൽ കയറി പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു വേദപുസ്തകം സ്ഥാനാർത്ഥിയുടെ കഴുത്തിലും തോളിലുമായി വച്ചു കൊണ്ടു വായിക്കുന്നു.

**ലൂക്കോസ് 10:16-25**

"നിങ്ങളെ കേൾക്കുന്നവൻ എന്നെ കേൾക്കുന്നു. നിങ്ങളെ നിരസിക്കുന്നവൻ എന്നെയാകുന്നു നിരസിക്കുന്നത്. എന്നെ നിരസിക്കുന്നവൻ എന്നെ അയച്ചവനെ നിരസിക്കുന്നു."

താൻ അയച്ച എഴുപതു പേർ വലിയ സന്തോഷത്തോടെ തിരിച്ചുവന്ന് തന്നോട് "ഞങ്ങളുടെ കർത്താവെ! നിന്റെ നാമത്തിൽ പിശാചുക്കളും ഞങ്ങൾക്കു കീഴ്പ്പെട്ടിരിക്കുന്നു" എന്നു പറഞ്ഞു. എന്നാൽ താൻ അവരോട് "ആകാശത്തിൽ നിന്നും മിന്നൽ പോലെ വീഴുന്ന സാത്താനെ ഞാൻ കണ്ടിരിക്കുന്നു. കണ്ടാലും ഞാൻ നിങ്ങൾക്കു അധികാരം നൽകുന്നു. നിങ്ങൾ പാമ്പുകളേയും തേളുകളേയും ശത്രുവിന്റെ സകല ശക്തിയേയും ചവിട്ടും. യാതൊന്നും നിങ്ങളെ ഉപദ്രവിക്കുകയില്ല. എന്നാൽ പിശാചുക്കൾ നിങ്ങൾക്കു കീഴ്പെട്ടിരിക്കുന്നതിൽ നിങ്ങൾ സന്തോഷിക്കേണ്ട. പ്രത്യുത നിങ്ങളുടെ നാമങ്ങൾ സ്വർഗ്ഗത്തിൽ എഴുതപ്പെട്ടിരിക്കുന്നതിനാൽ നിങ്ങൾ സന്തോഷിപ്പിൻ" എന്നു പറഞ്ഞു. ആ നാഴികയിൽ യേശു തമ്പുരാൻ പരിശുദ്ധാത്മാവിൽ ആനന്ദിച്ചു കൊണ്ട് "സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും നാഥനായ എന്റെ കർത്താവേ! എന്റെ പിതാവേ! ജ്ഞാനികളിൽ നിന്നും വിവേകികളിൽ നിന്നും ഇവയെ നീ മറച്ചു വയ്ക്കുകയും പൈതങ്ങൾക്കു അവയെ വെളിപ്പെടുത്തുകയും ചെയ്തിരിക്കുന്നതിനാൽ നിന്നെ ഞാൻ സ്തോത്രം ചെയ്യുന്നു. അതേ! എന്റെ പിതാവേ! ഇപ്രകാരം തിരുമുമ്പാകെ തിരുവിഷ്ടമുണ്ടായി" എന്നു പറഞ്ഞു. തന്റെ ശിഷ്യന്മാരുടെ നേരേ തിരിഞ്ഞ് അവരോട് "എന്റെ പിതാവിൽ നിന്നും സകലവും എന്നെ ഭരമേല്പിച്ചിരിക്കുന്നു. പിതാവല്ലാതെ പുത്രൻ ആരാകുന്നുവെന്നും, പുത്രനും പുത്രൻ വെളിപ്പെടുത്തി കൊടുക്കുവാൻ ഇഷ്ടപ്പെടുന്നവനുമല്ലാതെ പിതാവാരാകുന്നുവെന്ന് ഒരുവനും അറിയുന്നില്ല" എന്നു അരുളിചെയ്തു. തന്റെ ശിഷ്യന്മാരുടെ പക്കലേക്കു മാത്രം താൻ തിരിഞ്ഞിട്ട് "നിങ്ങൾ കാണുന്നത് കാണുന്ന നയനങ്ങൾ ഭാഗ്യമുള്ളവ. എന്തെന്നാൽ ഞാൻ നിങ്ങളോടു പറയുന്നു. അനേകം പ്രവാചകന്മാരും രാജാക്കന്മാരും നിങ്ങൾ കാണുന്നതു കാണുവാൻ ആഗ്രഹിച്ചിട്ടും കണ്ടിട്ടില്ല. നിങ്ങൾ കേൾക്കുന്നതു കേൾപ്പാൻ ആഗ്രഹിച്ചിട്ടും കേട്ടിട്ടില്ല" എന്നു അരുളിചെയ്തു.

വായന കഴിയുമ്പോൾ സ്ഥാനാർത്ഥി മുൻ സ്ഥാനത്തു പോയി (മുട്ടുകുത്തി) നില്ക്കുന്നു. കാർമ്മികൻ ദർഗ്ഗായിൽ തന്നെ പടിഞ്ഞാട്ടു തിരിഞ്ഞ് ശീലമുടി ഇട്ടു കൊണ്ടും വടി, സ്ലീബാ എന്നിവ പിടിച്ചു കൊണ്ടും നിന്ന് തുടർന്നുള്ള എനിയോനോ ചൊല്ലി സ്ഥാനാർത്ഥിയെ റൂശ്മാ ചെയ്യുന്നു.

**എനിയോനോ**

1. കർത്താവിനെ അവന്റെ ശുദ്ധസ്ഥലത്ത് സ്തുതിപ്പിൻ. അവന്റെ ശക്തിയുടെ ആകാശ ത്തട്ടിൽ അവനെ സ്തുതിപ്പിൻ.

സീനായ് മലയേ തിരുവാസാൽ
പാവനമാക്കിയ പരിശുദ്ധാ!
വന്നു വസിച്ചീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ

2. അവന്റെ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. അവന്റെ ശ്രേഷ്ടതയുടെ ബഹുത്വ ത്തിൽ അവനെ സ്തുതിപ്പിൻ.

സീനായിൽ താൻ താണെത്തി
മോശയ്ക്കായ് കൈവയ്പേകി
മോശയതഹറോനായ് നൽകി
വന്നതു യോഹന്നാനോളം

3. കൊമ്പിന്റെ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തംബുരുകളാലും വീണകളാലും അവനെ സ്തുതിപ്പിൻ.

നിബിയർ മൂലം ഭാഷിച്ചോൻ
ശ്ലീഹന്മാരിൽ പാർത്തോനാം
റൂഹാ വന്നീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ.

4. തപ്പുകളാലും ചതുരതപ്പുകളാലും അവനെ സ്തുതിപ്പിൻ. മാധുര്യമുള്ള കമ്പികളാൽ അവനെ സ്തുതിപ്പിൻ.

പ്രാവെന്നോണം താണെത്തി
സുതനുടെ ശിരസ്സിൽ വാണവനാം
റൂഹാ വന്നീ ദാസനെ (രെ) യും
പാവനനാ (രാ) ക്കിത്തീർക്കണമെ.

5. നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും ആർപ്പുവിളിയാലും അവനെ സ്തുതിപ്പിൻ. എല്ലാ ശ്വാസവും കർത്താവിനെ സ്തുതിക്കട്ടെ.

മാളികയിൽ ശ്ലീഹന്മാർ മേൽ
ആവാസം ചെയ്തോൻ റൂഹാ
വന്നു വസിച്ചീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ

ശുബഹോ......

6. സ്തുത്യൻ പരിശുദ്ധൻ താതൻ
തിരുസുതനെ പ്രേഷിപ്പിച്ചോൻ
നിർമ്മല ഗർഭേ വാണവനും
സിദ്ധത സിദ്ധർക്കായി നൽകീ.

മെനഓലം......

7. ശമുവേൽ നിബിയേ ജഠരത്തിൽ
നിർമ്മലനാക്കിയ വിമലാത്മൻ
വന്നു വസിച്ചീ ദാസനെ (രെ) യും
പാവനനാ (രാ) ക്കിത്തീർക്കണമെ.

**മുടിവെട്ട്**

(നോട്ട്: മുടിവെട്ട് അമോലോഗിയാ സമയത്തോ, ഗാവോനോയോസോ സമയത്ത് എത്രാ കഴിഞ്ഞോ, ഏവൻഗേലിക്കു ശേഷമുള്ള എനിയോനോ കഴിഞ്ഞോ നടത്താവുന്നതാണ്)

**മേല്പ്പട്ടക്കാരൻ**

(സ്ഥാനാർത്ഥി കാർമ്മികന്റെ മുമ്പിൽ തല കുനിച്ച് നില്ക്കുന്നു) മേല്പ്പട്ടക്കാരൻ മുടി കത്രിച്ചു കൊണ്ട് പറയുന്നു.

**മലയാളം**

(ഇന്ന സ്ഥലത്തുള്ള) മാർ ഇന്നാരുടെ മദ്ബഹായിൽ വച്ച് പരിശുദ്ധ സഭയിലേക്കു (ഇന്നാരു) സകല കളങ്കങ്ങളിൽ നിന്നും പാപങ്ങളിൽ നിന്നുമുള്ള നിർമ്മലീകരണത്തിനു കോറൂയോയായി പട്ടം വെട്ടപ്പെട്ട് മുദ്ര കുത്തപ്പെടുന്നു. ബാറെക്മോർ.

ശെമ്മാശ്ശൻ: ദിവ്യജ്ഞാനം ശ്രദ്ധിച്ചു കൊണ്ട് നാമെല്ലാവരും നല്ലവണ്ണം നിന്ന്.....

മേല്പ്പട്ടക്കാരൻ: സർവശക്തിയുള്ള പിതാവായി.....

ശെമ്മാശ്ശൻ: സ്തൌമൻകാലോസ്

ജനം: കുറിയേലായിസ്സോൻ

മേല്പ്പട്ടക്കാരൻ ദർഗ്ഗായിൽ കിഴക്കോട്ട് അഭിമുഖമായി നിന്നുകൊണ്ട് കാസായുടെയും പീലാസായുടെയും കബിലാനാകൾ നീക്കി ഇരുവശത്തുമായി വയ്ക്കുന്നു.

(ജനം കുറിയേലായിസ്സോൻ എന്നു തുടരെ ചൊല്ലുകയും തദവസരത്തിൽ മറുവഹ്സാ, കിലുക്കുമണി എന്നിവ തുടരെ കിലുക്കുകയും വലിയ മണി അടിക്കുകയും ചെയ്യുന്നു. അപ്പോൾ മേല്പ്പട്ടക്കാരൻ താഴെ കൊടുത്തിരിക്കുന്ന രഹസ്യ പരസ്യങ്ങൾ ചൊല്ലുന്നു)

**രഹസ്യം** (കൈ കൂപ്പി)

ദൈവമായ കർത്താവേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുകയും യാചിക്കുകയും ചെയ്യുന്നു. ഈ നിന്റെ ദാസനെ (രെ) നിന്റെ പരിശുദ്ധ സഭയിൽ കോറൂയോ (കളായി) യായി സ്വീകരിക്കണമെ. നിന്റെ കല്പനകളിൽ അവനു (ർക്കു) വിജ്ഞാനം കൊടുക്കുകയും നിന്റെ ധർമ്മങ്ങൾ അവനെ (രെ) അറിയിക്കുകയും ചെയ്യണമെ. ഭയഭക്തിയോടു കൂടി നിനക്കു ദാസ്യവേല ചെയ്യുവാൻ അവനു (ർക്കു) സംഗതിയാക്കണമെ. തിരുമുമ്പാകെ തിരഞ്ഞെടുക്കപ്പെട്ട പാത്രവും ബഹുമതിയുള്ള കോറൂയോയുമായി തീരുവാൻ അവനു യോഗ്യത നൽകണമെ. അങ്ങനെ ആദി മുതൽ നിന്നെ പ്രസാദിപ്പിച്ചിട്ടുള്ളവരോടൊപ്പം തിരുമുമ്പാകെ അവൻ (ർ)

കരുണ കണ്ടെത്തുമാറാകണമെ.

**പരസ്യം** (കൈകളുയർത്തി)

(അവസാനത്തിൽ രഹസ്യങ്ങൾ മേൽ കൈ ആവസിപ്പിക്കുന്നു)

എന്തെന്നാൽ കർത്താവേ! നീ കരുണയിൽ താല്പര്യമുള്ളവനും മനുഷ്യസ്നേഹമുള്ളവനുമായ ദൈവമാകുന്നുവല്ലോ. പിതൃപുത്ര പരിശുദ്ധാത്മാവാം ദൈവമെ! സകലത്തിൽ നിന്നും നിനക്കു സ്തുതിയും ബഹുമാനവും ആരാധനയും യോഗ്യമാകുന്നു. ഹോശോ....... ആമ്മീൻ.

(കൈ ആവസിപ്പിക്കുന്നു)

മേല്പട്ടക്കാരൻ: നിങ്ങൾക്കെല്ലാവർക്കും സമാധാനം

ജനം: അവിടുത്തെ ആത്മാവിനും.

**രഹസ്യം** (കൈ കൂപ്പി)

(ജനം കുറിയേലായിസ്സോൻ എന്നു തുടരെ ചൊല്ലുകയും മറുവഹ്സാ, കിലുക്കുമണി എന്നിവ കിലുക്കുകയും വലിയ മണി അടിക്കുകയും ചെയ്യുന്നു)

വലിയവനും നൽവരങ്ങളിൽ സമ്പന്നനുമായ ദൈവമെ! നിന്റെ സഭയ്ക്കു ക്രമങ്ങൾ പ്രദാനം ചെയ്യുകയും അതിൽ ശുശ്രൂഷാ പദവികൾ നിലനിർത്തുകയും നിന്റെ ദാസരുടെ മേൽ നിന്റെ നൽവരം ചിന്തുകയും ചെയ്തവനായുള്ളോവേ! ഇപ്പോഴും ഈ നിന്റെ ഈ ദാസനെ (ദാസരെ) വിശുദ്ധീകരിക്കണമെ. സകല ജ്ഞാനത്തോടും വിവേകത്തോടും കൂടെ ദിവ്യവചനങ്ങളുടെ ധ്യാനവും വായനയും നടത്തുവാൻ അവനെ (രെ) യോഗ്യനാ (രാ) ക്കണമെ. നിന്റെ നൽവരങ്ങൾ കൊണ്ട് അവനെ (അവരെ) നിറച്ച് കുറ്റമില്ലാത്ത നടപടികളിൽ അവൻ (അവർ) സംരക്ഷിക്കപ്പെടുമാറാകണമെ.

**പരസ്യം** (കൈകളുയർത്തി)

പിതൃ പുത്ര പരിശുദ്ധാത്മാവേ! ഞങ്ങളുടെ വർഗ്ഗത്തിനു നൽകപ്പെട്ടിരിക്കുന്ന കൃപാ ബഹുത്വം നിമിത്തം നിലച്ചു പോകാത്ത സ്തുതി ഞങ്ങൾ അർപ്പിക്കുമാറാകണമെ. ഹോശോ...... ആമ്മീൻ.

സ്ഥാനാർത്ഥി ദർഗ്ഗായുടെ തെക്കുവശത്തു വടക്കോട്ട് അഭിമുഖമായി വന്നു നില്ക്കുന്നു. കാർമ്മികൻ ഉയർത്തി പിടിച്ചിരിക്കുന്ന കൈകൾ താഴ്ത്തി രണ്ടു കൈപ്പത്തികളുടെയും ചെറു വിരലുകൾ വെവ്വേറെ ചേർത്തുപിടിച്ച് സ്ഥാനാർത്ഥിയുടെ രണ്ടു ചെന്നികളിലും തള്ളവിരലുകൾ നെറ്റിയിലുമായി വച്ച് താഴെ കൊടുത്തിരിക്കുന്ന രഹസ്യപ്രാർത്ഥന ചൊല്ലുന്നു. കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ ഓരോരുത്തർക്കും അപ്രകാരം ചെയ്യുന്നു.

**രഹസ്യം** (ക്രൊയിത്തോദു റൂഹാ പോലെ)

(ജനം കുറിയേലായിസ്സോൻ എന്നു തുടരെ ചൊല്ലുകയും തദവസരത്തിൽ മറുവഹ്സാ, കിലുക്കുമണി എന്നിവ കിലുക്കുകയും വലിയ മണി അടിക്കുകയും ചെയ്യുന്നു)

വലിയവനും മനുഷ്യസ്നേഹമുള്ളവനുമായ ദൈവമെ! സകലവും നിന്റെ കരങ്ങൾ കൊണ്ട് പിടിക്കപ്പെട്ടും, സകലവും നിന്റെ ആംഗ്യത്തിൽ ബന്ധിക്കപ്പെട്ടുമിരിക്കുകയും ചെയ്യുന്നവനും സകലത്തിനും സമീപസ്ഥനും എല്ലാറ്റിനും നേരെ നില്ക്കുന്നവനുമായുള്ളോവേ! നിന്റെ പരിശുദ്ധ വചനങ്ങളുടെയും ശരിയായ നിന്റെ കല്പനകളുടെയും പ്രാസംഗികനായിത്തീരുവാനും

ഞങ്ങളുടെ ആത്മാക്കളുടെ സഹായത്തിനും രക്ഷയ്ക്കുമായി നീ നിശ്ചയിച്ചിട്ടുള്ള ദിവ്യവും രക്ഷാകരവുമായ ഉപദേശങ്ങൾ അട്ടഹസിക്കുവാനും ഞങ്ങളാൽ സമർപ്പിക്കപ്പെട്ടിരിക്കുന്ന ഈ നിന്റെ ദാസനി (രി) ൽ സൂക്ഷിക്കണമെ.

(ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ മേൽ കൊടുത്തിരിക്കുന്ന പ്രക്രിയകളും രഹസ്യപ്രാർത്ഥനയും പ്രത്യേകം പ്രത്യേകം ചൊല്ലണം)

**പരസ്യം**

കിഴക്കോട്ടു തിരിഞ്ഞ് കൈകളുയർത്തി ചൊല്ലുന്നു.

ദൈവമേ! നിന്റെ കല്പനകളിൽ അവനു ജ്ഞാനം കൊടുക്കണമെ. നിന്റെ നീതികളിൽ അവനു വിവേകം കൊടുക്കുകയും ചെയ്യണമെ. നിന്റെ ആദേശ വിജ്ഞാന പ്രകാശനത്തിനു അവന്റെ മാനസിക നയനങ്ങളെ പ്രശോഭിപ്പിക്കണമെ. പിതൃ പുത്ര പരിശുദ്ധാത്മാവേ! അവ സംബന്ധമായ ധ്യാനവും വായനയും നിന്റെ രാജ്യത്തിന്റെ മഹത്വത്തിനും പുകഴ്ചയ്ക്കും വേണ്ടി ശ്രദ്ധിക്കുന്നവരുടെ നിർമ്മാണത്തിനായി ഹൃദയ വെടിപ്പോടും വിശ്വാസത്തോടും മുഖപക്ഷമില്ലാതെ നടത്തുവാൻ അവനിടയാക്കണമെ.

ഹോശോവബ്................. ആമ്മീൻ.

(കബിലാനാകൾ കൊണ്ട് രഹസ്യങ്ങൾ മൂടുന്നു. സ്ഥാനാർത്ഥി ചെന്നു കാർമ്മികന്റെ പുറകിൽ നില്ക്കുന്നു)

## സ്ഥാനവസ്ത്ര ധാരണം

അനന്തരം ശുശ്രൂഷ കുപ്പായവും ഊറാറായും കാർമ്മികൻ തന്റെ കൈകളിൽ പിടിച്ച് ആഘോഷണം കൂടാതെ രഹസ്യങ്ങളിന്മേൽ രണ്ടു പ്രാവശ്യം Anti-Clock Wise (അപ്രദക്ഷിണം) ആയിട്ടും ഒരു പ്രാവശ്യം Clock Wise (പ്രദക്ഷിണം) ആയിട്ടും ചുറ്റിയിട്ടു പടിഞ്ഞാട്ടു തിരിഞ്ഞു സ്ഥാനാർത്ഥിയുടെ തലയിലും അപ്രകാരം ചെയ്തിട്ട് സ്ഥാനാർത്ഥിയെ ധരിപ്പിക്കുവാൻ ശെമ്മാശ്ശനെ ഏല്പിക്കുന്നു. തദവസരങ്ങളിൽ ...................................................... ................... എന്നുള്ളതു ചൊല്ലിക്കൊണ്ടിരിക്കും (മ്സമ്റോനോ സ്ഥാനം സ്ഥാനാർത്ഥിക്കു മുമ്പുണ്ടെങ്കിൽ ശുശ്രൂഷ കുപ്പായം ധരിച്ചുകൊണ്ട് ശുശ്രൂഷയിൽ സംബന്ധിക്കാം. അപ്പോൾ ഊറാറാ മാത്രം മതിയാകും).

ഊറാറാ സ്ലീബാ രൂപത്തിൽ കെട്ടുന്നു. തൊപ്പി ആഘോഷണമൊന്നും കൂടാതെ മേല്പട്ടക്കാരൻ തലയിൽ വച്ചു കൊടുക്കുന്നു.

പ്രവചന പുസ്തകം മേല്പട്ടക്കാരൻ സ്ഥാനാർത്ഥിക്കു കൊടുക്കുകയും അയാൾ അതു പിടിച്ചുകൊണ്ട് ബലിപീഠം ചുറ്റി മുത്തുകയും കാർമ്മികനായ മേല്പട്ടക്കാരന്റെയും സന്നിഹിതരായ മറ്റു മേല്പട്ടക്കാരുടെയും പട്ടക്കാരുടെയും കൈമുത്തുകയും ശുശ്രൂഷക്കാർക്ക് കൈകസ്തൂരി കൊടുക്കുകയും ചെയ്യുന്നു. തദവസരത്തിൽ തക്കതായ മാനീസാ ചൊല്ലുന്നു (താഴെ കാണുക).

പുസ്തകം പിടിച്ച് മദ്ബഹായുടെ ഒരു വശത്തു നിന്നു കൊണ്ട് തുടർന്നുള്ള കുർബ്ബാനയിൽ സംബന്ധിക്കുന്നു. വി. കുർബ്ബാനാനുഭവ സമയത്ത് മേല്പട്ടക്കാരൻ അയാൾക്ക് വി. കുർബാന കൊടുക്കുന്നു. കുർബാന കഴിഞ്ഞ് വാഴ്വുണ്ടെങ്കിൽ അതും കഴിഞ്ഞ് മേല്പട്ടക്കാരന്റെ അനുവാദത്തോടെ അംശവസ്ത്രങ്ങൾ ഊരി വയ്ക്കാം.

**മാനീസാ**

1. അന്യോന്യം ശ്ലോമ്മാ നൽകിൻ
കർത്താവിൻ ശ്ലോമ്മാ നമ്മിൽ
വാസം ചെയ്തീടട്ടെന്നും
തമ്മിൽ ചുംബിക്കേണം നാം
തൽ ശ്ലോമ്മായും ശൈനോയും
നമ്മെ കാക്കട്ടെന്നാളും.

2. മാളികയിൽ ശിഷ്യന്മാരോ -
ടുത്ഥാനത്തിൻ നാളുകളിൽ
നാഥൻ കല്പിച്ചാനേവം
ശ്ലോമ്മാ! പ്രിയരെ! നിങ്ങളിലീ -
ശ്ലോമ്മാ വാഴട്ടെന്നാളും
ലോകാന്ത്യത്തോളം തന്നെ.

3. അന്യോന്യം സ്നേഹിപ്പിനെ -
ന്നോതിയ നാഥാ! നിൻ സ്നേഹം
വാണീടണമെങ്ങളിലെന്നും
സ്തുതി ദൈവത്തിന്നുയരത്തിൽ
ഭൂതലമെങ്ങും തൽ ശാന്തി
മാനവരിടയിൽ സംപ്രീതി.

# എവുപ്പദ്യക്നോ

## Sub Deacon

### പഴയനിയമ വായന

സ്ഥാനാർത്ഥിയോ അയാൾക്കു വേണ്ടി മറ്റൊരാളോ ഏശായാ പ്രവചനം 44:1-4; 59:21; 61:1-3 എന്നീ ഭാഗങ്ങൾ മദ്ബഹായുടെ വളവിങ്കൽ പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു വായിക്കുന്നു (ഈ ഭാഗങ്ങൾ കൂട്ടിച്ചേർത്ത് പ്രത്യേകം എഴുതിയിട്ടുണ്ടെങ്കിൽ അതു നോക്കി വായിക്കാം).

### ലേഖനം

ഭൂവിലശേഷം.................. 1 യോഹ. 2:13 - അവസാനം വരെ.

### ഏവൻഗേലി

സ്ഥാനാർത്ഥി കാർമ്മികന്റെ അടുത്തു നില്ക്കുന്നു. കാർമ്മികൻ ദർഗ്ഗായിൽ കയറി പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു വേദപുസ്തകം സ്ഥാനാർത്ഥിയുടെ കഴുത്തിലും തോളിലുമായി വച്ചു കൊണ്ട് വായിക്കുന്നു. ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ ഒരുമിച്ചു നിർത്തി വായിക്കാം.

### ലൂക്കോസ് 4:14-30

യേശു തമ്പുരാൻ ആത്മശക്തിയോടെ ഗലീലയിലേക്കു തിരികെ വന്നു. അവരുടെ ചുറ്റുമുള്ള പ്രദേശമൊക്കെയും തന്നെപ്പറ്റിയുള്ള ശ്രുതി പരന്നു. അവരുടെ സംഘാലയങ്ങളിൽ താൻ പഠിപ്പിച്ചുകൊണ്ടിരുന്നു. എല്ലാവരാലും താൻ പ്രശംസിക്കപ്പെട്ടു. താൻ വളർത്തപ്പെട്ട നസറേത്തിലേക്കു അവൻ വന്നു. തനിക്കു പതിവുണ്ടായിരുന്ന പ്രകാരം ശാബതു ദിവസത്തിൽ സംഘാലയത്തിലേക്കു പ്രവേശിച്ച്, വായിപ്പാൻ എഴുന്നേറ്റു നിന്നു. ഏശായാ പ്രവാചകന്റെ പുസ്തകം തനിക്കു നൽകപ്പെട്ടു. യേശു തമ്പുരാൻ പുസ്തകം വിടുർത്തി. “കർത്താവിന്റെ ആത്മാവു എന്റെ മേലുണ്ട്. അതു നിമിത്തമായി ദരിദ്രന്മാരോട് സുവിശേഷമറിയിപ്പാൻ എന്നെ അഭിഷേകം ചെയ്തിരിക്കുന്നു. ഹൃദയം തകർന്നവരെ സൌഖ്യമാക്കുവാനും, ബന്ധിതർക്കു വിടുതലും, കുരുടന്മാർക്കു കാഴ്ചയും അറിയിപ്പാനും തകർന്നവരെ മോചനത്താൽ വിട്ടയപ്പാനും, കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനും അവൻ എന്നെ അയച്ചിരിക്കുന്നു” എന്നു എഴുതപ്പെട്ടിരിക്കുന്ന ഭാഗം കണ്ടെത്തി ആയതു വായിച്ചു. താൻ പുസ്തകച്ചുരുൾ തെറുത്ത് ശുശ്രൂഷക്കാരനെ ഏല്പിച്ചിട്ട് പോയി ഇരുന്നു. സംഘത്തിലുണ്ടായിരുന്ന എല്ലാവരുടെയും നയനങ്ങൾ തന്നെ സൂക്ഷിച്ചുകൊണ്ടിരുന്നു. “ഇന്നേ ദിവസം ഈ തിരുവചനം നിങ്ങളുടെ കാതുകളിൽ നിവൃത്തിയായിരിക്കുന്നു” എന്നു താൻ അവരോടു പ്രാരംഭമായി പറഞ്ഞു. എല്ലാവരും തന്നെപ്പറ്റി സാക്ഷ്യം വഹിച്ചു. തന്റെ വായിൽ നിന്നു പുറപ്പെട്ടുകൊണ്ടിരുന്ന ലാവണ്യവചനങ്ങളിൽ വിസ്മയിച്ച് ‘ഇവൻ യൌസേഫിന്റെ പുത്രനല്ലയോ’ എന്നു പറഞ്ഞു. യേശുതമ്പുരാൻ അവരോട് “വൈദ്യാ! നിന്നെത്തന്നെ സൌഖ്യമാക്കുക” എന്ന ചൊല്ലും “നീ കഫർന്നഹൂമിൽ പ്രവർത്തിച്ചതായി ഞങ്ങൾ കേട്ടതെല്ലാം ഇവിടെ നിന്റെ

പട്ടണത്തിലും ചെയ്ക" എന്നും പക്ഷേ നിങ്ങൾ എന്നോട് പറയുമായിരിക്കും എന്നു പറഞ്ഞു. സത്യമായിട്ടു ഞാൻ നിങ്ങളോടു പറയുന്നു തന്റെ പട്ടണത്തിൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന പ്രവാചകനില്ല. സത്യം ഞാൻ നിങ്ങളോടു പറയുന്നു "ഏലിയാ പ്രവാചകന്റെ നാളുകളിൽ മൂന്നു വർഷവും ആറു മാസവും ആകാശം അടയ്ക്കപ്പെട്ടിരിക്കയും, ഭൂതലമൊക്കെയും വലിയ ക്ഷാമം ഉണ്ടാകുകയും ചെയ്തപ്പോൾ പല വിധവകൾ ഇസ്രായേലിൽ ഉണ്ടായിരുന്നു. എന്നാൽ സൈദോൻ സറപ്തയിലെ വിധവയായ ഒരു സ്ത്രീയുടെ അടുക്കലേക്കല്ലാതെ, അവരിൽ മറ്റൊരുവളുടെയും അടുക്കലേക്കു ഏലിയാ അയക്കപ്പെട്ടില്ല. ഏലീശാ പ്രവാചകന്റെ കാലത്ത് പല കുഷ്ഠരോഗികൾ ഇസ്രായേൽ ദേശത്തുണ്ടായിരുന്നു. ഓറോം (സിറിയാ) കാരൻ നയ മാനല്ലാതെ അവരിൽ ഒരുവനും വെടിപ്പാക്കപ്പെട്ടില്ല" എന്നു താൻ അരുളിചെയ്തു. സംഘ ത്തിലുണ്ടായിരുന്നവർ ഇവ കേട്ടപ്പോൾ എല്ലാവരും കോപം കൊണ്ടു നിറഞ്ഞ്, എഴുന്നേറ്റ് പട്ടണത്തിന്റെ വെളിയിലേക്കു തന്നെ കൂട്ടിക്കൊണ്ട് അവരുടെ പട്ടണം പണിയപ്പെട്ടിരുന്ന മലയുടെ ഉച്ചിയിലേക്ക്, കിഴക്കാംതൂക്കിൽ കൂടി തന്നെ തള്ളി ഇടുവാൻ കൊണ്ടുപോയി. താനോ അവരുടെ ഇടയിൽ കൂടി കടന്നുപോയി.

വായന കഴിയുമ്പോൾ സ്ഥാനാർത്ഥി മുൻസ്ഥാനത്തു പോയി (മുട്ടുകുത്തി) നില്ക്കുന്നു. കാർമ്മികൻ ദർഗ്ഗായിൽ തന്നെ പടിഞ്ഞാട്ടു അഭിമുഖമായി നിന്നു ശീലമുടി ഇട്ടു കൊണ്ടും വടി, സ്ലീബാ എന്നിവ പിടിച്ചുകൊണ്ടും തുടർന്നുള്ള എനിയോനോ ചൊല്ലിക്കൊണ്ട് സ്ഥാനാർത്ഥിയെ റൂശ്മാ ചെയ്യുന്നു.

**എനിയോനോ**

1. കർത്താവിനെ അവന്റെ ശുദ്ധസ്ഥലത്ത് സ്തുതിപ്പിൻ. അവന്റെ ശക്തിയുടെ ആകാശ ത്തട്ടിൽ അവനെ സ്തുതിപ്പിൻ.

സീനായ് മലയേ തിരുവാസാൽ
പാവനമാക്കിയ പരിശുദ്ധാ!
വന്നു വസിച്ചീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ

2. അവന്റെ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. അവന്റെ ശ്രേഷ്ടതയുടെ ബഹുത്വ ത്തിൽ അവനെ സ്തുതിപ്പിൻ.

സീനായിൽ താൻ താണെത്തി
മോശയ്ക്കായ് കൈവയ്പേകി
മോശയതഹറോനായ് നൽകി
വന്നതു യോഹന്നാനോളം

3. കൊമ്പിന്റെ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തംബുരുകളാലും വീണകളാലും അവനെ സ്തുതിപ്പിൻ.

നിബിയർ മൂലം ഭാഷിച്ചോൻ
ശ്ലീഹന്മാരിൽ പാർത്തോനാം
റൂഹാ വന്നീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ

4. തപ്പുകളാലും ചതുരതപ്പുകളാലും അവനെ സ്തുതിപ്പിൻ. മാധുര്യമുള്ള കമ്പികളാൽ അവനെ സ്തുതിപ്പിൻ.

പ്രാവെന്നോണം താണെത്തി
സുതനുടെ ശിരസ്സിൽ വാണവനാം
റൂഹാ വന്നീ ദാസനെയും
പാവനനാ (രാ) ക്കിത്തീർക്കണമെ

5. നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും ആർപ്പുവിളിയാലും അവനെ സ്തുതിപ്പിൻ. എല്ലാ ശ്വാസവും കർത്താവിനെ സ്തുതിക്കട്ടെ.

മാളികയിൽ ശ്ലീഹന്മാർ മേൽ
ആവാസം ചെയ്തോൻ റൂഹാ
വന്നു വസിച്ചീ ദാസനെയും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ

ശുബഹോ.....

6. സ്തുത്യൻ പരിശുദ്ധൻ താതൻ
തിരുസുതനെ പ്രേഷിപ്പിച്ചോൻ
നിർമ്മല ഗർഭേ വാണവനും
സിദ്ധത സിദ്ധർക്കായ് നൽകി

മെനഓലം.....

7. ശമുവേൽ നിബിയേ ജഠരത്തിൽ
നിർമ്മലനാക്കിയ വിമലാത്മൻ
വന്നു വസിച്ചീ ദാസനെയും
പാവനനാ (രാ) ക്കിത്തീർക്കണമെ

## മുടിവെട്ട്

നോട്ട്: മുടിവെട്ട് അമോലോഗിയാ സമയത്തോ ഗാവോനോയോസോ സമയത്തു എത്രാ കഴിഞ്ഞോ ഏവൻഗേലി കഴിഞ്ഞ് എനിയോനോയ്ക്കു ശേഷമോ നടത്താവുന്നതാണ്. സ്ഥാനാർത്ഥി കാർമ്മികന്റെ മുമ്പിൽ തല കുനിച്ചു നില്ക്കുന്നു.

മേല്പട്ടക്കാരൻ

(ഇന്ന സ്ഥലത്തുള്ള) മാർ (ഇന്നാരുടെ) മദ്ബഹായിൽ വച്ച് പരിശുദ്ധ സഭയിലേക്കു (ഇന്ന) എവുപ്പദ്യക്നോ സകല കളങ്കങ്ങളിൽ നിന്നും പാപങ്ങളിൽ നിന്നുമുള്ള നിർമ്മലീകരണത്തിന് പട്ടം വെട്ടപ്പെട്ട് മുദ്ര കുത്തപ്പെടുന്നു. ബാറെക്മോർ.

**വിശ്വാസപ്രമാണം**

ശെമ്മാശ്ശൻ: ദിവ്യജ്ഞാനം ശ്രദ്ധിച്ചു കൊണ്ട് നാമെല്ലാവരും നല്ലവണ്ണം നിന്ന്.....

മേല്പട്ടക്കാരൻ: സർവ്വശക്തിയുള്ള പിതാവായി.....

ശെമ്മാശ്ശൻ: സ്തൌമെൻകാലോസ്

ജനം: കുറിയേലായിസ്സോൻ.

മേല്പട്ടക്കാരൻ ദർഗ്ഗായിൽ കിഴക്കോട്ടഭിമുഖമായി നിന്നു കൊണ്ട് കാസായുടെയും പീലാസ്സായുടെയും കബിലാനാകൾ നീക്കി വടക്കുവശത്തും തെക്കുവശത്തുമായി വയ്ക്കുന്നു.

ജനം കുറിയേലായിസ്സോൻ എന്നു തുടരെ ചൊല്ലുകയും തദവസരത്തിൽ മറുവഹ്സകൾ കിലുക്കുമണി എന്നിവ തുടരെ കിലുക്കുകയും വലിയ മണി അടിക്കുകയും ചെയ്യുന്നു. അപ്പോൾ മേല്പട്ടക്കാരൻ താഴെ കൊടുത്തിരിക്കുന്ന രഹസ്യ പരസ്യങ്ങൾ ചൊല്ലുന്നു.

**രഹസ്യം** (കൈകൂപ്പി)

പരിശുദ്ധ സൈന്യങ്ങളുടെ ദൈവമായ കർത്താവേ! ഈ ശുശ്രൂഷയുടെ ഓഹരിക്കു ഞങ്ങളെ ആക്കി വച്ചവനും മനുഷ്യബോധങ്ങൾക്ക് വിജ്ഞാനം കൊടുക്കുന്നവനും ഹൃദയങ്ങളെയും അന്തർ ഇന്ദ്രിയങ്ങളെയും പരിശോധിക്കുന്നവനുമായുള്ളോവേ! കർത്താവേ! ഏറിയ നിന്റെ കൃപ നിമിത്തം ഞങ്ങളെ ചെവിക്കൊണ്ട് ജഡത്തിന്റെയും ആത്മാവിന്റെയും സകല കളങ്കത്തിൽ നിന്നും ഞങ്ങളെ വെടിപ്പാക്കണമെ. മേഘം പോലെ ഞങ്ങളുടെ പാപങ്ങളും മൂടൽ മഞ്ഞു പോലെ ഞങ്ങളുടെ അധർമ്മങ്ങളും നീക്കിക്കളയണമേ. നിന്റെ ശക്തി കൊണ്ടും നിന്റെ ഏകപുത്രന്റെ കൃപ കൊണ്ടും സകലത്തിലും വിശുദ്ധനായ നിന്റെ റൂഹായുടെ വ്യാപാരം കൊണ്ടും ഞങ്ങളെ നിറയ്ക്കണമെ. നിന്റെ പരിശുദ്ധ നാമത്തെ യോഗ്യമാകുന്ന പ്രകാരം സ്തുതിപ്പാനും തിരുമുമ്പാകെ നിന്നു നിന്റെ ദിവ്യരഹസ്യങ്ങൾ ശുശ്രൂഷിച്ച് ആചാര്യ വേല ചെയ്യുവാനും തക്കവണ്ണം നിന്റെ പുതിയനിയമത്തിന്റെ ശുശ്രൂഷക്കാരായിത്തീരുവാൻ ഞങ്ങൾക്കു അർഹത നൽകണമെ. അന്യപാപങ്ങൾക്കു സംബന്ധികളായിത്തീരുവാൻ ഞങ്ങളെ വിട്ടുകളയരുതെ. എന്നാലോ ഞങ്ങൾക്കുള്ളവയെ നീ മായിക്കുകയും ചെയ്യണമെ. കർത്താവേ! യാതൊന്നും ഉപേക്ഷയായി ചെയ്യാതിരിപ്പാൻ ഞങ്ങൾക്കിടയാക്കണമെ. എന്നാലോ യോഗ്യതയുള്ളവരെ തെരഞ്ഞെടുത്ത് നിനക്കു സമർപ്പിപ്പാൻ ജ്ഞാനം ഞങ്ങൾക്കു നൽകണമെ.

**പരസ്യം** (കൈകളുയർത്തി)

കർത്താവേ! ഈ എവുപ്പ്ദ്യക്നോ ശുശ്രൂഷയെ നീ അംഗീകരിക്കണമെ. ഇവിടെ അടുത്തു വന്നു നിന്റെ സ്വർഗ്ഗീയ നൽവരത്തെ നോക്കിപ്പാർക്കുന്ന ഈ നിന്റെ ദാസനെ (രെ) നീ പൂർണ്ണനാ (രാ) ക്കണമെ. എന്തെന്നാൽ നീ ആർദ്രതയുള്ളവനും നിന്നെ വിളിക്കുന്ന സകലരോടും വളരെ കരുണയുള്ളവനുമാകുന്നുവല്ലോ. നിന്റെയും നിന്റെ ഏകജാതനാം പുത്രന്റെയും നിന്റെ പരിശുദ്ധ റൂഹായുടെയും ആധിപത്യം ശക്തിയുള്ളതാകുന്നു. ഹോശോവബ്..... ആമ്മീൻ.

മേല്പട്ടക്കാരൻ: നിങ്ങൾക്കെല്ലാവർക്കും സമാധാനം

ജനം: അവിടുത്തെ ആത്മാവിനും...

**കോറൂസൂസോ** (കർത്ത്യവിളി പ്രഖ്യാപനം)

അനന്തരം അർക്കദിയാക്കോൻ കോറൂസൂസോ വായിക്കുന്നു. കാർമ്മികൻ കോറൂസൂസാ എഴുതിയിരിക്കുന്ന കടലാസ് വലതുകൈ കൊണ്ട് എടുത്ത് (ചിലർ അത് കാസായും പീലാസ്സായും ചുറ്റിച്ച്) അർക്കദിയാക്കോന്റെ കൈയിൽ കൊടുക്കുന്നു. അയാൾ അംശവടിയുമായി വന്നു മേല്പട്ടക്കാരന്റെ കൈമുത്തി അതു വാങ്ങി പടിഞ്ഞാട്ടു വന്നു മദ്ബഹായുടെ വളവിങ്കൽ വടക്കോട്ടു തിരിഞ്ഞു നിന്നു കൊണ്ടു രാഗത്തിൽ നീട്ടി വായിക്കുന്നു. വായിച്ചശേഷം തിരികെ കൊണ്ടു ചെന്നു കാർമ്മികനെ ഏല്പിച്ച് കൈമുത്തുന്നു.

**തർജ്ജിമ**

ഭയകമ്പിതനാ (രാ) യിങ്ങെത്തി
സത്യമതാം വിശ്വാസത്തിൽ
നിർമ്മലമാം മദ്ബഹാ മുമ്പിൽ
മൌലിനമിച്ചുയരേമേവും
നിന്നേയുൾക്കണ്ണാൽ നോക്കി
സ്വർഗ്ഗിക ദാനം വാഞ്ചിക്കും
ദാസനെ (രെ) ജനക ഹിതത്താലും
റൂഹാ തൻ വീര്യത്താലും
അടിയാരുടെ കുറവുകളെല്ലാ -
മെപ്പോഴും പോക്കീടുന്ന
കർത്താവേശു മശിഹാ തൻ
കൃപയാഹ്വാനം ചെയ്യുന്നു.

സ്ഥാനാർത്ഥിയുടെ തലയിൽ വലത്തുകൈ വച്ച് അയാളെ അടുപ്പിച്ചു കൊണ്ട്

**മേല്പട്ടക്കാരൻ**

**അർക്കദിയാക്കോൻ**

**മലയാളം**

മേല്പട്ടക്കാരൻ: നമ്മുടെ കർത്താവേശുമശിഹായുടെ കൃപ (സഹോദരാ - മ്സമ്റോനേ - കോറൂയോ) പദവിയിൽ നിന്നും എവുപ്പദ്യക്നൂസാ പദവിയിലേക്കു വിളിച്ചു അടുപ്പിച്ചിരിക്കുന്നു.

**അർക്കദിയാക്കോൻ**

പ. ദൈവമാതാവായ മറിയാമിന്റെയും പന്ത്രണ്ടു ശ്ലീഹന്മാരുടെയും, നാല്പതു ശ്രേഷ്ട സഹദേന്മാരുടെയും, നമ്മുടെ പിതാവായ മാർ മത്തായി, മാർ സാക്കായി, മാർ മൂശ, മാർ യൂലിയാനാ എന്നിവരുടെയും, സുകൃതവാനും സഹദേന്മാരുടെ കിരീടവുമായ മാർ ബഹനാമിന്റെയും, മശിഹായെ സ്നേഹിക്കുകയും, മശിഹായാൽ സ്നേഹിക്കപ്പെട്ടിരിക്കുകയും ചെയ്യുന്ന പൗരസ്ത്യ ശ്ലൈഹിക സിംഹാസനത്തിന്റെ അധികാരത്തിൻകീഴ് (ഇന്ന ദേശത്തുള്ള) പരിശുദ്ധനായ മാർ (ഇന്നാരുടെയും) ദേവാലയത്തിലെ വിശുദ്ധവും ദിവ്യവുമായ മദ്ബഹായിൽ വച്ച് ഇന്നു എവുപ്പദ്യക്നോയെ വിളിച്ച് അടുപ്പിച്ചിരിക്കുന്നു (ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ ആവർത്തിക്കുന്നു)

**കോറൂസൂസോ** (മറ്റൊന്നു)

അർക്കദിയാക്കോൻ ക്രമപ്രകാരം വായിക്കുന്നു

**തർജ്ജിമ**

ഇവനു (രു) ടെ സംഭ്രമ വേളയിതിൽ
ഇപ്പോഴുമെപ്പൊഴുമെന്നേക്കും
പാവനറൂഹാ തൻ കൃപയും
വാസവുമിവനു (വർക്കു) ണ്ടായിടുവാൻ
നാമെല്ലാവരുമഭ്യർത്ഥി
ച്ചട്ടഹസിച്ചുര ചെയ്യേണം
മൂവുരു കുറിയേലായിസ്സോൻ
കുറിയേലായിസ്സോൻ - കുറി - കുറി -

(കൈ ആവസിപ്പിക്കൽ കർമ്മം)

**രഹസ്യം** (കൈകൂപ്പി)

(ജനം കുറിയേലായിസ്സോൻ എന്നു ചൊല്ലുകയും തദവസരത്തിൽ മറുവഹ്സാകൾ, കിലുക്കുമണി എന്നിവ തുടരെ കിലുക്കുകയും വലിയ മണി അടിക്കുകയും ചെയ്യുന്നു)

കർത്താവേ! നിന്റെ പരിശുദ്ധ നാമത്തിനു യോഗ്യമാകുന്നപ്രകാരം നിന്റെ മഹത്വമുള്ള ദേവാലയത്തിൽ വേല ചെയ്തു ശുശ്രൂഷിപ്പാനും തിരുമുമ്പാകെ കരുണ കണ്ടെത്തുവാനും നിന്റെ മനുഷ്യസ്നേഹത്താൽ ഇവൻ (ർ) യോഗ്യനായി (രായി) ത്തീരുവാൻ തക്കവണ്ണം എവുപ്പദ്യക്നൂസായുടെ വിളിക്കു യോഗ്യതയുള്ളവനായി ഇവനെ (രെ) നീ ആക്കിത്തീർക്കണമെ.

**പരസ്യം** (കൈകളുയർത്തി)

എന്തെന്നാൽ നീ കാരുണ്യവാനും അനുഗ്രഹിക്കുന്നവനുമായ ദൈവമാകുന്നുവല്ലോ. നിനക്കും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോ വബ്..... ആമ്മീൻ.

സ്ഥാനാർത്ഥി ദർഗ്ഗായുടെ തെക്കുവശത്തു വടക്കോട്ടഭിമുഖമായി (മുട്ടുകുത്തി) നില്ക്കുന്നു (അയാളെ കാപ്പ കൊണ്ട് മറയ്ക്കുന്നു). മേല്പട്ടക്കാരൻ തന്റെ രണ്ടു കൈകളിലേയും തള്ള വിരലുകളൊഴിച്ചുള്ള മറ്റു വിരലുകൾ വെവ്വേറെ ചേർത്തു പിടിച്ച് പീലാസ്സായുടെ വക്കുകളിൽ കൂടി പടിഞ്ഞാറു നിന്ന് കിഴക്കോട്ട് കൈപ്പത്തികൾ കടത്തിവിട്ട് (ഓടിച്ചു) പീലാസായിൽ നിന്നും അനുഗ്രഹം കോരിയെടുത്ത് അതേ പ്രകാരം തന്നെ കാസായുടെ വക്കുകളിലും പടിഞ്ഞാറു നിന്ന് കിഴക്കോട്ട് കൈകൾ കടത്തിവിട്ട് (ഓടിച്ച്) അതിൽ നിന്നും കൂടി അനുഗ്രഹം കോരി എടുത്ത് കൈകൾ ചേർത്തു പിടിച്ച് രണ്ടിൽ നിന്നുമുള്ള അനുഗ്രഹം സംഭരിച്ച് സ്ഥാനാർത്ഥിയുടെ അടുക്കലേക്കു തിരിഞ്ഞ് രണ്ടു കൈപ്പത്തികളും അയാളുടെ മുഖത്തു കമഴ്ത്തിവച്ച് അനുഗ്രഹം കൊടുക്കുകയും ഉടൻ തന്നെ കൈപ്പത്തികൾ അയാളുടെ നെറ്റിയിലും ചെന്നികളിലുമായി മാറ്റി പിടിച്ചുകൊണ്ട് താഴെ കൊടുത്തിരിക്കുന്ന (.............................................. എന്ന) പ്രാർത്ഥന രഹസ്യമായി ചൊല്ലുകയും ചെയ്യുന്നു.

നോട്ട്: അനുഗ്രഹങ്ങൾ കൊണ്ടുവരുമ്പോൾ കൈകൾ കബിലാനാ കൊണ്ടു മൂടണ്ടാ. കൈകൾ ആഘോഷിച്ചു വിറപ്പിക്കുകയും വേണ്ട.

പീലാസായുടെയും കാസായുടെയും വക്കുകളിൽ കൂടി കൈ കടത്തുമ്പോൾ (ഓടിയ്ക്കുമ്പോൾ) .............................................. (പാറയ്ക്കലീത്താ റൂഹാ വന്നെത്തി) എന്നും സ്ഥാനാർത്ഥിയുടെ മുഖത്തേയ്ക്കു കൊണ്ടുപോകുമ്പോൾ ........................................................ (ആവാസം ചെയ്യട്ടിവനിൽ) എന്നും മുഖത്തു വയ്ക്കുമ്പോൾ .......................................................................... .................... (ആത്മശരീരക്കറയെല്ലാം പാടേ നീക്കം ചെയ്യട്ടെ) എന്നും രഹസ്യമായി കാർമ്മികൻ ഉരുവിട്ടുകൊണ്ടിരിക്കണം. അതിനുശേഷം നെറ്റിയും ചെന്നികളും കൂടി പിടിച്ചുകൊണ്ട് ക്രൊയ്ത്തോദു റൂഹാ എന്ന രഹസ്യപ്രാർത്ഥന ചൊല്ലുന്നു. ഈ സമയമെല്ലാം ജനം കുറിയേലായിസ്സോൻ പറയുകയും വലിയ മണിയും അടിക്കുകയും മറവഹ്സായും (പാറക്ലീത്താ റൂഹാ വന്നെത്തി - ട്ടാവാസം ചെയ്യട്ടിവനിൽ) കിലുക്കുമണികളും കിലുക്കുകയും ചെയ്യണം.

## പരിശുദ്ധാത്മാഹ്വാനം പ്രാർത്ഥന

രഹസ്യം

ആദിമുതലുള്ളവനും, രാജാക്കന്മാരെ അഭിഷേകം ചെയ്തവനും, നിബിയന്മാരെ വിശുദ്ധീകരിച്ചവനും, നീതിമാന്മാരെ വിളിച്ചവനുമായ ദൈവമേ! എന്റെ കർത്താവേ! വിശുദ്ധമായ ആഹ്വാനത്താൽ ഈ നിന്റെ ദാസനെ (രെ) വിളിച്ച് എവുപ്പദ്യക്നൂസാ റൂശ്മായാൽ അവനെ മുദ്രണം ചെയ്യണമെ. നിന്റെ പരിശുദ്ധ റൂഹായുടെ നൽവരം അവനു പ്രദാനം ചെയ്തുകൊണ്ട് നിന്റെ പരിശുദ്ധ സഭയിലെ നല്ല ശുശ്രൂഷകനായി അവനെ തെരഞ്ഞെടുക്കണമെ. നിന്റെ ഭവനത്തിന്റെ സവിശേഷയോഗ്യമായ മഹത്വവും സംസർഗ്ഗവും സ്നേഹിപ്പാനും നിന്റെ പരിശുദ്ധാലയത്തിന്റെ വാതുക്കൽ നില്പാനും നിന്റെ പ്രാർത്ഥനാ ഭവനത്തിന്റെ വിളക്കു തെളിക്കുവാനും, ഭയഭക്തിയോടും ജാഗ്രതയോടും ഉത്തമ മനസ്സാക്ഷിയോടും കൂടി നീ വിളിച്ചേല്പിച്ചിട്ടുള്ള ശുശ്രൂഷ നിവർത്തിപ്പാനും കർത്താവേ! ഇവനു നീ സംഗതിയാക്കണമെ.

(സ്ഥാനാർത്ഥി പഴയ സ്ഥാനത്തു പോയി നില്ക്കുന്നു. ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ കൈ ആവസിപ്പിക്കൽ കർമ്മവും ക്രൊയ്ത്തോദുറൂഹായും ആവർത്തിക്കുന്നു)

**പരസ്യം**

മേല്പട്ടക്കാരൻ കിഴക്കോട്ടു തിരിഞ്ഞു കൈകളുയർത്തി ചൊല്ലുന്നു.

ദൈവം തമ്പുരാനെ! ഞങ്ങളുടെ കർത്താവേശു മശിഹായ്ക്കു നീതിഫലങ്ങൾ പുറപ്പെടുവിക്കുന്ന ഫലങ്ങൾ തിങ്ങിയ സൈത്തായി ഇവനെ (രെ) നീ നടത്തണമെ. തന്നോടും സകലത്തിലും വിശുദ്ധനും ഉത്തമനും വന്ദ്യനും ജീവൻ നൽകുന്നവനും സാരാംശത്തിൽ നിന്നോടു സമനായിരിക്കുന്നവനുമായ റൂഹായോടും കൂടെ സ്തുതിയും ബഹുമാനവും ആധിപത്യവും നിനക്കു യോഗ്യമാകുന്നു. ഹോശോവബ്............ ആമ്മീൻ.

**രഹസ്യം**

(ജനം കുറിയേലായിസ്സോൻ എന്നു ചൊല്ലുകയും മറുവഹ്സാകൾ, കിലുക്കുമണി എന്നിവ കിലുക്കുകയും വലിയ മണി അടിക്കുകയും ചെയ്യുന്നു)

കർത്താവേ! ഞങ്ങളിലും ഞങ്ങളുടെ ശുശ്രൂഷയിലും നീ സൂക്ഷിച്ച് സകല കറകളിൽ

നിന്നും ഞങ്ങളെ വെടിപ്പാക്കിക്കൊണ്ട് നിന്റെ മനുഷ്യസ്നേഹം മൂലം നീ ഇവനെ (രെ) വിളി ച്ചേല്പിച്ചിട്ടുള്ള ശുശ്രൂഷയെ കുറ്റം കൂടാതെ നിർവ്വഹിക്കുവാൻ യോഗ്യനാ (രാ) കുവാൻ തക്കവണ്ണം സ്വർഗ്ഗത്തിൽ നിന്നും ഈ നിന്റെ ദാസനു (ർക്കു) കൃപ നല്കണമെ. നിന്നെ പ്രസാദിപ്പിച്ചിട്ടുള്ളവരായി ആദിമുതലുള്ളവരായ സകലരോടും കൂടെ അവൻ (ർ) നിന്റെ കരുണ കണ്ടെത്തുകയും ചെയ്യുമാറാകണമെ.

**പരസ്യം**

എന്തെന്നാൽ നീ കരുണയിലും മനുഷ്യസ്നേഹത്തിലും താല്പര്യമുള്ള ദൈവമാകുന്നു വല്ലോ. നിനക്കും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമാനവും ആധിപ ത്യവും യോഗ്യമാകുന്നു. ഹോശോവബ്........... ആമ്മീൻ.

**പട്ടാഭിഷേക പ്രഖ്യാപനം**

മേല്പട്ടക്കാരൻ പടിഞ്ഞാട്ടു തിരിഞ്ഞ് സ്ഥാനാർത്ഥിയുടെ തലയിൽ വലതുകൈ സ്ലീബാ യോടു കൂടി വച്ചിട്ടു പറയുന്നു. സ്ഥാനാർത്ഥി മേല്പട്ടക്കാരന്റെ മുമ്പിൽ ചെന്നു നില്ക്കുന്നു.

മേല്പട്ടക്കാരൻ

അർക്കദിയാക്കോൻ

മേല്പട്ടക്കാരൻ

മേല്പട്ടക്കാരൻ സ്ഥാനാർത്ഥിയുടെ നെറ്റിയിൽ മൂന്നു പ്രാവശ്യം റൂശ്മാ ചെയ്തു കൊണ്ടു പറയുന്നു.

മേല്പട്ടക്കാരൻ

മലയാളം

........................................................................................................................ മേല്പട്ടക്കാരൻ.

ദൈവത്തിന്റെ പരിശുദ്ധ സഭയിൽ പട്ടം കെട്ടപ്പെട്ടിരിക്കുന്നു.

അർക്കിദിയാക്കോൻ

(ഇന്ന സ്ഥലത്തുള്ള) മാർ (ഇന്നാരുടെ) പരിശുദ്ധ ദേവാലയത്തിലേക്കു (ൽ വച്ച്) (ഇന്ന) എവുപ്പദ്യക്നോ

മേല്പട്ടക്കാരൻ

മുന്നം പേരു പറയപ്പെട്ട ഓർത്തോദുക്സാ ദേശത്തുള്ള പരിശുദ്ധ ദേവാലയത്തിൽ വച്ച് (ഇന്ന) എവുപ്പദ്യക്നോ പിതാവിന്റെയും പുത്രന്റെയും ജീവനുള്ള പരിശുദ്ധ റൂഹായുടെയും നാമത്തിൽ നിത്യജീവനിലേക്കു മുദ്ര കുത്തപ്പെട്ടിരിക്കുന്നു. അർക്കിദിയാക്കോൻ – ബാറെ ക്മോർ.

മേല്പട്ടക്കാരൻ

(ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ ഇത് ആവർത്തിക്കുന്നു).

വീണ്ടും കാർമ്മികൻ കിഴക്കോട്ടു തിരിഞ്ഞു നിന്നു താഴെ കൊടുത്തിരിക്കുന്ന രഹസ്യവും പരസ്യവും ചൊല്ലുന്നു.

**രഹസ്യം**

(ജനം കുറിയേലായിസ്സോൻ പറയുകയും മറുവഹ്സായും ചെറിയ മണിയും കിലുക്കുകയും വലിയ മണി അടിക്കുകയും ചെയ്യുന്നു).

സർവ്വവല്ലഭനായ കർത്താവേ! എല്ലാറ്റിലും എല്ലാം നിമിത്തവും നിന്റെ കൃപയെ ഞങ്ങൾ അഭിനന്ദിക്കുന്നു. ഞങ്ങളോടു കൂടെ വ്യാപരിക്കുവാൻ നിന്റെ ശ്രേഷ്ടതയ്ക്ക് ഇഷ്ടം തോന്നുകയും ഈ നിന്റെ ദാസന്റെ മേൽ നിന്റെ വാഴ്വ് വരുത്തുകയും ചെയ്തതിനാൽ നിന്റെ പരിശുദ്ധ നാമത്തെ ഞങ്ങൾ പുകഴ്ത്തി മഹത്വപ്പെടുത്തുകയും ചെയ്യുന്നു. കർത്താവേ! നിന്നോടു ഞങ്ങൾ യാചിക്കുകയും അപേക്ഷിക്കുകയും ചെയ്യുന്നു. നിന്റെ കരുണയുടെ ആധിക്യം ഹേതുവായി ഞങ്ങളെ ചെവിക്കൊണ്ട് നിന്റെ മനുഷ്യസ്നേഹം മൂലം ഈ നിന്റെ ദാസന്റെ (രുടെ) മേൽ ഞങ്ങൾക്കുണ്ടായിട്ടുള്ള എവുപ്പ്ദ്യക്നൂസാ വാഴ്വിൽ നീ തിരുമനസ്സാകണമെ. അവന്റെ (രുടെ) ശുശ്രൂഷ മുഴുവനും വെടിപ്പോടും പരിപാകതയോടും നിറവേറ്റുവാൻ അവനു (ർക്കു) സംഗതിയാക്കണമേ.

**പരസ്യം**

നിന്റെ ഏകജാതൻ പുത്രൻ മുഖാന്തരം നിന്റെ സമാധാനം അവൻ (ർ) കണ്ടെത്തുമാറാകണമെ. താൻ മുഖാന്തരവും തന്നോടും, സകലത്തിലും വിശുദ്ധനും, ഉത്തമനും, വന്ദ്യനും ജീവപ്രദനും, സാരാംശത്തിൽ നിന്നോടു സമത്വമുള്ളവനുമായ റൂഹായോടും കൂടെ നിനക്കു സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോവബ്....... ആമ്മീൻ.

(രഹസ്യങ്ങൾ കബിലാനാ കൊണ്ടു മൂടുന്നു)

**സ്ഥാനവസ്ത്ര ധാരണം**

നോട്ട്: മുൻ സ്ഥാനമെന്തെങ്കിലുമുണ്ടെങ്കിൽ അതനുസരിച്ചുള്ള വേഷത്തിൽ സ്ഥാനാർത്ഥി ആദ്യന്തം ശുശ്രൂഷയിൽ സംബന്ധിക്കുന്നു. അതായതു ശുശ്രൂഷ കുപ്പായത്തോടെ. ചിലർ കറുത്ത കുപ്പായം മാത്രമേ അനുവദിക്കാറുള്ളു. അതനുസരിച്ച് ഊറാറാ മാത്രമോ ശുശ്രൂഷ കുപ്പായവും ഊറാറായും ഒരുമിച്ചോ കാർമ്മികൻ തന്റെ കൈകളിൽ പിടിച്ച് ആഘോഷണം (വിറപ്പിയ്ക്കൽ) കൂടാതെ രഹസ്യങ്ങളിൻമേൽ രണ്ടു പ്രാവശ്യം Anti Clock wise (അപ്രദക്ഷിണം) ആയും ഒരു പ്രാവശ്യം Clockwise (പ്രദക്ഷിണം) ആയും ചുറ്റിച്ചിട്ട് പടിഞ്ഞാട്ടു തിരിഞ്ഞ് സ്ഥാനാർത്ഥിയുടെ തലയിലും അപ്രകാരം ചെയ്തിട്ട് സ്ഥാനാർത്ഥിയെ ധരിപ്പിക്കുന്നു. ഊറാറാ വലത്തു കൈയുടെ കീഴിൽ കൂടി എടുത്ത് ഇടത്തേ തോളിന്മേൽ Cross ചെയ്ത് ഒരറ്റം പുറകോട്ടും മറ്റേ അറ്റം മുമ്പോട്ടും ഒരുപോലെ ഇടുന്നു. തൊപ്പി വാഴ്ത്താതെ വെറുതേ തലയിൽ ഇട്ടുകൊടുക്കുന്നു. തദവസരങ്ങളിൽ ........................................................ എന്നതു ചൊല്ലിക്കൊണ്ടിരിക്കും (ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ ഓരോരുത്തർക്കും ആവർത്തിക്കുന്നു). ഒരുമിച്ചു ചെയ്യാവുന്ന ഭാഗങ്ങൾ അപ്രകാരം ചെയ്യാവുന്നതാണ്.

**മലയാളം**

സാരാംശത്തിൽ സമത്വമുള്ള പരിശുദ്ധ ത്രിത്വത്തിന്റെ മഹത്വത്തിനും ബഹുമാനത്തിനും പ്രഭാവത്തിനും അഭ്യുന്നതിയ്ക്കും ദൈവത്തിന്റെ പരിശുദ്ധ സഭയുടെ സമാധാനത്തിനും കെട്ടുപണിക്കുമായി

**കത്തിച്ച മെഴുകുതിരി**

ഒരു കത്തിച്ച മെഴുകുതിരി സ്ഥാനാർത്ഥിയുടെ കൈയിൽ കൊടുക്കുന്നു. അയാൾ അതു പിടിച്ചു കൊണ്ട് കാർമ്മികൻ ചൊല്ലിക്കൊടുക്കുന്ന താഴെ ചേർത്തിരിക്കുന്ന ഭാഗം (തർജ്ജിമ) ഏറ്റു ചൊല്ലുന്നു (ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ എല്ലാവരെയും ഒരുമിച്ചു നിർത്തി ചെയ്യാം).

മൂന്നു പ്രാവശ്യം

**മലയാളം**

ദൈവത്തിന്റെ പരിശുദ്ധ സഭയുടെ നിരപ്പിനും കെട്ടുപണിക്കുമായി, ദൈവത്തിന്റെ ഭവനത്തിൽ ഞാൻ മഹത്വമുള്ള സൈത്താകുന്നു (മൂന്നു പ്രാവശ്യം).

അനന്തരം മെഴുകുതിരി കൂടാതെ സ്ഥാനാർത്ഥി ത്രോണോസ് ചുറ്റി മുത്തുകയും മേല്പട്ടക്കാരന്റെയും പട്ടക്കാരുടെയും കൈമുത്തുകയും, മദ്ബഹായിലുള്ള മറ്റാളുകൾക്കു സമാധാനം കൊടുക്കുകയും ചെയ്യുന്നു. തദവസരത്തിൽ തക്കതായ സമാധാനത്തിന്റെ മാനീസാ ചൊല്ലുന്നു. പിന്നീട് സൗകര്യമുള്ള സ്ഥാനത്തു നിന്നുകൊണ്ട് കുർബാനയിൽ സംബന്ധിക്കുന്നു. തുടർന്നു കുർബാനയ്ക്ക് കൂടണ്ടാ. കുർബാനാനുഭവ സമയത്തു സ്ഥാനാർത്ഥി വി. കുർബ്ബാന അനുഭവിക്കുന്നു.

ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ കൈ ആവസിപ്പിക്കലും, ക്രൊയിത്തോദുറൂഹാ പ്രാർത്ഥനയും, പട്ടാഭിഷേക പ്രഖ്യാപനവും ഓരോരുത്തർക്കും പ്രത്യേകം ചൊല്ലുന്നു. മറ്റുള്ളവ പൊതുവാകുന്നു.

**മാനീസാ** (സമാധാനം കൊടുക്കുമ്പോൾ)

1. അന്യോന്യം ശ്ലോമ്മാ നൽകിൻ
   കർത്താവിൻ ശ്ലോമ്മാ നമ്മിൽ
   വാസം ചെയ്തീടട്ടെന്നും
   തമ്മിൽ ചുംബിക്കേണം നാം
   തൽ ശ്ലോമ്മായും ശൈനോയും
   നമ്മെ കാക്കട്ടെന്നാളും.

2. മാളികയിൽ ശിഷ്യന്മാരോ -
   ടുത്ഥാനത്തിൻ നാളുകളിൽ
   നാഥൻ കല്പിച്ചാനേവം
   ശ്ലോമ്മാ! പ്രിയരെ! നിങ്ങളിലീ -
   ശ്ലോമ്മാ വാഴട്ടെന്നാളും
   ലോകാന്ത്യത്തോളം തന്നെ.

3. അന്യോന്യം സ്നേഹിപ്പിനെ -
   ന്നോതിയ നാഥാ! നിൻ സ്നേഹം
   വാണീടണമെങ്ങളിലെന്നും
   സ്തുതി ദൈവത്തിന്നുയരത്തിൽ
   ഭൂതലമെങ്ങും തൽ ശാന്തി
   മാനവരിടയിൽ സംപ്രീതി.

# ശെമ്മാശ്ശന്മാർ

**പട്ടംകൊട പുസ്തകത്തിലെ കുറിപ്പ്:** ശെമ്മാശ്ശൻ പട്ടം കെട്ടപ്പെടുമ്പോൾ മദ്ബഹായുടെ നടയ്ക്കു താഴെ ബലിപീഠത്തിനു മുമ്പിൽ തല അനാവൃതമായി കുർബ്ബാന പൂർത്തീകരിക്കപ്പെടുന്നതു വരെ ധ്യാനിച്ചുകൊണ്ടു നില്ക്കുന്നു. പിന്നീടു പ്രധാനാചാര്യൻ അവന്റെ മുടി സ്ലീബാ ആകൃതിയിൽ കത്രിക്കുകയും, അവനെ അവന്റെ ഗുരുവിനെ ഏല്പിക്കുകയും, അവന്റെ പഠന പൂർത്തീകരണത്തെപ്പറ്റി കല്പിക്കുകയും, തന്റെ നാഥനെന്നവിധം അവന്റെ ഗുരുവിനു കീഴ്പ്പെടുവാൻ അവനെ ഉദ്ബോധിപ്പിക്കുകയും ചെയ്യുന്നു. അനന്തരം മേല്പട്ടക്കാരൻ അവന്റെ വലത്തുകൈ പിടിച്ചു കൊണ്ട് പരിശുദ്ധ സഭയിൽ ശെമ്മാശനായിരിപ്പാൻ "പരിശുദ്ധ റൂഹാ നിന്നെ വിളിക്കുന്നു" എന്നു പറഞ്ഞു അവനെ മദ്ബഹായിലേക്കു പ്രവേശിപ്പിക്കുകയും 'യജമാനൻ വരുമന്നേരത്ത്' ചൊല്ലുകയും ചെയ്യുന്നു. അവൻ അവന്റെ ഒരു മുട്ട് - അതായതു വലത്തു മുട്ടു കുത്തി നില്ക്കുന്നു (ഒരു ശുശ്രൂഷ മാത്രം ഭരമേല്പിക്കുന്നതിനാലാണ് ഒറ്റ മുട്ടു കുത്തി നില്ക്കുന്നത്.

**സ്വന്തം നോട്ട്:** അമോലോഗിയാ വായന, ഒപ്പിടീൽ, മുടി കത്രിക്കൽ മുതലായവയ്ക്കു ശേഷം, മുകളിൽ കൊടുത്തിരിക്കുന്ന കുറിപ്പിൽ പറഞ്ഞിരിക്കുന്ന വിധം സ്ഥാനാർത്ഥിയുടെ വലത്തു കൈ പിടിച്ചു കൊണ്ട് പരിശുദ്ധ സഭയിൽ ശെമ്മാശനായിരിപ്പാൻ 'പരിശുദ്ധ റൂഹാ നിന്നെ വിളിക്കുന്നു' എന്നു പറഞ്ഞ് സ്ഥാനാർത്ഥിയെ മദ്ബഹായിലേക്കു പ്രവേശിപ്പിക്കുന്നു. തദവസരത്തിൽ 'യജമാനൻ വരുമന്നേരത്ത്' എന്ന പാട്ടു ചൊല്ലുകയും, കിലുക്കുമണി, മറുവഹ്സാ എന്നിവ കിലുക്കുകയും ചെയ്യുന്നു. സ്ഥാനാർത്ഥി ത്രോണോസിന്റെ അടുക്കലെത്തി ത്രോണോസ്സും മേല്പട്ടക്കാരന്റെ വലതുകരവും മുത്തിയശേഷം ദർഗ്ഗായ്ക്കു താഴെ വലത്തു മുട്ട് കുത്തി നില്ക്കുന്നു (സാധാരണയായി ഏവൻഗേലി വരെ രണ്ടു മുട്ടിന്മേലും ഏവൻഗേലി കഴിഞ്ഞു മാത്രം ഒറ്റ മുട്ടിന്മേലും നില്ക്കുന്നു). പിന്നീട് മേല്പട്ടക്കാരൻ പട്ടംകൊടയുടെ ആദ്യഭാഗം, അതായതു ഏവൻഗേലി വരെയുള്ള ഭാഗം ക്രമപ്രകാരം നടത്തുന്നു. തദവസരത്തിൽ മേല്പട്ടക്കാരൻ ശീലമുടി കൊണ്ടു തല മൂടുകയും അംശവടി, സ്ലീബാ എന്നിവ പിടിക്കുകയും പ്രാർത്ഥനകൾക്കു കിഴക്കോട്ടും, പാട്ടുകൾക്കു പടിഞ്ഞാട്ടും തിരിഞ്ഞു നില്ക്കുകയും വേണം. ഈ ഭാഗം ദർഗ്ഗായുടെ താഴെ നിന്നു കൊണ്ടു നടത്തുന്നു.

**പ്രാരംഭ പ്രാർത്ഥന**

ശുബഹോ............ വാലൈൻ മഹീലേ.............

ഞങ്ങളുടെ മശിഹാ തമ്പുരാനെ! പരിശുദ്ധവും രഹസ്യപൂർണ്ണവുമായ ഈ ശുശ്രൂഷ നിവൃത്തിപ്പാനും, ഞങ്ങൾ നിനക്കു പരിശുദ്ധാലയങ്ങളായിത്തീരുവാനും ദിവ്യമായ നിന്റെ തേജസ് ഞങ്ങളിൽ വസിപ്പാനും ഞങ്ങളെ നീ യോഗ്യരാക്കി തീർക്കണമെ. ഈ ആത്മീയ ശുശ്രൂഷയാൽ ഈ നിന്റെ ദാസനെ (രെ) പൂർണ്ണനും (രും) പരിപൂർണ്ണനു (രും) മാക്കി തീർക്കണമെ. തന്നിമിത്തം ഞങ്ങളും അവനും (അവരും) നിന്നെയും നിന്റെ പരിശുദ്ധ റൂഹായേയും സ്തുതിക്കുകയും ചെയ്യുമാറാകണമെ. ഹോശോ........... ആമ്മീൻ.

**കുക്കിലിയോൻ** (രണ്ടാം രാഗം)

(മസുമൂർ - 15)

ഏവൻ മരുവും തവനിലയത്തിൽ കർത്താവേ!
ഹാ പാർക്കുമെവൻ നിൻ പരിപാവന ഗിരി തന്നിൽ.
വിമലതയൊടു ജീവിപ്പോനും ധാർമ്മികനും
ഹാ - ഹൃദയേ സത്യമുരപ്പോനും നാവിൽ വഞ്ചനയില്ലാത്തോനും.
സ്നേഹിതനൊടു ദോഷം ചെയ്യാത്തോനും

ഹാ തോഴന്നെതിരായി കോഴയെടുക്കാത്തോനും.
കോപിഷ്ടരെ നിരസിപ്പോനും ഹാ കർത്താവിൻ
ഭക്തരെ ബഹുമാനിപ്പോനും.
സഖിയൊടു സത്യമതെന്യേ പൊളി പറയാ
ത്തോനും ഹാ - തന്നുടെ ദ്രവ്യം ബഹുപലിശ
യ്ക്കേകൊത്തോനും.
സത്തമനെതിരായ് കോഴയെടുക്കാത്തോനും
ഹാ - ഉത്തമനാണീ വിധമെല്ലാം വർത്തിക്കുന്നോൻ.
അവനെന്നും നിർഭയനായ് മേവീടും ഹാ - സ്തുതി.
യങ്ങേക്കനിശം ദേവേശാ!

**ശുഹലോപ്പോ** (ഏഴാം രാഗം)

ഞാനെന്നും പാടും പരനുടെ കൃപ എന്നധരം
ഘോഷിക്കും തന്നിലെ വിശ്വാസം ഹാ - ഹാ - ഹാ - ഹാ
ഈശനോടാശീർവാദം നേടുമിവൻ രക്ഷകപര
നൊടു പുണ്യമതും ഹാ - ഹാ - ഹാ - ഹാ

ശുബഹോ.........

**ഗാനം**

മശിഹാ ദാതാവിൻ തുണയാൽ
പാവന റൂഹാ തൻ കൃപയാൽ
പരനിന്നും നിങ്ങൾ കൊണ്ട
ത്താലന്തിനെയിരു ഗുണമാക്കി
വിരവൊടു ചൊല്ലുക നിങ്ങളിദം
കർത്താവിൻ കൈ വേലകളെ!
കർത്തൻ ദേവനെ വാഴ്ത്തിടുവിൻ.

മെനഓലം......

ശാന്തികരൻ യാഹിൽ നിന്നും
ദർശകനേശായാ നിറവായ്
പ്രാപിച്ചോരാ കൃപയിന്നും
നമ്മൾക്കായ് ദത്തം ചെയ്ത
മശിഹാ! നീ താനുലകെത്തി
വിലയേറും നിൻ തിരുരുധിരം
ഞങ്ങടെ രക്ഷാർത്ഥം ചിന്തി
പരനാം താതനുമായുള്ള
ശത്രുത പാടേ നീക്കിത്തൽ
സ്ഥാനേ മിത്രത നൽകിയവൻ.

**പ്രാർത്ഥന**

കർത്താവേ! നിന്റെ ദിവ്യ നൽവരങ്ങളുടെ സമ്പത്താൽ നിന്റെ ദാസനെ (രെ) അലങ്കരിക്കണമെ. തന്നിമിത്തം സന്തോഷത്തോടും ആനന്ദത്തോടും ആത്മാവിന്റെയും ശരീരത്തിന്റെയും

വെടിപ്പോടും കൂടി അവനുടെ (അവരുടെ) ആയുഷ്ക്കാലമൊക്കെയും തിരുമുമ്പാകെ അവൻ (അവർ) ശുശ്രൂഷിക്കുകയും, പിതാവും പുത്രനും പരിശുദ്ധ റൂഹായുമേ! ഇപ്പോഴും എല്ലായ്പ്പോഴും എന്നേയ്ക്കും സ്തുതിയും സ്തോത്രവും നിനക്കു കരേറ്റുകയും ചെയ്യുമാറാകണമേ. ഹോശോ..... ആമ്മീൻ.

## എനിയോനോ

ദൈവമേ! നിന്റെ കൃപ പോലെ.....

(വേണ്ട സ്ഥാനങ്ങളിൽ സ്ഥാനാർത്ഥിയെ സ്ലീബാ കൊണ്ടു റൂശ്മാ ചെയ്യുന്നു)

1. പുണ്യപ്രദനാകും - നീ മാത്രം കരുണാമൂർത്തി
ദേവേശാ! - ധൂർത്താത്മജനെപ്പോലിവനെ (ലിവരെ) - കൈ
ക്കൊള്ളുക കൃപ ചെയ്തിവനിൽ (വരിൽ)

2. പരിശുദ്ധൻ താതാ - പരിശുദ്ധത നൽകുന്നോ
നാം ദേവേശാ! - വിമലത നേടാൻ ദാനം വാഞ്ചിക്കു
ന്നടിയാനെ (യാരെ) കൃപയാൽ നിർമ്മലനാക്ക (രാക്ക)

3. തന്നുടെ ദാനാൽ - ശ്ലീഹരെ വിജ്ഞാനികളാക്കി
യ ദേവസുതാ! - ജ്ഞാനം പ്രാപിപ്പാൻ റൂഹാ വാ
ഞ്ചിക്കുന്നടിയാനേകുക (ർക്കേകുക) നീ ജ്ഞാനം.

4. തീനാവാൽ ശ്ലീഹരെ - വിജ്ഞാനികളാക്കിയ റൂ
ഹായാം പരനേ! - ശുദ്ധീകൃതനാ (രാ) വാനാത്മനെ
വാഞ്ചിപ്പോനരുളുക (ർക്കരുളുക) ശുദ്ധി നിൻ ദാനാൽ.

5. നിൻ കൃപ ഞങ്ങൾക്കായ് - വാനിട വാതിൽ തുറക്ക
ണമേ ദേവേശാ! - വാഴ്വേല്പാൻ കൃപ പാർത്തീടും
ദാസന്മേൽ (ർമേൽ) വലതുകരം വച്ചീടണമെ

6. അണിയാൻ നിന്നങ്കി - ഗളമതു താഴ്ത്തി തിരുമുമ്പിൽ
ദേവേശാ! - ദാനം പാർക്കുന്നോനി (രി) വ (നെ) രെ. റൂഹാ തൻ
ഭൂഷകളാൽ ശോഭിതനാ (രാ) ക്ക

7. വാനോർമോദിക്കു - ന്നടിയാരുടെ പൂരക കർമ്മേ
ദേവേശാ! - മാനവരും സ്തുതി പാടീടുന്നവരുടെ - നിവ
ഹങ്ങളിലവരെ ചേർത്തോനായ്

8. യാചിക്കുന്നോ (നോ) ർക്കായ് - മേല്പട്ടക്കാർ വഴി ദാനം
നൽകീടാൻ - റൂഹാവാനം ഭേദിച്ചെത്തുന്നതു - കണ്ട
ഗ്നിമയർ കൂറുന്നാശ്ചര്യം.

9. റൂഹായുടെ ആവാസത്താൽ - പാപം പോക്കീടും
ദേവേശാ! - നിർമ്മലനാ (രാ) വാൻ നിൻ നിറവതു പാർത്തീ
ടും - ദാസ (നെ) രെ മൂടിപ്പാവനനാ (രാ) ക്ക.

10. നിർമ്മലപാണികളാൽ - ബന്ധിതനാമതിരറ്റോനാം
ദേവേശൻ - അഹറോനൊപ്പം മേല്പട്ടക്കാരനു ദാനം
നൽകാനെത്തീടുന്നു.

ശുബഹോ.......

11. മഹിമത്രയമാകും - ത്രിയേകന്നേകത്രയനാം
ദേവേശൻ - താതാത്മജ പാവന റൂഹാ - സത്യേക

പരന്നായുയരട്ടേ സ്തോത്രം.

മെനഓലം.........

അദൃശ്യവാനായ് സ്ഥിതി ചെയ്‌വോൻ
അഖിലത്തിനുമുപരിസ്ഥിതനും
ദൂതഗണം പരിസേവിപ്പോൻ
ഭക്ത്യാദര സവിശേഷതയിൽ
ബാലകരേ! സ്തുതി ചെയ്കവനേ
വാഴ്ത്തിൻ സതതം വൈദികരേ!
സ്തോത്രം ചൊല്ലുക ജാതികളേ
തിരുനാമം സ്തുതി ചെയ്കെന്നും

**പ്രൊമിയോൻ**

തന്റെ ദിവ്യകൃപയാൽ സ്വർഗ്ഗാധി സ്വർഗ്ഗങ്ങളിൽ മേലുള്ള സഭകളെ നിലനിർത്തുകയും, അഗ്ന്യാത്മമയന്മാരായ സേവകരെക്കൊണ്ട് അവയെ അലങ്കരിക്കുകയും, യോഗ്യമായ സവി ശേഷത അവരെ അണിയിക്കുകയും, തന്റെ ആത്മീയ ശുശ്രൂഷയ്ക്ക് അവരെ നിയമിക്കു കയും, മണ്മയരായ മനുഷ്യരോടുള്ള സ്നേഹം നിമിത്തം തന്റെ ശ്രേഷ്ട കർത്തൃത്വത്തിന്റെ ശുശ്രൂഷയിൽ ഏർപ്പെട്ടിരിക്കുകയും ആത്മസ്തുതി കൊണ്ട് വാകൾ നിറഞ്ഞിരിക്കുകയും ചെയ്യുന്ന ഈ ആത്മീയരുടെ സാദൃശ്യത്തിൽ പരിശുദ്ധ സഭയിൽ തന്റെ നിർമ്മല ശുശ്രൂഷ യ്ക്കായി വെടിപ്പുള്ള ശെമ്മാശ്ശന്മാരെ ആക്കുകയും ചെയ്ത പരിശുദ്ധനും മഹത്വവാനുമായ തനിക്കു സ്തുതിയും സ്തോത്രവും ബഹുമതിയും ആരാധനയും ഉണ്ടായിരിക്കട്ടെ. തന്നിമി ത്തമായി നൽവരങ്ങളിൽ സമ്പന്നമായ നിന്റെ കൃപയോടു ഞങ്ങൾ യാചിക്കുകയും താല്പ ര്യപ്പെടുകയും ചെയ്യുന്നു. പിതൃപുത്ര പരിശുദ്ധാത്മാവേ! നിന്റെ കർത്തൃത്വത്തിനു യോഗ്യ മാകുന്ന പ്രകാരം തിരുമുമ്പാകെ വേല ചെയ്യുവാൻ നിന്റെ പരിശുദ്ധ റൂഹായുടെ കൃപ ഞങ്ങളുടെ മേലും സാധുക്കളായ ഈ നിന്റെ ദാസരുടെ മേലും വസിക്കുമാറാകണമെ. ഹോശോവബ്....... ആമ്മീൻ.

**സെദറാ**

ആത്മീയരായ തന്റെ ശെമ്മാശ്ശന്മാരെ ബഹുമാനിക്കുകയും, സഭാപരമായ പദവികളെ അല ങ്കരിച്ചു വെടിപ്പാക്കുകയും "ഞാൻ എവിടെ ആയിരിക്കുന്നുവോ അവിടെ എന്റെ ദിവ്യകല്പ നകൾ അനുസരിക്കുന്ന ശെമ്മാശ്ശന്മാരുമായിരിക്കു"മെന്നു ജീവിപ്പിക്കുന്ന നിന്റെ സുവിശേ ഷത്തിൽ നീ കല്പിച്ചരുളിക്കൊണ്ട് നിന്റെ പരിശുദ്ധ മദ്ബഹായിലെ ശുശ്രൂഷക്കാരെ വെടി പ്പുള്ളവരും പരിശുദ്ധന്മാരും നിന്റെ സ്വർഗ്ഗീയ വാഗ്ദാനത്തിനു ക്ഷണിക്കപ്പെട്ടവരുമായി ആക്കി തീർത്തിരിക്കുകയും ചെയ്തിരിക്കുന്നവനായ ഞങ്ങളുടെ മശിഹാ തമ്പുരാനേ! പരിശുദ്ധ സഹദേന്മാരുടെ കടിഞ്ഞൂലായ ശെമ്മാശ്ശന്മാരുടെ തലവൻ എസ്തേഫാനോസ്സിനെ നിന്റെ കർത്തൃ കല്പനകളെ തികക്കുന്നവനും പൂർത്തീകരിക്കുന്നവനുമായി നീ പരസ്യമായി കാണിച്ചു. ഉന്നത ശുശ്രൂഷയുടെ പദവിക്കു ഇപ്പോൾ ഒരുങ്ങി വന്നിരിക്കുന്ന ഈ ദാസനു (ർക്കു) വേണ്ടി കർത്താവേ! നിന്റെ കൃപയോടു ഞങ്ങൾ അപേക്ഷിക്കുന്നു. നിന്റെ തിരുമേ നിയുടെ തിരുവിഷ്ടപ്രകാരമുള്ളവനും (രും) ചൊവ്വുള്ളതും ദിവ്യവുമായ നിന്റെ കല്പനാ മാർഗ്ഗത്തിൽ നടക്കുന്നവനുമായ ശെമ്മാശ്ശനാ (ന്മാരാ) യും, നിന്റെ തിരുമേനിയുടെ ന്യായ പ്രമാണത്തിൽ രാവും പകലും ധ്യാനിക്കുന്നവനും ജീവപ്രദമായ നിന്റെ സുവിശേഷം പ്രസം ഗിക്കുന്നവനും (രും) അറിയിക്കുന്നവനു (രു) മായ ശെമ്മാശ്ശനാ (ന്മാരാ) യി ഇവനെ (രെ)

നീ ആക്കിത്തീർക്കണമെ. നിന്റെ ആത്മീയ ശക്തി കൊണ്ട് പടച്ചട്ട ധരിച്ചിട്ടുള്ള ശെമ്മാശ്ശന്മാനും (രും), ശരീരത്തിന്റെയും ആത്മാവിന്റെയും വെടിപ്പു കൊണ്ട് ആയുധം ധരിച്ചിട്ടുള്ളവനും (രും) നിന്ദ്യങ്ങളിൽ നിന്നും മ്ലേശ്ചതയിൽ നിന്നും അനാവൃതനു (രു) മായ ശെമ്മാശ്ശനാ (ന്മാരാ) യും ഇവനെ (രെ) നീ ആക്കിത്തീർക്കണമെ. സദായ്പോഴും ഹാലേലുയ്യാകളും, ആത്മീയ ഗാനങ്ങളും ഉൽഘോഷിക്കുന്ന ശെമ്മാശ്ശനാ (ന്മാരാ) യും ഏവൻഗേലിയോന്യ കല്പനകൾ യഥായോഗ്യം നിറവേറ്റുന്ന ശെമ്മാശ്ശനും (ന്മാരും), വെടിപ്പുള്ളവനും (രും), പരിശുദ്ധനും (രും), നിർമ്മലനും (രും) ആത്മീയമായ പരമാർത്ഥ സ്നേഹത്തിൽ തികഞ്ഞ ശെമ്മാശ്ശനു (ന്മാരു) മായി ഇവനെ (രെ) നീ ആക്കീത്തീർക്കണമെ. ദിവ്യകൃപയാൽ എന്നേക്കും വെണ്മയാക്കപ്പെട്ടവനും (രും) പരിശുദ്ധ ഓർത്തഡോക്സ് സഭാമക്കളുടെ ഉപദേശത്തിൽ ജാഗ്രതയും തീഷ്ണതയുമുള്ളവനു (രു) മായ ശെമ്മാശ്ശനും (ന്മാരും), തന്നെ (ങ്ങളെ) ഏല്പിച്ചിട്ടുള്ള ആത്മീയ താലന്തിനെ വ്യാപാരം ചെയ്യുകയും, അതിൽ ഇരട്ടി ഉത്സാഹം കാണിക്കുകയും, മുഖപ്രസന്നതയോടെ സ്വർഗ്ഗീയ സന്തോഷത്തിനു യോഗ്യനാ (രാ) യിത്തീരുകയും ചെയ്യുന്ന ശെമ്മാശ്ശനു (ന്മാരു) മായി ഇവനെ (രെ) ആക്കിതീർക്കണമെ. വിനയം കൊണ്ടും, ഉത്തമ ഗാനങ്ങൾ കൊണ്ടും പരിശുദ്ധ മദ്ബഹായെ അലങ്കരിക്കുന്ന ശെമ്മാശ്ശനും (ന്മാരും), ശ്ലൈഹിക കല്പന പോലെ നല്ല ദൃഷ്ടാന്തമുള്ളവനും (രും), വിശുദ്ധ സഭയുടെ മല്പാനു (ന്മാരു) മായ ശെമ്മാശ്ശനാ (ന്മാരാ) യും തന്റെ (തങ്ങളുടെ) അധരങ്ങളും നാവും ദൂഷ്യത്തിൽ നിന്നും വഞ്ചനയിൽ നിന്നും നിന്ദ്യവചനങ്ങളിൽ നിന്നും കാക്കുന്ന വലത്തേതിനടുത്ത ശെമ്മാശ്ശനാ (ന്മാരാ) യും ഇവനെ (ഇവരെ) ആക്കിതീർക്കണമെ. വിശ്വാസ വിപരീതത്തിനും നാശകരമായ കാപട്യത്തിനുമെതിരായി പൂർണ്ണ വിദ്വേഷമുള്ളവനും (രും), ഓർത്തോദുക്സാ വിശ്വാസം പിടിച്ചുകൊള്ളുന്നവനു (രു) മായ ശെമ്മാശ്ശനും (ന്മാരും) ഉത്തമവും സുന്ദരവുമായ പ്രവൃത്തികളാൽ വലത്തേതിനടുത്തവനും (രും), വിശ്വാസമുള്ളവനും (രും) പുകഴ്ചയുള്ളവനു (രു) മായ ശെമ്മാശ്ശനും (ന്മാരും), പരമാർത്ഥമുള്ള വലത്തേതിനടുത്ത ശെമ്മാശ്ശനും (ന്മാരും), ആചാര്യ സംബന്ധമായ മദ്ബഹായിൽ സുഗന്ധവർഗ്ഗങ്ങൾ ധൂപിക്കുന്നവനു (രു) മായി ഇവനെ (രെ) നീ ആക്കി തീർക്കണമെ. വെടിപ്പുള്ള നോമ്പുകളെയും പ്രാർത്ഥനകളെയും പറ്റി എല്ലായ്പോഴും ജാഗ്രതയുള്ള വലത്തേതിനടുത്ത ശെമ്മാശ്ശനാ (ന്മാരാ) യും, പരിശുദ്ധ സഭയിൽ മാധുര്യമുള്ളവയും വെടിപ്പുള്ളവയുമായ ഗാനങ്ങൾ പുറപ്പെടുവിക്കുന്ന ദിവ്യകിന്നരങ്ങളാകുന്ന വലത്തേതിനടുത്ത ശെമ്മാശ്ശനാ (ന്മാരാ) യും ദൈവത്തോടും പരദേശികളോടും സ്നേഹമുള്ളവനും (രും) സഹോദരസ്നേഹം വെളിവാക്കുന്നവനും (രും) അതിൽ നിലനില്ക്കുന്നവനും (രും) നിത്യജീവനിലേക്കു ചെന്നെത്തുന്നവനു (രു) മായ ശെമ്മാശ്ശനാ (ന്മാരാ) യും ഇവനെ (രെ) ആക്കി തീർക്കണമെ. ദൈവത്തിന്റെ സഭയിൽ സ്തുതിശബ്ദങ്ങളും നിർമ്മല ഗാനങ്ങളും എല്ലായ്പോഴും ഉൽഘോഷിക്കുന്ന വലത്തേതിനടുത്ത ശെമ്മാശ്ശനാ (ന്മാരാ) യും, ദൈവത്തിന്റെ ഗുപ്തങ്ങളായ രഹസ്യങ്ങൾ തന്റെ (തങ്ങളുടെ) വായിൽ (കളിൽ) നിന്നും അങ്കുരിക്കുന്ന വലത്തേതിനടുത്ത ശെമ്മാശ്ശനാ (ന്മാരാ) യും, പരിശുദ്ധ ത്രിത്വത്തിനു പ്രസാദകരമാകുന്ന സൽപ്രവർത്തികൾ ചെയ്യുന്ന വലത്തേതിനടുത്ത ശെമ്മാശ്ശനാ (ന്മാരാ) യും, എല്ലായ്പോഴും ജാഗ്രതയുള്ളവനും (രും) ജീവനുള്ള ദൈവത്തിന്റെ ന്യായപ്രമാണങ്ങളെയും കല്പനകളെയും നിറവേറ്റുന്ന വെടിപ്പുള്ള ശെമ്മാശ്ശനാ (ന്മാരാ) യും ഇവനെ (രെ) ആക്കിതീർക്കണമെ. ഞങ്ങളും അവ (നും) രും എല്ലായ്പോഴും ഉത്തമവും ദിവ്യവുമായ നിന്റെ ഇഷ്ടത്തെ പ്രസാദിപ്പിക്കുന്ന കാര്യം നിരൂപിക്കുന്നവരും മുഖപ്രസാദത്തോടും പ്രശോഭിത വദനങ്ങളോടും മേലുള്ള സഭയിൽ കാണപ്പെടുവാൻ തക്കവണ്ണം നിന്റെ ദൈവിക കർത്തൃത്വത്തിന്റെ മുമ്പാകെ നില്ക്കുന്ന ശുശ്രൂഷക്കാരോടു കൂടി പ്രബലമായ നിന്റെ വലത്തു ഭാഗത്ത് ക്രമീകരിക്കപ്പെട്ടവരായിത്തീരണമെ. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും ജീവനും വിശുദ്ധിയുമുള്ള നിന്റെ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറ്റുമാറാകണമെ. ഹോശോ...... ആമ്മീൻ.

**ഗാനം** (7-ാം രാഗം)

(ഏനോനോ നുഹറോ എന്ന രീതി)

1. കേൾപിനിതു ജാതികളെല്ലാം
നിജശിഷ്യൻ തീമോത്തിയ്ക്കേവം
ധന്യൻ മാർ പൌലോസ്സെഴുതി
ദൈവസുതൻ തന്നുടെ സഭയിൽ നീ
എങ്ങിനെ വർത്തിച്ചീടേണം

നന്നായ് ഗൃഹഭരണം ചെയ്‌വാൻ
ശരിയായ് സഭയെപ്പാലിപ്പാൻ
ശാന്തവിനീതന്മാർക്കെന്യെ

ഡംഭിജളന്മാർക്കൊട്ടും നീ
നൽകീടരുതാചാര്യത്വം

2. മിന്നലിനാലുലകം തെളിയിച്ചു
അഗ്ന്യാത്മീയന്മാരേ ദൈവം
തൽസേവകരാക്കിത്തീർത്തു
ദിനരാത്രങ്ങളിലിളവില്ലാതെ
തിരുമേനിയെ ശുശ്രൂഷിപ്പാൻ

ജഡമാർന്നോൻ തനയൻ ലോഗോസ്
തിരുമനസ്സായ് തൻ കൃപ മൂലം
ജഡധാരികളാം മാനവരെ
തൽസേവയ്ക്കായ് നിയമിപ്പാൻ
മണ്മയരുടെ തിരുസഭ തന്നിൽ
ശുബഹോ.........

3. നാഥാ! നിൻ ശുശ്രൂഷയ്ക്കായ് നീ-
യഗ്ന്യാത്മിയ ദാസരെ നിർത്തി
സ്വർഗ്ഗീയം അഗ്രിമർ തൻ സഭയിൽ
നിൻ സേവയ്ക്കായവർ നില്പു.

ഭൂവിൽ നിന്മാനത്തിന്നായ്
സ്തുതിപാടകരീറേന്മാർ പോൽ
സഭയിൽ മണ്മയരേയാക്കി

ശുദ്ധി വിശുദ്ധികളിൽ നിന്റെ
ദിവ്യത്വത്തെസ്സേവിപ്പാൻ
മെനഓലം........

4. പതിവ്രതയാം പരിപാവന സഭയെ
വാനോൻ കാന്തൻ വേട്ടപ്പോൾ
ശിമോൻയോ - ഹന്നാനെന്നിവരെ
യാഹ്വാനം ചെയ്തേല്പിച്ചാൻ

വീടിൻ കാവൽ ശീമോനേ
സുവിശേഷം യോഹന്നാനെ
കല്പിച്ചാൻ വിലയേറീടും

രക്തത്താൽ ഞാൻ വാങ്ങിയതാം
സഭയെ നിങ്ങൾ പാലിപ്പിൻ

**എത്രാ**

കർത്താവേ! നിന്റെ ദിവ്യ രഹസ്യങ്ങളുടെ സംബന്ധത്താൽ വിശുദ്ധീകരിക്കപ്പെടുവാനും വിശ്വസ്ഥരായ ഗൃഹവിചാരകന്മാരോടു കൂടി, മേലുള്ള വിളിയുടെ നൽവരങ്ങൾ പ്രാപിപ്പാനും തക്കവണ്ണം പരിശുദ്ധ വൈദീക ശുശ്രൂഷയ്ക്കു സന്നിഹിതരായിരിക്കുന്ന നിന്റെ ദാസനു (ർക്കു) വേണ്ടി ഈ സുഗന്ധധൂപം നിന്റെ കരുണാസമൃദ്ധിക്കു ഞങ്ങൾ സമർപ്പിക്കുന്നു. ഞങ്ങൾ നിനക്കു സ്തുതിയും സ്തോത്രവും കരേറ്റും. ഹോശോ..... ആമ്മീൻ.

(ഇത്രയും വരെ പട്ടംകൊടയുടെ ആദ്യ ഭാഗം)

**വേദവായനകൾ**

**സൂമോറോ**

കർത്തൻ നമ്മുടെ ശരണം താൻ
ഇസ്രായേലിൻ പരിശുദ്ധൻ
നമ്മൾക്കരചനവൻ തന്നെ
തന്നുടെ സിദ്ധന്മാരോടായ്
ദർശന വഴിയായ് ചൊന്നേവം
"മമജനമതിനിടയിൽ നിന്നും
വൃതനാമൊരുവനെ ഞാനേറ്റി
പരിശുദ്ധമതാം തൈലത്താൽ
അഭിഷേകം ചെയ്തേനവനെ"
"ദൈവം നിൻ ദൈവം തന്നെ
നിൻ സഹജരിലത്യുപരി
ആമോദ തൈലം പൂശി
അഭിഷേകം ചെയ്താൻ നിന്നെ"

**മറ്റൊന്ന്**

ഉപദേശിച്ചീടണമെന്നെ നാഥാ! നിന്മാർഗ്ഗങ്ങൾ
അറിയിക്കുക നിൻ ചെറുപാതകൾ
വഴി കാട്ടുക നിൻ സത്യത്തിൽ

ഭൂവിലശേഷം......... പ്രക്സീസ് 5:41-6:7

പൌലോസ് ശ്ലീഹാ........ 1 തീമോത്തി 3:8-5

**ഏവൻഗേലി**

ഹാ: ഹാ: സ്നേഹിച്ചേൻ കർത്താവേ നിന്നാലയ
ശുശ്രൂഷയതും നി - ന്മഹിമയെഴും വാസസ്ഥലവും:
പാപികളൊപ്പമൊടുക്കരുതെന്നെ നീ - ഹാ -

**നോട്ട്:** മേല്പട്ടക്കാരൻ ദർഗ്ഗായിൽ കയറി ബലിപീഠം മുത്തിയ ശേഷം പടിഞ്ഞാട്ടു തിരിഞ്ഞു നില്ക്കുന്നു. തലയിൽ നിന്നും ശീലമുടി നീക്കുന്നു. അംശവടി മറ്റൊരാൾ പിടിക്കുന്നു. സ്ലീബാ കൈയിൽ പിടിക്കുന്നു. സ്ഥാനാർത്ഥി എഴുന്നേറ്റ് മേല്പട്ടക്കാരന്റെ മുമ്പിൽ തലവണക്കി നില്ക്കുന്നു. വേദപുസ്തകം സ്ഥാനാർത്ഥിയുടെ കഴുത്തിലും തോളിലുമായി

വച്ചു കൊണ്ടു വായിക്കുന്നു. ഒന്നിൽ കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ എല്ലാവരും ഒരുമിച്ചു കൂടി തല വണക്കി നില്ക്കുന്നു.

താണ സ്ഥാനികൾക്കും പട്ടം കൊടുക്കുന്നുണ്ടെങ്കിൽ വേദവായനകൾക്കും ഏവൻഗേലിക്കും മുമ്പായി അവരെ മാറ്റി നിർത്തുന്നു. ശെമ്മാശ്ശന്റെ പട്ടംകൊട മുഴുവനും കഴിഞ്ഞ് അവർക്കായുള്ള വേദഭാഗങ്ങളും ഏവൻഗേലിയും വായിച്ച് അവരുടെ പ്രത്യേക ശുശ്രൂഷകൾ നടത്തുന്നു. എന്നാൽ പൊതുവായിട്ടുള്ള ആദ്യഭാഗം ശെമ്മാശന്റേതു തന്നെ.

**യോഹന്നാൻ 12:24-26**

ആമ്മീൻ! ആമ്മീൻ! ഞാൻ നിങ്ങളോടു പറയുന്നു. ഗോതമ്പുമണി നിലത്തു വീണു നശിക്കുന്നില്ലെങ്കിൽ അതു അപ്രകാരം മാത്രം സ്ഥിതി ചെയ്യുന്നു. നശിക്കുന്നുവെങ്കിലോ, വളരെ ഫലങ്ങൾ തരുന്നു. തന്റെ പ്രാണനെ സ്നേഹിക്കുന്നവൻ അതിനെ നശിപ്പിക്കും. തന്റെ പ്രാണനെ ഈ ലോകത്തിൽ വച്ചു ദ്വേഷിക്കുന്നവൻ നിത്യജീവനായി അതിനെ സൂക്ഷിക്കും. ഒരുവൻ എന്നെ ശുശ്രൂഷിക്കുന്നെങ്കിൽ എന്നെ അനുഗമിക്കും. ഞാൻ എവിടെ ആയിരിക്കുന്നുവോ അവിടെ എന്റെ ശുശ്രൂഷക്കാരനുമായിരിക്കും. ഒരുവൻ എന്നെ ശുശ്രൂഷിക്കുന്നെങ്കിൽ പിതാവ് അവനെ ബഹുമാനിക്കും (12:35-36). ഇനി കുറേക്കാലം വെളിച്ചം നിങ്ങളുടെ ഇടയിൽ ഉണ്ടായിരിക്കും. അന്ധകാരം നിങ്ങളെ കടന്നുപിടിക്കാതിരിക്കത്തക്കവണ്ണം വെളിച്ചം നിങ്ങളുടെ ഇടയിൽ ഉണ്ടായിരിക്കുവോളം നടപ്പിൻ. അന്ധകാരത്തിൽ നടക്കുന്നവൻ എവിടേക്കു പോകുന്നുവെന്നു അറിയുന്നില്ലല്ലോ. നിങ്ങൾ പ്രകാശത്തിന്റെ മക്കൾ ആകേണ്ടതിന് പ്രകാശത്തിൽ വിശ്വസിപ്പിൻ (13:31-32). ഇപ്പോൾ മനുഷ്യപുത്രൻ മഹത്വപ്പെട്ടിരിക്കുന്നു. ദൈവവും അവനിൽ മഹത്വപ്പെട്ടിരിക്കുന്നു എങ്കിൽ ദൈവവും തന്നിൽ തന്നെ അവനെ മഹത്വപ്പെടുത്തും. വേഗത്തിൽ അവനെ മഹത്വപ്പെടുത്തും (13:34-35). ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്ന പ്രകാരം നിങ്ങളും അന്യോന്യം സ്നേഹിപ്പിനെന്നുള്ള പുതിയ കല്പന ഞാൻ നിങ്ങൾക്കു തരുന്നു. നിങ്ങൾക്കു അന്യോന്യം സ്നേഹമുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നുവെന്നു അതിനാൽ എല്ലാവരും അറിയും (ലൂക്കോസ്11:13). ആകയാൽ നിങ്ങളുടെ മക്കൾക്കു നല്ല ദാനങ്ങൾ കൊടുപ്പാൻ നിങ്ങൾ അറിയുന്നെങ്കിൽ, സ്വർഗ്ഗസ്ഥനായ പിതാവ് തന്നോടു ചോദിക്കുന്നവർക്ക് പരിശുദ്ധ റൂഹാ എത്ര അധികമായി കൊടുക്കും. ഉശൈനോല്കുലകുൻ....

**നോട്ട്:-** ഏവൻഗേലി വായന കഴിയുമ്പോൾ സ്ഥാനാർത്ഥി പുറകോട്ടു മാറി ഒറ്റ മുട്ടു കുത്തി, അതായത് വലത്തു മുട്ടു കുത്തി നില്ക്കുന്നു. മേല്പട്ടക്കാരൻ ദർഗ്ഗായിൽ പടിഞ്ഞാട്ടു തിരിഞ്ഞുനിന്ന് ശീലമുടി തലയിൽ ഇട്ടു കൊണ്ടും വടിയും സ്ലീബായും പിടിച്ചു കൊണ്ടും ............................................. എന്ന എനിയോനോ ചൊല്ലുകയും യുക്തമായ സ്ഥാനങ്ങളിൽ സ്ഥാനാർത്ഥിയെ റൂശ്മാ ചെയ്യുകയും ചെയ്യുന്നു.

**എനിയോനോ**

(സ്ലീ മൊറിയോ എന്ന രാഗം)

കർത്താവിനെ അവന്റെ ശുദ്ധ സ്ഥലത്തു സ്തുതിപ്പിൻ. അവന്റെ ശക്തിയുടെ ആകാശത്തട്ടിൽ അവനെ സ്തുതിപ്പിൻ.

സീനായ് മലയേ തിരുവാസാൽ
പാവനമാക്കിയ പരിശുദ്ധാ!
വന്നുവസിച്ചീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കി തീർക്കണമെ.

2. അവന്റെ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. അവന്റെ ശ്രേഷ്ടതയുടെ ബഹുത്വത്തിൽ അവനെ സ്തുതിപ്പിൻ.

സീനായിൽ താൻ താണെത്തി
മോശയ്ക്കായ് കൈവയ്പേകി
മോശയതഹറോനായ് നൽകി
വന്നതു യോഹന്നാനോളം

3. കൊമ്പിന്റെ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തംബുരുകളാലും വീണകളാലും അവനെ സ്തുതിപ്പിൻ.

നിബിയർ മൂലം ഭാഷിച്ചോൻ
ശ്ലീഹന്മാരിൽ പാർത്തവനാം
റൂഹാ വന്നീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ

4. തപ്പുകളാലും ചതുരതപ്പുകളാലും അവനെ സ്തുതിപ്പിൻ. മാധുര്യമുള്ള കമ്പികളാൽ അവനെ സ്തുതിപ്പിൻ.

പ്രാവെന്നോണം താണെത്തി
സുതനുടെ ശിരസ്സിൽ വാണവനാം
റൂഹാ വന്നീ ദാസനെ (രെ) യും
പാവനനാ (രാ) ക്കി തീർക്കണമെ

5. നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും ആർപ്പുവിളിയാലും അവനെ സ്തുതിപ്പിൻ. എല്ലാ ശ്വാസവും കർത്താവിനെ സ്തുതിക്കട്ടെ.

മാളികയിൽ ശ്ലീഹന്മാർമേൽ
ആവാസം ചെയ്തോൻ റൂഹാ
വന്നുവസിച്ചീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ
ശുബഹോ..........

6. സ്തുത്യൻ പരിശുദ്ധൻ താതൻ
തിരുസുതനെ പ്രേഷിപ്പിച്ചോൻ
നിർമ്മല ഗർഭേ വാണവനും
സിദ്ധത സിദ്ധർക്കായ് നൽകി
മെനഓലം........

7. ശമുവേൽ നിബിയെ ജാരത്തിൽ
നിർമ്മലനാക്കിയ വിമലാത്മൻ
വന്നുവസിച്ചീ ദാസനെ (രെ) യും
പാവനനാ (രാ) ക്കിത്തീർക്കണമെ

## വിശ്വാസപ്രമാണം

ശെമ്മാശൻ: ദിവ്യജ്ഞാനം ശ്രദ്ധിച്ചു കൊണ്ട് നാം എല്ലാവരും നല്ലവണ്ണം നിന്നു.........

മേല്പട്ടക്കാരൻ: സർവ്വശക്തിയുള്ള പിതാവായി........

ശെമ്മാശൻ: സ്തൌമൻകാലോസ്.......

ജനം: കുറിയേലായിസ്സോൻ

**നോട്ട്:-** മേല്പട്ടക്കാരൻ ദർഗ്ഗായിൽ കിഴക്കോട്ടഭിമുഖമായി നിൽക്കുന്നു. വടി ശെമ്മാശനെ ഏൽപിക്കുന്നു. സ്ലീബാ ത്രോണോസിൽ വച്ചശേഷം കോറൂസൂസാ എഴുതിയിട്ടുള്ള കടലാസ് രഹസ്യങ്ങൾക്കു പുറകിലായി ബലിപീഠത്തിന്റെ നടയിൽ ചാരി വയ്ക്കുന്നു. വിശ്വാസ പ്രമാണത്തിനു ശേഷം ശീലമുടി നീക്കുകയും രഹസ്യങ്ങളുടെ കബിലാനാകൾ എടുത്തു ഇരുവശങ്ങളിലായി വച്ചിട്ട് .................................. രഹസ്യമായി ചൊല്ലുകയും ചെയ്യുന്നു. തദവസ

രത്തിൽ എല്ലാവരും കുറിയേലായിസ്സോൻ ഉരുവിടുകയും വലിയ മണി അടിക്കുകയും കിലുക്കു മണി, മറുവഹ്സാകൾ എന്നിവ കിലുക്കുകയും ചെയ്യണം (എല്ലാ രഹസ്യങ്ങൾക്കും അപ്ര കാരം ചെയ്യണം. വലിയ മണി ദർഗ്ഗായിൽ കയറിയ ശേഷമേ അടിക്കുകയുള്ളു). ഈ അവസ രത്തിൽ മെഴുകുതിരികൾ എല്ലാം കത്തിക്കണം.

**രഹസ്യം**

ഈ ശുശ്രൂഷയുടെ ഓഹരിക്കു ഞങ്ങളെ ആക്കി വയ്ക്കുകയും, മനുഷ്യരുടെ ബോധ ങ്ങളെ ജ്ഞാനപ്പെടുത്തുകയും, ഹൃദയങ്ങളെയും അന്തർ ഇന്ദ്രിയങ്ങളെയും പരിശോധിക്കു കയും ചെയ്യുന്നവനായ പരിശുദ്ധ സ്വർഗ്ഗീയ സൈന്യങ്ങളുടെ ദൈവമായ കർത്താവേ! നിന്റെ കരുണാബഹുലത നിമിത്തം ഞങ്ങളെ ചെവിക്കൊണ്ട്, ശരീരത്തിന്റെയും ആത്മാവിന്റെയും സകല അശുദ്ധിയിൽ നിന്നും ഞങ്ങളെ വെടിപ്പാക്കണമെ. മേഘം പോലെ ഞങ്ങളുടെ പാപ ങ്ങളും മൂടൽ മഞ്ഞു പോലെ ഞങ്ങളുടെ കടങ്ങളും കടത്തിക്കളയണമേ. നിന്റെ ശക്തി കൊണ്ടും നിന്റെ ഏകപുത്രന്റെ കൃപ കൊണ്ടും നിന്റെ പരിശുദ്ധ റൂഹായുടെ വ്യാപാരം കൊണ്ടും ഞങ്ങളെ നിറയ്ക്കണമെ. നിന്റെ പുതിയനിയമത്തിന്റെ ശുശ്രൂഷകരാകുവാനും, നിന്റെ പരിശുദ്ധ നാമത്തിനു യോഗ്യമാകുന്നപ്രകാരം തിരുമുമ്പാകെ നില്പാനും, നിന്റെ ദിവ്യരഹസ്യങ്ങളെ ശുശ്രൂഷിച്ചാചാര്യവേല ചെയ്യുവാനും, കഴിവുള്ളവരായിത്തീരുവാൻ ഞങ്ങളെ അർഹരാക്കണമെ. അന്യപാപങ്ങൾക്കു സംബന്ധികളാകുവാൻ ഞങ്ങളെ വിട്ടുകള യരുതെ. എന്നാൽ ഞങ്ങൾക്കുള്ളവയെ മായിച്ചു കളയുകയും ചെയ്യണമെ. ഉപേക്ഷയായി യാതൊന്നും ചെയ്യാതിരിപ്പാൻ ഞങ്ങൾക്കിടയാക്കണമെ. എന്നാലോ യോഗ്യതയുള്ളവരെ തെരഞ്ഞെടുത്ത് നിനക്കു സമർപ്പിപ്പാൻ ഞങ്ങൾക്കു ജ്ഞാനം പ്രദാനം ചെയ്യണമെ.

**പരസ്യം**

**നോട്ട്:** കൈകളുയർത്തി ഉച്ചത്തിൽ ചൊല്ലുന്നു. അന്ത്യത്തിൽ രഹസ്യങ്ങളുടെമേൽ കൈകൾ ആവസിപ്പിക്കുന്നു. കൈകളുയർത്തി പിടിച്ചു കൊണ്ടുള്ള എല്ലാ പരസ്യങ്ങൾക്കും അപ്രകാരം ചെയ്യണം.

ഇവിടെ അടുത്തുവന്നു നിന്റെ സ്വർഗ്ഗീയ നൽവരം നോക്കിപ്പാർക്കുന്ന ഈ നിന്റെ ദാസനെ (രെ) നീ സ്വീകരിച്ച് പരിപൂർണ്ണനാ (രാ) ക്കണമെ. എന്തെന്നാൽ നിന്നെ വിളിക്കുന്നവരായ സകലർക്കും നീ ആർദ്രതയും വളരെ കരുണയുമുള്ളവനാകുന്നുവല്ലോ. നിന്റെയും നിന്റെ ഏകജാതനാം പുത്രന്റെയും സകലത്തിലും വിശുദ്ധനും ഉത്തമനും വന്ദ്യനും ജീവനുണ്ടാ ക്കുന്നവനും.... നിന്റെ റൂഹായുടെയും ആധിപത്യം ശക്തിയേറിയതാകുന്നു. ഹോശോ...... ആമ്മീൻ.

മേല്പട്ടക്കാരൻ: നിങ്ങൾക്കെല്ലാവർക്കും സമാധാനം.

ജനം: അവിടുത്തെ ആത്മാവിനും സമാധാനം...

**കോറൂസൂസോ** (കർത്തൃവിളി പ്രഖ്യാപനം)

**നോട്ട്:** അനന്തരം കോറൂസൂസാ എഴുതിയ കടലാസ്സെടുത്തു റീശ്ശെമ്മാശ്ശന്റെ പക്കൽ കൊടുക്കുന്നു. അയാൾ അതു കൈമുത്തി വാങ്ങി അംശവടിയുമായി പടിഞ്ഞാട്ടു ചെന്നു മദ്ബഹായുടെ വാതുക്കൽ (വളവിങ്കൽ) തെക്കുവശത്തു വടക്കോട്ടഭിമുഖമായി പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു വായിച്ചു കഴിഞ്ഞ് തിരികെ ത്രോണോസ്സിങ്കലെത്തി മേല്പട്ടക്കാരനെ ഏല്പിച്ച ശേഷം കൈമുത്തുന്നു.

റീശ്മ്ശംശോനോ

**മലയാളം**

ഭയകമ്പിതനാ (രാ) യിങ്ങെത്തി
സത്യമതാം വിശ്വാസത്തിൽ
നിർമ്മലമാം മദ്ബഹാ മുമ്പിൽ
മൌലി നമിച്ചുയരേ മേവും
നിന്നേയുൾക്കണ്ണാൽ നോക്കി
സ്വർഗ്ഗീയ ദാനം വാഞ്ചിക്കും
ദാസനെ (രെ) ജനകഹിതത്താലും
റൂഹാ തൻ വീര്യത്താലും
അടിയാരുടെ കുറവുകളെല്ലാ -
മെപ്പോഴും പോക്കീടുന്ന
കർത്താവേശു മശിഹാ തൻ
കൃപയാഹ്വാനം ചെയ്യുന്നു.

സ്ഥാനാർത്ഥി മേല്പട്ടക്കാരന്റെ അടുക്കൽ മുട്ടുകൾ കുത്തി നില്ക്കുന്നു.

മേല്പട്ടക്കാരൻ: വലതുകൈ സ്ഥാനാർത്ഥിയുടെ തലയിൽ വച്ച് അയാളെ അടുപ്പിച്ചു കൊണ്ടു പറയുന്നു.

അർക്കദിയാക്കോൻ:

**മലയാളം**

മേല്പട്ടക്കാരൻ:- നമ്മുടെ കർത്താവേശു മശിഹായുടെ കൃപ (സഹോദര - മ്സമ്റോനോ - കോറൂയോ - എവുപ്പദ്യക്നോ) ക്രമത്തിൽ നിന്നും ശെമ്മാശ്ശന്റെ പദവിയിലേക്ക് വിളിച്ച് അടുപ്പിച്ചിരിക്കുന്നു.

റീശ്മ്ശംശോനോ:- ദൈവമാതാവായ മറിയാമിന്റെയും, പന്ത്രണ്ടു പരിശുദ്ധ ശ്ലീഹന്മാരുടെയും, നാല്പതു ശ്രേഷ്ട സഹദേന്മാരുടെയും, നമ്മുടെ പിതാവായ മോർ മത്തായി, മാർ സാക്കായി, മാർ മൂശാ, മാർ യൂലിയാനാ എന്നിവരുടെയും, സുകൃതവാനും സഹദേന്മാരുടെ കിരീടവുമായ മാർ ബഹനാമിന്റെയും, മശിഹായെ സ്നേഹിക്കുകയും, മശിഹായാൽ സ്നേഹിക്കപ്പെട്ടിരിക്കുകയും ചെയ്യുന്ന പൌരസ്ത്യ ശ്ലൈഹിക സിംഹാസനത്തിന്റെ അധികാരത്തിൻ കീഴ് (ഇന്ന ദേശത്തുള്ള) പരിശുദ്ധനായ മാർ (ഇന്നാരുടെയും) ദേവാലയത്തിലെ വിശുദ്ധവും ദിവ്യവുമായ മദ്ബഹായിൽ (ലേക്കു) വച്ച് ദൈവസ്നേഹിയായ (ഇന്ന) ശെമ്മാശ്ശൻ വിളിച്ച് അടുപ്പിക്കപ്പെട്ടിരിക്കുന്നു.

**കോറൂസൂസോ** (മറ്റൊന്ന്)

(അർക്കിദിയാക്കോൻ ക്രമപ്രകാരം വായിക്കുന്നു)

**മലയാളം**

സമർപ്പിതനായിട്ടുള്ളോനാം
ഇവനു (രു) ടെ സംഭ്രമവേളയിതിൽ
ഇപ്പോഴുമെപ്പൊഴുമെന്നേയ്ക്കും
പാവനറൂഹാ തൻ കൃപയും
വാസവുമിവനു (ർക്കു) ണ്ടായിടുവാൻ
നാമെല്ലാവരുമഭ്യർത്ഥി
ച്ചട്ടഹസിച്ചുര ചെയ്യേണം
മൂവുരു കുറിയേലായിസ്സോൻ
കുറി - കുറി - കുറി

**രഹസ്യം** (കിഴക്കോട്ട് തിരിഞ്ഞു)

(ഈ സമയത്തു എല്ലാവരും കുറിയേലായിസ്സോൻ ഉരുവിടുകയും കിലുക്കുമണി, മറുവഹ്സാകൾ എന്നിവ കിലുക്കുകയും വലിയ മണി അടിക്കുകയും ചെയ്യണം)

എന്റെ കർത്താവേ! സകലത്തേയും വഹിച്ചിരിക്കുന്ന നിന്റെ മനുഷ്യസ്നേഹത്താൽ, ഇവിടെ അടുത്തു വന്നു നിന്നാൽ പ്രകാശിപ്പിക്കപ്പെടുവാൻ നോക്കിപ്പാർക്കുന്ന ഈ ഞങ്ങളുടെ സഹോദരനെ (രെ) നീ സ്വീകരിച്ച് പരിശുദ്ധനും ദിവ്യനുമായ നിന്റെ റൂഹായുടെ ദാനം അവന്റെ (രുടെ) മേൽ ചൊരിയണമെ. നിന്നോടു കൂടിയുള്ള നല്ല ഐക്യത്തിൽ ഒന്നാകുവാനും, നീ സത്യദൈവമാകുന്നുവെന്നും, എല്ലാവരെയും പറ്റി താല്പര്യമുള്ളവനാകുന്നുവെന്നും തിരിച്ചറിവാനും, നിന്നെ ഉൾകൊള്ളുവാനും, നിന്നോടു ചേരുവാനും അവനു (ർക്കു) സംഗതിയാക്കണമെ. അറിവോടു കൂടെ വെടിപ്പിൽ നിന്നെ ശുശ്രൂഷിപ്പാനും, നിനക്കു ആചാര്യവേല ചെയ്യുവാനും, അവന്റെ മദ്ധ്യസ്ഥതയിൽ നിന്റെ ശ്രേഷ്ടതയോടു രഞ്ജിപ്പാനും, നിന്റെ സൃഷ്ടിയോടു കരുണ കാണിപ്പാനും, ആശ്രയിക്കുന്ന നിന്റെ ജനത്തിനു വേണ്ടി സ്തോത്രങ്ങളും അപേക്ഷകളും സമർപ്പിപ്പാനും അവനെ (രെ) യോഗ്യനാ (രാ) ക്കണമെ. ഈ നേരത്തു അവനു (ർക്കു) വേണ്ടിയുള്ള നിന്റെ ജനത്തിന്റെ പ്രാർത്ഥനകൾ കൈക്കൊണ്ട്, അവർക്കായുള്ള നിന്റെ ദാനങ്ങളാൽ അവരെ ആശ്വസിപ്പിക്കണമെ. സർവ്വത്തിലും സർവ്വവും തികക്കുന്ന നിന്റെ കൃപയാൽ പരിശുദ്ധനായ പിതാവേ! നിന്റെയും, പരിശുദ്ധ പുത്രന്റെയും സകലത്തിലും പരിശുദ്ധനായ റൂഹായുടെയും നാമത്തിൽ അവരെ നീ കാത്തു കൊള്ളണമെ.

**പരസ്യം** (കൈകളുയർത്തി)

നിന്റെ മനുഷ്യസ്നേഹം മൂലം, നിന്റെ പരിശുദ്ധ നാമത്തിനു യോഗ്യമാകുന്നപ്രകാരം നിനക്കു ദാസ്യവേല ചെയ്യുവാനും നിന്റെ പരിശുദ്ധ മദ്ബഹായെ ശുശ്രൂഷിപ്പാനും തിരുമുമ്പാകെ കരുണ കണ്ടെത്തുവാനും അവൻ (ർ) യോഗ്യനാ (രാ) യി തീരുമാറാകണമെ. എന്തെന്നാൽ നീ കാരുണ്യവാനും അനുഗ്രഹിക്കുന്നവനുമായ ദൈവമാകുന്നുവല്ലോ. നിന്റെ പുത്രനോടും സകലത്തിലും വിശുദ്ധനും ഉത്തമനും വന്ദ്യനുമായ നിന്റെ റൂഹായോടും കൂടെ നിനക്കു സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോ... ആമ്മീൻ.

**കരാഘോഷം**

**നോട്ട്:–** സ്ഥാനാർത്ഥിയെ കാപ്പ കൊണ്ട് മൂടി പരിശുദ്ധാത്മാഭിഷേകത്തിന്റെ കരാഘോഷം നടത്തുന്നു. ജനം കുറിയേലായിസ്സോൻ ചൊല്ലണം. (അല്ലെങ്കിൽ

**മലയാളം**

(പരിശുദ്ധൻ - പാവന)

പാറക്ലീത്താ റൂഹാ വന്നെത്തി -
ആവാസം ചെയ്യട്ടിവനിൽ
ആത്മശരീരക്കറയെല്ലാം
പാടേ നീക്കം ചെയ്യട്ടെ.

എന്നതു ഉരുവിട്ടു കൊണ്ടിരിക്കണം.) തദവസരത്തിൽ വലിയ മണി അടിക്കുകയും ചെറിയ മണി, മറുവഹ്സാ എന്നിവ കിലുക്കുകയും ചെയ്യണം. സ്ഥാനാർത്ഥി ദർഗ്ഗായുടെ തെക്കു വശത്ത് വടക്കോട്ടഭിമുഖമായി വലത്തു മുട്ടു കുത്തി നിൽക്കുന്നു. കറുത്ത കുപ്പായത്തിന്റെ ബട്ടൺ എടുത്തു കഴുത്തു തുറന്നിടുന്നു. അർക്കദിയാക്കോൻ മേല്പട്ടക്കാരന്റെ കാപ്പയുടെ വലത്തു വശം ഉയർത്തി പിടിച്ച് സ്ഥാനാർത്ഥിയെ ജനദൃഷ്ടിയിൽ നിന്നും മറയ്ക്കുന്നു.

മേല്പട്ടക്കാരൻ കിഴക്കോട്ടു അഭിമുഖമായി തന്നെ ദർഗ്ഗായിൽ നിന്നു കൊണ്ട് കണ്ണുകൾ മേലോട്ടുയർത്തി

പാറക്ലീത്താ റൂഹാ വന്നെത്തി എന്നിങ്ങനെ ശബ്ദമുയർത്താതെ ചൊല്ലിക്കൊണ്ട് ആദ്യം കാസാ പീലാസ്സാമേൽ കൈകൾ ആവസിപ്പിച്ചശേഷം ഭുജങ്ങൾ നീട്ടി മൂന്നു പ്രാവശ്യം മേലോട്ടും കീഴോട്ടും വിറപ്പിച്ച് ആഘോഷിച്ച ശേഷം രണ്ടു കൈകളും തളർത്തി ഒരുമിച്ച് പീലാസ്സാമേൽ ആവസിപ്പിച്ച് അതിൽ നിന്നും രണ്ടു കൈകളും ചേർത്തു പിടിച്ച് കലർത്തിയ അനുഗ്രഹം ശേഖരിച്ച് കാസായിൽ ഒഴിക്കുകയും അതിൽ നിന്നും രണ്ടു കൈകളും ചേർത്തു പിടിച്ച് കലർത്തിയ അനുഗ്രഹം ശേഖരിച്ച് പീലാസ്സായിൽ ഒഴിക്കുകയും വീണ്ടും മൂന്നു പ്രാവശ്യം രഹസ്യങ്ങൾ മേൽ മേലോട്ടും കീഴോട്ടും കൈകൾ വിറപ്പിച്ച് ആഘോഷിച്ച ശേഷം വീണ്ടും പീലാസ്സാ മേൽ രണ്ടു കൈകളും തളർത്തി ഒരുമിച്ച് ആവസിപ്പിച്ച് അതിൽ നിന്നും രണ്ടു കൈകളും ചേർത്തു പിടിച്ച് അനുഗ്രഹം ശേഖരിച്ച് കാസായിൽ ഒഴിക്കുകയും വീണ്ടും മൂന്നു പ്രാവശ്യം രഹസ്യങ്ങളുടെ മേൽ മേലോട്ടും കീഴോട്ടും കൈകൾ വിറപ്പിച്ച് ആഘോഷിച്ച ശേഷം (ആകെ ഒമ്പതു കരാഘോഷം) കൈകൾ തളർത്തി ഒരുമിച്ച് കാസാ മേൽ ആവസിപ്പിച്ചിട്ട് കാസായിൽ നിന്നും തുടർന്നു പീലാസ്സായിൽ നിന്നും കൈകളിൽ അനുഗ്രഹം ശേഖരിച്ചെടുക്കുകയും ഉടനെ അർക്കദിയാക്കോൻ മേല്പട്ടക്കാരന്റെ കൈവെള്ളകൾ ഒരു കബിലാനാ കൊണ്ട് മൂടുകയും മേല്പട്ടക്കാരൻ

പാറക്ലീത്താ റൂഹാ വന്നെത്തീ - ട്ടാവാസം ചെയ്യട്ടിവനിൽ എന്നു ശബ്ദമുയർത്താതെ ചൊല്ലിക്കൊണ്ട് രണ്ടു കൈകളും ചേർത്തു പിടിച്ച് സ്ഥാനാർത്ഥിയുടെ ശിരസ്സിലേക്കു കൈകൾ കൊണ്ടുവരികയും, അപ്പോൾ അർക്കിദിയാക്കോൻ കൈകളിൽ നിന്നും കബിലാനാ നീക്കുകയും മേല്പട്ടക്കാരൻ കൈകൾ മറിച്ച് സ്ഥാനാർത്ഥിയുടെ ശിരസ്സിൽ അനുഗ്രഹം ഒഴിച്ചു തിരുമ്മി പൂശുകയും കണ്ണുകൾ ഉയർത്തി മേലോട്ടും കീഴോട്ടും മാറി മാറി നോക്കിക്കൊണ്ട്

ആവാസം ചെയ്യട്ടിവനിൽ എന്നതു തന്നെ ചൊല്ലിക്കൊണ്ട് രഹസ്യങ്ങൾ മേൽ ചെയ്തതു പോലെ തന്നെ സ്ഥാനാർത്ഥിയുടെ ശിരസ്സിന്മേൽ കൈകളുയർത്തി മൂന്നു പ്രാവശ്യം ആഘോഷിച്ചശേഷം കൈകൾ തളർത്തി സ്ഥാനാർത്ഥിയുടെ തലയിൽ ആവസിപ്പിച്ച് തിരുമ്മി പൂശുകയും അപ്രകാരം തന്നെ ആ പ്രക്രിയ മൂന്നു പ്രാവശ്യം ആവർത്തിച്ചിട്ട് (ആകെ ഒമ്പതു കരാഘോഷം) വലത്തുകൈ സ്ഥാനാർത്ഥിയുടെ ഉച്ചിയിൽ വച്ചുകൊണ്ട്

........................................................ എന്നു പറഞ്ഞു കൊണ്ട് (1) ഇടത്തുകൈ വലത്തു കൈയുടെ അടിയിൽ കൂടി (Clockwise) പ്രദക്ഷിണമായി കടത്തി ചുറ്റിച്ചു തലയുടെ ഉച്ചിയിൽ തിരുമ്മി പൂശുകയും തുടർന്നു അതേ പ്രകാരം തന്നെ (2) വീണ്ടും (Clockwise) പ്രദക്ഷിണമായി സ്ഥാനാർത്ഥിയുടെ നെറ്റി, വലത്തു ചെന്നി, വലത്തു ചെവി, തലയുടെ പുറക്, ഇടത്തെ ചെവി, ഇടത്തെ ചെന്നി, മൂക്ക് എന്നിവയിൽ പൂശുകയും പിന്നീട് (3) (Anti clockwise) അപ്രദക്ഷിണമായി സ്ഥാനാർത്ഥിയുടെ വായ് തുടങ്ങി മുഖത്തും സ്ഥാനാർത്ഥിയുടെ ഇടത്തു വശത്തു കൂടി കഴുത്ത്, തോള്, പുറം എന്നിവയിലും കൈകടത്തി സ്ഥാനാർത്ഥിയുടെ വലത്തെ തോളിലും നെഞ്ചിലും പൂശി അവസാനിപ്പിക്കുകയും ചെയ്യുന്നു. ഇപ്രകാരം ഈ പ്രക്രിയകളെല്ലാം മൂന്നു പ്രാവശ്യം ആവർത്തിക്കുന്നു (അതായതു ആകെ 54 (18 X 3) കരാഘോഷം). ഒന്നിലധികം സ്ഥാനാർത്ഥികളുണ്ടെങ്കിൽ ഓരോരുത്തരുടെ മേലും ഇതു ആവർത്തിക്കുന്നു. അനന്തരം താഴെ കൊടുത്തിരിക്കുന്ന കാത്തിസ്മാ ചൊല്ലുന്നു.

### കോറൂസൂസോ

(റീശ് ശെമ്മാശ്ശൻ ക്രമപ്രകാരം കോറൂസൂസാ വായിക്കുന്നു)

### മലയാളം

പാവനറൂഹാ വന്നെത്തി
രക്ഷകനുടെ വാഗ്ദാനം പോൽ
ആവാസം ചെയ്കെട്ടിവനി (രി) ൽ
നിർമ്മലറൂഹായുടെ ദാനം
രോധിക്കരുതിവനി (രി) ൽ നിന്നും
പ്രാർത്ഥനകൾ കൈക്കൊൾവോനേ
നിന്നൊടു യാചിക്കുന്നെങ്ങൾ
അട്ടഹസിച്ചുര ചെയ്യുന്നു
പാറക്ലീത്താ പരിശുദ്ധൻ
ജീവദറൂഹാ പരിശുദ്ധൻ
ദത്തൻ റൂഹാ പരിശുദ്ധൻ
ഹാ! ശുദ്ധാത്മൻ തൻ ദാനം
ഹാ! മർമ്മം വചനാതീതം
ഹാ! നരവർഗ്ഗത്തോടുള്ള
തവ വിസ്മയ കൃതികൾ പരനേ!
സ്തുതിതേ! സകലാധിപ നാഥാ!

### ക്രൊയ്ത്തോദു റൂഹോ കാദീശോ
### ഹസ്താർപ്പണം

**നോട്ട്:-** സ്ലീബാ കൂട്ടി പിടിച്ച്, വലത്തു കൈ സ്ഥാനാർത്ഥിയുടെ തലയിൽ വച്ചു കൊണ്ട് ക്രൊയ്ത്തോദു റൂഹോ പ്രാർത്ഥന രഹസ്യമായി ചൊല്ലുന്നു. തദവസരത്തിൽ കാപ്പയുടെ വലത്തു വശം കൊണ്ട് സ്ഥാനാർത്ഥിയെ തുടർന്നു മറച്ചു പിടിക്കുന്നു. കുറിയേലായിസ്സോൻ ആവർത്തിക്കുകയും വലിയമണി അടിക്കുകയും ചെറുമണികളും മറുവഹ്സാകളും കിലുക്കുകയും ചെയ്യണം.

ഒന്നിലധികം സ്ഥാനാർത്ഥികൾ ഉണ്ടെങ്കിൽ എല്ലാവരെയും ഒരുമിച്ച് മുട്ടുകുത്തി നിർത്തിയിട്ട് എല്ലാവരുടെയും തലയിൽ തൊടത്തക്കവണ്ണം കൈ നീട്ടി പിടിച്ച് കൂട്ടമായി ഈ ശുശ്രൂഷ നടത്തുന്നതിനു വിരോധമില്ല. എന്നാൽ ഓരോരുത്തരുടെ മേലും ആവർത്തിക്കുന്നതാണ്

നല്ലത്. അങ്ങനെ ചെയ്യുന്നെങ്കിൽ കരാഘോഷവും ഹസ്താർപ്പണവും ഓരോരുത്തർക്കും ഒരുമിച്ചു നടത്താം.

**രഹസ്യം** (ക്രൊയ്ത്തോദു റൂഹോ)

സഭയെ പണിയുകയും അതിനു അടിസ്ഥാനമിടുകയും എല്ലാ തലമുറകളിലും അതിന്റെ ഭരണത്തിനായി പട്ടം കെട്ടപ്പെട്ടിട്ടുള്ള പരിശുദ്ധന്മാർ മുഖാന്തരം വർദ്ധിപ്പിക്കുകയും അതിന്റെ കുറവുകളെ നിറയ്ക്കുകയും ചെയ്യുന്നവനായ ദൈവമേ! ഈ നാഴികയിൽ കർത്താവേ! ഈ നിന്റെ ദാസനി (രി) ൽ നീ സൂക്ഷിച്ച് നിന്റെ പരിശുദ്ധ റൂഹായുടെ കൃപ അവന്റെ (രുടെ) മേൽ അയച്ച് വിശ്വാസവും സ്നേഹവും ശക്തിയും വിശുദ്ധിയും കൊണ്ട് അവനെ (രെ) നിറയ്ക്കണമെ. ഈ ശുശ്രൂഷാവേലയ്ക്ക് ആദ്യമായി നീ വിളിച്ചവനായ നിന്റെ ശെമ്മാശ്ശൻ എസ്തേഫാനോസ്സിനു ശുശ്രൂഷയുടെ കൃപ നൽകിയ പ്രകാരം ഈ നിന്റെ ദാസന്റെ (രുടെ) മേലും സ്വർഗ്ഗത്തിൽ നിന്നും സഹായമെത്തുവാൻ നീ സംഗതിയാക്കണമെ. എന്തെന്നാൽ പാപികളായ ഞങ്ങളുടെ കൈവയ്പു മൂലമല്ല പ്രത്യുത സമ്പന്നമായ നിന്റെ കരുണയുടെ സന്ദർശനം മൂലമത്രേ കൃപ അതിനു യോഗ്യരായവർക്കു നൽകപ്പെടുന്നതു. ഇതു നിമിത്തമായി ഞങ്ങൾ അപേക്ഷിക്കുകയും നിന്നോടു യാചിക്കുകയും ചെയ്യുന്നു. പാപ സംസർഗ്ഗത്തിൽ നിന്നു ഞങ്ങളെ സംരക്ഷിക്കണമെ. എന്തെന്നാൽ എല്ലാവനും അവനവന്റെ പ്രവൃത്തികൾക്കു തക്കവണ്ണം പ്രതിഫലം നൽകുന്നവൻ നീയാകുന്നു. കർത്താവേ! യാതൊന്നും ഉപേക്ഷയായി ചെയ്യുവാൻ ഞങ്ങൾക്കിടയാക്കരുതേ. നിന്റെ ജനത്തിന്റെ അഭ്യുദയത്തിനും വളർച്ചയ്ക്കുമായി നിന്റെ ശുശ്രൂഷ കുറ്റം കൂടാതെ നടത്തുവാനും നിന്റെ സഭയ്ക്ക് തടസ്സമായി അവർ തീരാതിരിപ്പാനും അങ്ങനെ നിത്യദണ്ഡനത്തിൽ നിന്നും അവർ രക്ഷപ്പെടുവാനും ഞങ്ങൾ നിന്റെ മദ്ബഹായിൽ വച്ചു പാപം ചെയ്യുന്നവർക്കായുള്ള ഭയങ്കര ന്യായവിധിയിൽ നിന്നും ഓടിപ്പോകുവാനും തക്കവണ്ണം യോഗ്യരായിട്ടുള്ളവരെ തെരഞ്ഞെടുത്ത് നിന്റെ പരിശുദ്ധ മദ്ബഹായ്ക്കായി സമർപ്പിക്കുവാൻ ഞങ്ങൾക്കു ജ്ഞാനം പ്രദാനം ചെയ്യണമെ (എല്ലാ സ്ഥാനാർത്ഥികളുടെയും ഹസ്താർപ്പണം കഴിഞ്ഞ്)

**പരസ്യം**

ബലിപീഠത്തിങ്കലേക്കു തിരിഞ്ഞ് ഉച്ചത്തിൽ

ഹൃദയവെടിപ്പോടു കൂടി ഞങ്ങൾ നിന്റെ പരിശുദ്ധ മദ്ബഹാ മുമ്പിൽ നിന്നുകൊണ്ട് നീതിപൂർവ്വമായ പ്രതിഫല ദിവസത്തിൽ ഈ നിന്റെ ദാസനോടു കൂടി കരുണ കണ്ടെത്തുമാറാകണമെ. എന്തെന്നാൽ നീ കാരുണ്യവാനും അനുഗ്രഹിക്കുന്നവനുമായ ദൈവമാകുന്നുവല്ലോ. നിനക്കും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമതിയും ആധിപത്യവും യോഗ്യമാകുന്നു. ഹോശോ......... ആമ്മീൻ.

(തദനന്തരം സ്ഥാനാർത്ഥി പൂർവ്വസ്ഥാനത്തു ചെന്നു മുട്ടു കുത്തി നില്ക്കുന്നു)

മേല്പട്ടക്കാരൻ:- നിങ്ങൾക്കെല്ലാവർക്കും സമാധാനം.

ശെമ്മാശൻ:- കരുണയുള്ള കർത്താവിന്റെ മുമ്പാകെ നമ്മുടെ തലകൾ കുനിക്കണം.

ജനം:- ഞങ്ങളുടെ കർത്താവും ഞങ്ങളുടെ ദൈവവുമെ തിരുമുമ്പാകെ ഞങ്ങൾ തല കുനിക്കുന്നു.

**രഹസ്യം**

കർത്താവേ! ഞങ്ങളിലും ഞങ്ങളുടെ ശുശ്രൂഷയിലും സൂക്ഷിച്ച് നിന്റെ നൽവരം മുഖാന്തരം കുറ്റമില്ലാതെ നിന്നെ സേവിപ്പാനും ആദിമുതൽ നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള സകല

പരിശുദ്ധന്മാരോടും കൂടെ നിന്നിൽ നിന്നും കരുണ കണ്ടെത്തുവാനും യോഗ്യനാ (രാ) യി തീരുവാൻ തക്കവണ്ണം ഈ നിന്റെ ദാസനു (ർക്കു) സ്വർഗ്ഗത്തിൽ നിന്നും കൃപ നൽകി ക്കൊണ്ട് സകല കറകളിൽ നിന്നും ഞങ്ങളെ വെടിപ്പാക്കണമെ.

### പരസ്യം

നീ സകലത്തിന്റെയും നാഥനും ദൈവവുമാകുന്നു. എല്ലാ നല്ല വരങ്ങളും നിന്നിൽ നിന്നും പുറപ്പെടുകയും ചെയ്യുന്നു. അവന്റെ (രുടെ) പ്രാണനിൽ നിന്റെ ദാനങ്ങൾ നിത്യമായി പാലി ക്കപ്പെടുവാൻ ഈ നിന്റെ ദാസൻ (ർ) നിങ്കലേക്കു നോക്കിപ്പാർത്തു പ്രത്യാശിക്കുന്നു. അവൻ (ർ) കൃപയിൽ നിന്നും എടുക്കുന്നവനും (രും) എടുക്കപ്പെടുന്നവനും (രും) ആയിത്തീര ണമെ. അവന്റെ (രുടെ) ഉള്ളിൽ അവൻ (ർ) ആനന്ദിക്കുകയും നിന്റെ ദാനങ്ങൾക്കായി അഭി വാഞ്ചിക്കുന്ന അവന്റെ (രുടെ) ആത്മാവിനെ നിന്റെ വരങ്ങൾ കൊണ്ടു നിറയ്ക്കുകയും പ്രകാ ശിപ്പിക്കുകയും ചെയ്യണമെ. എന്തെന്നാൽ കരുണയിലും മനുഷ്യസ്നേഹത്തിലും നീ താല്പ ര്യമുള്ളവനാകുന്നു. നിനക്കും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമാനവും ആരാധനയും യോഗ്യമാകുന്നു. ഹോശോ........ ആമ്മീൻ.

### പട്ടാഭിഷേക പ്രഖ്യാപനം

**നോട്ട്:-** സ്ഥാനാർത്ഥി എഴുന്നേറ്റു മേല്പട്ടക്കാരന്റെ അടുത്തു വന്നു നില്ക്കുന്നു. മേല്പ്പ ട്ടക്കാരൻ പടിഞ്ഞാട്ടു തിരിഞ്ഞു നിന്ന് സ്ലീബാ കൂട്ടിപ്പിടിച്ച് വലത്തുകൈ സ്ഥാനാർത്ഥി യുടെ നെറ്റികൂട്ടി തലയിൽ വച്ചു കൊണ്ട് (ഇടതുകൈ സ്ഥാനാർത്ഥിയുടെ തോളിലും വയ്ക്കാം). ...................................................................................... എന്ന പ്രഖ്യാപനം ചൊല്ലുന്നു.

മേല്പട്ടക്കാരൻ

അർക്കദിയാക്കോൻ

മേല്പട്ടക്കാരൻ

ശെമ്മാശൻ: ബാറെക്മോർ

മേല്പട്ടക്കാരൻ

**നോട്ട്:-** കൈ തലയിൽ നിന്നെടുത്ത് മേൽ പറഞ്ഞതു ചൊല്ലിക്കൊണ്ട് നെറ്റിയിൽ ത്രിത്വ നാമത്തിൽ റൂശ്മാ ചെയ്യുന്നു. ഈ സമയത്ത് മണി മുതലായവ അടിക്കുകയും കിലുക്കു കയും ചെയ്യണം. ഒടുവിൽ സ്ഥാനാർത്ഥിയെ സ്ലീബാ മുത്തിക്കുന്നു. ഒന്നിലധികം സ്ഥാനാർ ത്ഥികളുണ്ടെങ്കിൽ മേൽപറഞ്ഞ പട്ടാഭിഷേക പ്രഖ്യാപനം ഓരോരുത്തരുടെ മേലും പ്രത്യേകം ചെയ്യുന്നു. ഇതിനു ശേഷം സ്ഥാനാർത്ഥി പൂർവ്വ സ്ഥാനത്തു പോയി മുട്ടു കുത്തി നിൽക്കുന്നു.

**മലയാളം**

**മേല്പട്ടക്കാരൻ**

ദൈവത്തിന്റെ പരിശുദ്ധ സഭയിൽ പട്ടം കെട്ടപ്പെട്ടിരിക്കുന്നു

**അർക്കദിയാക്കോൻ**

ദൈവമാതാവായ മറിയാമിന്റെയും പന്ത്രണ്ടു പരിശുദ്ധ ശ്ലീഹന്മാരുടെയും, നാല്പതു ശ്രേഷ്ട സഹദേന്മാരുടെയും (ഇന്ന സ്ഥലത്തുള്ള) പരിശുദ്ധനായ മാർ (ഇന്നാരുടെയും) പള്ളിയിലെ പരിശുദ്ധവും ദിവ്യവുമായ മദ്ബഹായിലേക്കു (ൽ വച്ച്) (ഇന്ന) ശെമ്മാശ്ശൻ

**മേല്പട്ടക്കാരൻ**

മുന്നം പേരു പറയപ്പെട്ട ഓർത്തോദുക്സാ ദേശത്തുള്ള പരിശുദ്ധ മദ്ബഹായിലേക്കു (ൽ വച്ച്) (ഇന്ന) ശെമ്മാശ്ശൻ പിതാവിന്റെ നാമത്തിലും, പുത്രന്റെ നാമത്തിലും, ജീവനുള്ള പരിശുദ്ധ റൂഹായുടെ നാമത്തിലും, നിത്യജീവനിലേക്കു മുദ്ര കുത്തപ്പെട്ടിരിക്കുന്നു.

**മേല്പട്ടക്കാരൻ**

**രഹസ്യം** (കിഴക്കോട്ടു തിരിഞ്ഞ്)

(സ്ഥാനാർത്ഥി പോയി പൂർവ്വസ്ഥാനത്ത് മുട്ടുകുത്തി നില്ക്കുന്നു)

സർവ്വ വല്ലഭനായ ഞങ്ങളുടെ കർത്താവേ! സകലത്തിനു വേണ്ടിയും സകലം നിമിത്തവും ഞങ്ങൾ നിന്റെ കൃപയെ അഭിനന്ദിക്കുന്നു. നിന്റെ പരിശുദ്ധ തിരുനാമത്തെ ഞങ്ങൾ പുകഴ്ത്തി മഹത്വപ്പെടുത്തുന്നു. എന്തെന്നാൽ ഞങ്ങളോടു കൂടെ പ്രവർത്തിപ്പാൻ നീ ശ്രേഷ്ടതപ്പെടുകയും ഈ നിന്റെ ദാസന്റെ മേൽ നിന്റെ നൽവരം ചിന്തുകയും ചെയ്തിരിക്കുന്നു. കർത്താവേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുകയും അഭ്യർത്ഥിക്കുകയും ചെയ്യുന്നു. നിന്റെ കൃപാ സമൃദ്ധിയിൽ ഞങ്ങളെ ശ്രദ്ധിച്ച് സകലത്തിലും പരിശുദ്ധനായ നിന്റെ റൂഹായുടെ ആഗമനത്താൽ ഈ നിന്റെ ദാസന്റെ (രുടെ) മേൽ നടന്നതായ ശെമ്മാശ്ശന്റെ പട്ടാഭിഷേകത്തിൽ നീ തിരുമനസ്സായി ഈ വിളിയോടു കൂടെ തെരഞ്ഞെടുപ്പും വിശുദ്ധിയും ഉത്തമനായ നിന്റെ കൃപയും വർദ്ധിപ്പിക്കണമെ. അവൻ (ർ) പ്രാപിച്ചതായ താലന്തു കൊണ്ട് നിനക്കു വേല ചെയ്യുവാൻ അവനു സംഗതിയാക്കണമെ.

**പരസ്യം**

ആദി മുതൽ നിന്റെ തിരുവിഷ്ടം പ്രസാദിപ്പിച്ചിട്ടുള്ള സകലരോടും കൂടെ വലിയവനും ഞങ്ങളുടെ രക്ഷകനുമായ യേശുമശിഹായാകുന്ന ഞങ്ങളുടെ ദൈവമായ കർത്താവിന്റെ സ്വർഗ്ഗത്തിൽ നിന്നുള്ള രണ്ടാമത്തെ ആഗമനത്തിൽ വിശ്വസ്ഥരും ജ്ഞാനികളുമായ ഗൃഹവിചാരകരുടെ കൂലി ഇവൻ (ർ) പ്രാപിക്കുമാറാകണമെ. തന്നോടു കൂടിയും സകലത്തിലും വിശുദ്ധനും ഉത്തമനും ............. നിന്റെ റൂഹായോടു കൂടിയും നിനക്കു സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോ....... ആമ്മീൻ.

**നോട്ട്:-** രഹസ്യങ്ങൾ കബിലാനാകൾ കൊണ്ടു മൂടിയ ശേഷം പടിഞ്ഞാറോട്ടു തിരിഞ്ഞ് സ്ഥാനാർത്ഥിയെ വലത്തു കൈ കൊണ്ടു പിടിച്ച് എഴുന്നേല്പിക്കുന്നു.

**സ്ഥാനവസ്ത്ര ധാരണം**

**നോട്ട്:-** ഊറാറാ എടുത്തു (ശുശ്രൂഷ കുപ്പായം ധരിച്ചിട്ടില്ലെങ്കിൽ അതും) ..........................

.............................................................. (സാരാംശത്തിൽ സമത്വമുള്ള / ഉണ്മയിൽ ഒന്നായിരിക്കുന്ന...) എന്നതു ചൊല്ലി രഹസ്യങ്ങളുടെ മേൽ മൂന്നു പ്രാവശ്യവും സ്ഥാനാർത്ഥിയുടെ തലയിന്മേൽ മൂന്നു പ്രാവശ്യവും ആഘോഷിച്ച് (ഒന്നിലധികം സ്ഥാനാർത്ഥികളുണ്ടെങ്കിൽ എല്ലാവരും ഒരുമിച്ച് തല വണക്കി നിൽക്കാം) തുടർന്നു
ചൊല്ലി ധരിപ്പിക്കുന്നു.

ഊറാറാ ഇടത്തേ തോളിൻമേൽ കീഴായി ഇരുവശങ്ങളിലേക്കും സമമായി തൂങ്ങി കിടക്കത്തക്കവണ്ണം മേല്പട്ടക്കാരൻ ഇട്ടു കൊടുക്കുന്നു.

തൊപ്പി വാഴ്ത്താതെ സ്ഥാനാർത്ഥിയെ മേല്പട്ടക്കാരൻ ധരിപ്പിക്കുന്നു. സ്ഥാനവസ്ത്രങ്ങളുടെ ആഘോഷം രണ്ടു പ്രാവശ്യം Anti Clockwise (അപ്രദക്ഷിണം) ആയും ഒരു പ്രാവശ്യം Clockwise (പ്രദക്ഷിണം) ആയും നടത്തുന്നു. (കശ്ശീശായ്ക്കു മാത്രമേ തൊപ്പി വാഴ്ത്തി കൊടുക്കുകയുള്ളൂ). .......................................................... ചൊല്ലുമ്പോൾ മേല്പട്ടക്കാരനും വൈദീകരും മാറി മാറി ചൊല്ലുന്നു. മുൻ സ്ഥാനത്തിനടുത്ത വിധത്തിൽ സ്ഥാനാർത്ഥി ഊറാറാ ചുറ്റി നില്ക്കുന്നെങ്കിൽ, മേല്പട്ടക്കാരൻ അതു അഴിച്ചെടുത്തു ആഘോഷിച്ച് ധരിപ്പിക്കുന്നു).

**മലയാളം**

സാരാംശത്തിൽ സമത്വമുള്ള (ഉണ്മയിൽ ഒന്നായിരിക്കുന്ന) പരിശുദ്ധ ത്രിത്വത്തിന്റെ മഹത്വത്തിനും ബഹുമാനത്തിനും പ്രഭാവത്തിനും അഭ്യുന്നതിക്കും: ദൈവത്തിന്റെ പരിശുദ്ധ സഭയുടെ സമാധാനത്തിനും കെട്ടുപണിക്കുമായി ഇതു തീരുമാറാകട്ടെ.

**നോട്ട്:-** അങ്ങനെ ചൊല്ലിക്കൊണ്ട് ഒരു മറുവഹ്സാ സ്ഥാനാർത്ഥിക്കു പിടിക്കുവാൻ കൊടുക്കുന്നു.

അനന്തരം ഒരു ധൂപക്കുറ്റി സ്ഥാനാർത്ഥിക്കു കൊടുത്തിട്ട് മേല്പട്ടക്കാരൻ അതിൽ ധൂപം (ധൂപവർഗ്ഗം) ഇട്ടു കൊടുക്കുന്നു. സ്ഥാനാർത്ഥി പതിവു പോലെ ബലിപീഠം ചുറ്റി വീശി മുത്തുകയും മേല്പട്ടക്കാരനു വീശി കൈമുത്തുകയും വൈദികർ, ജനങ്ങൾ എന്നിവർക്ക് ധൂപം വീശുകയും ചെയ്യുന്നു. ഒന്നിലധികം സ്ഥാനാർത്ഥികളുണ്ടെങ്കിൽ ഓരോരുത്തരും അപ്രകാരം ചെയ്യണം.

**സമാധാനത്തിന്റെ മാനീസാകൾ**

സമാധാനത്തിന്റെ മാനീസാ ചൊല്ലി ക്രമപ്രകാരം എല്ലാവനും സമാധാനം കൊടുക്കുന്നു. പിന്നീട് ശേഷം കുർബാനയ്ക്കു പുതിയ ശെമ്മാശ്ശൻ കൂടുന്നു.

അനുഭവ സമയത്തു മേല്പട്ടക്കാരൻ അയാൾക്ക് വി. കുർബാന കൊടുക്കുന്നു.

**മാനീസാ**

നിർമ്മലരാം താതന്മാരെ!
നിങ്ങടെ ഓർമ്മയ്ക്കായ് ഞങ്ങൾ
പെരുന്നാൾ കൊണ്ടാടീടുമ്പോൾ
ഉണ്ടായീടുന്നകതാരിൽ
അന്ത്യദിനത്തിൻ പരിചിന്ത
ആ ദിനമതിൽ വെളിവായ് നിങ്ങൾ
കർത്താവിൻ വൈദികരെന്നും
ദൈവത്തിൻ സേവകരെന്നും

അറിയപ്പെട്ടീടും നൂനം
ഈദൃശയോഹരി പ്രാപിപ്പാൻ
യോഗ്യത നിങ്ങൾ നേടുമ്പോൾ
ഭാഗ്യമെഴും ശാന്തിയിലേറി
വലഭാഗത്തജഗണമായി
മശിഹായുടെ കൃപ കണ്ടെത്താൻ
പ്രാർത്ഥിക്കണമെ ഞങ്ങൾക്കായ്

**സമാധാനത്തിന്റെ മറ്റൊരു മാനീസാ**

കുറിപ്പ്: Deacon wears the oororo Pendant (Hanging down) from the left shoulder.

ശെമ്മാശ്ശനെ സംബന്ധിച്ചുള്ള നിയമങ്ങൾക്കു കാനോൻ 7-ാം അദ്ധ്യായം 6-ാം പാസോക്കാ വായിക്കുക (pp. 104 -107 and the Final ഹൂദായ (Konat Publication).

# അർക്കദിയാക്കോൻ

പൂർണ്ണ ശെമ്മാശ്ശനെയാകുന്നു അർക്കദിയാക്കോൻ ആക്കുന്നത്. അർക്കദിയാക്കോൻ സ്ഥാനം നൽകുന്നതു കൈവയ്പു മൂലമല്ല. അധികാരപത്രം മൂലം മാത്രമാണ് (കാനോൻ 7:6 ഹൂദായാ). അർക്കദിയാക്കോനെ സംബന്ധിച്ചുള്ള നിയമങ്ങൾക്കു കാനോൻ 7–ാം അദ്ധ്യായം 6–ാം പാസ്സോക്കാ വായിക്കുക (pp. 107 and 108, Konat Publication).

സ്ഥാനാർത്ഥി പൂർണ്ണ ശെമ്മാശ്ശന്റെ വേഷത്തിൽ ശുശ്രൂഷ കുപ്പായവും ഊറാറായും ധരിച്ച് കുർബ്ബാനയുടെ പ്രാരംഭം മുതൽ മദ്ബഹായിൽ നില്ക്കുന്നു. സാദീക്കോ കഴിയുമ്പോൾ സ്ഥാനാർത്ഥി മേല്പട്ടക്കാരന്റെ കൈയും ബലിപീഠവും മുത്തി ത്രോണോസ്സിന്റെ മുമ്പിൽ മേല്പട്ടക്കാരന്റെ പുറകിലായി നില്ക്കുന്നു. അപ്പോൾ അയാളുടെ തൊപ്പി ശെമ്മാശ്ശൻ എടുത്തു മാറ്റണം.

അനന്തരം മേല്പട്ടക്കാരൻ ദർഗ്ഗായിൽ നിന്നു (ഇറങ്ങി) താഴെ നിന്നു കൊണ്ട് ക്രമത്തിൽ കാണുന്ന പ്രകാരം പ്രാരംഭ പ്രാർത്ഥന മുതൽ ഏവൻഗേലി വായന കഴിയുന്നതു വരെ യുള്ള ഭാഗങ്ങൾ സാധാരണ രീതിയിൽ നടത്തുന്നു.

**പ്രാരംഭ പ്രാർത്ഥന**

ശുബഹോ....... വാലൈൻമ്ഹീലേ.....

ഞങ്ങളുടെ മശിഹാ തമ്പുരാനെ! വെടിപ്പുള്ളതും രഹസ്യപൂർണ്ണവുമായ ഈ ശുശ്രൂഷയെ നിവൃത്തിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമെ. ഞങ്ങൾ നിനക്കു പരിശുദ്ധാലയങ്ങളായിത്തീരുകയും നിന്റെ ദിവ്യതേജസ്സ് ഞങ്ങളിൽ വസിക്കുകയും ചെയ്യണമെ. ഈ ആത്മീയ ശുശ്രൂഷയിൽ ഈ നിന്റെ ദാസനെ പൂർണ്ണനും പരിപൂർണ്ണനുമാക്കണമെ. ഞങ്ങളും അവനും നിന്നെയും നിന്റെ പിതാവിനെയും നിന്റെ പരിശുദ്ധ റൂഹായേയും സ്തുതിക്കുമാറാകണമെ. ഹോശോ..... ആമ്മീൻ.

**കുക്കിലിയോൻ** (രണ്ടാം നിറം)

(മസുമൂർ 15)

ഏവൻമരുവും തവനിലയത്തിൽ കർത്താവേ!
ഹാ പാർക്കുമെവൻ നിൻ പരിപാവന ഗിരി തന്നിൽ.
വിമലതയോടു ജീവിപ്പോനും ധാർമ്മകനും - ഹാ
ഹൃദയമേ സത്യമുരപ്പോനും നാവിൽ വഞ്ചനയില്ലാത്തോനും.

സ്നേഹിതനൊടു ദോഷം ചെയ്യാത്തോനും - ഹാ
തോഴന്നെതിരായ് കോഴയെടുക്കാത്തോനും
കോപിഷ്ടരെ നിരസിപ്പോനും - ഹാ - കർത്താവിൻ
ഭക്തരെ ബഹുമാനിപ്പോനും
സഖിയോടു സത്യമതെന്യേ പൊളി പറയാത്തോ
നും - ഹാ - തന്നുടെ ദ്രവ്യം ബഹുപലിശയ്ക്കേകാത്തോനും

സത്തമനെതിരായ് കോഴയെടുക്കാത്തോനും - ഹാ
ഉത്തമനാണീ വിധമെല്ലാം വർത്തിക്കുന്നോൻ
അവനെന്നും നിർഭയനായ് മേവീടും - ഹാ - സ്തുതിയ
ങ്ങേക്കനിശം ദേവേശാ!

**ശുഹലോപ്പോ** (ഏഴാം രാഗം)

ഞാനെന്നും പാടും പരനുടെ കൃപ എന്നധരം
ഘോഷിക്കും തന്നിലെ വിശ്വാസം ഹാ - ഹാ - ഹാ - ഹാ
ഈശനൊടാശീർവാദം നേടുമവൻ രക്ഷക പര
നൊടു പുണ്യമതും ഹാ - ഹാ - ഹാ - ഹാ
ശുബഹോ - മെനഓലം

**എനിയോനോ**

ദൈവമേ! നിന്റെ കൃപ പോലെ...............

1. പുണ്യപ്രദനാകും - നീ മാത്രം കരുണാമൂർത്തി
ദേവേശാ! - ധൂർത്താത്മജനെപ്പോലിവനെ കൈ
ക്കൊള്ളുക കൃപ ചെയ്തിവനിൽ

2. പരിശുദ്ധൻ താതാ - പരിശുദ്ധത നൽകുന്നോ
നാം ദേവേശാ! - വിമതല നേടാൻ ദാനം വാഞ്ചിക്കു
ന്നടിയാനെ കൃപയാൽ നിർമ്മലനാക്ക

3. തന്നുടെ ദാനാൽ - ശ്ലീഹരെ വിജ്ഞാനികളാക്കിയ
ദേവസുതാ! ജ്ഞാനം പ്രാപിപ്പാൻ റൂഹാ വാഞ്ചി
ക്കുന്നടിയാ - നേകുക നീ ജ്ഞാനം

4. തീനാവാൽ ശ്ലീഹരെ - വിജ്ഞാനികളാക്കിയ റൂഹാ
യാം പരനേ - ശുദ്ധീകൃതനാവാനാത്മനെ വാഞ്ചി
പ്പോനരുളുക ശുദ്ധി നിൻ ദാനാൽ

5. നിൻ കൃപ ഞങ്ങൾക്കായ് - വാനിടവാതിൽ തു
റക്കണമേ ദേവേശാ! - വാഴ്‌വേല്പാൻ കൃപ പാ
ർത്തീടും ദാസന്മേൽ വലതുകരം വച്ചീടണമെ.

6. അണിയാൻ നിന്നങ്കി - ഗളമതു താഴ്ത്തിത്തിരുമു
മ്പിൽ ദേവേശാ! - ദാനം പാർക്കുന്നോനിവനെ - റൂ
ഹാ തൻ ഭൂഷകളാൽ ശോഭിതനാക്ക

7. വാനോർ മോദിക്കു - ന്നടിയാനുടെ പൂരക കർമ്മേ
ദേവേശാ! - മാനവരും സ്തുതി പാടീടുന്നവരുടെ നി
വഹങ്ങളിലവനെ ചേർത്തോനായ്

8. യാചിക്കുന്നോർക്കായ് - മേല്പട്ടക്കാർ വഴി ദാനം
നൽകീടാൻ - റൂഹാ വാനം ഭേദിച്ചെത്തുന്നതു ക
ണ്ടഗ്നിമയർ കൂറുന്നാശ്ചര്യം

9. റൂഹായുടെ ആവാസത്താൽ - പാപം പോക്കീടും
ദേവേശാ! - നിർമ്മലനാവാൻ നിൻ നിറവതു പാർത്തീടും
ദാസനെ മൂടിപ്പാവനനാക്ക

10. നിർമ്മല പാണികളാൽ - ബന്ധിതനാമതിരറ്റോ
നാം ദേവേശൻ - അഹറോനൊപ്പം മേല്പട്ടക്കാര
നു ദാനം നൽകാനെത്തീടുന്നു
ശുബഹോ........

11. മഹിമത്രയമാകും - ത്രീയേകന്നേകത്രയനാം ദേ
വേശൻ - താതാത്മജ പാവനറൂഹാ - സത്യേക പര
നായുയരട്ടെ സ്തോത്രം.
മെനഓലം......

അദൃശ്യവാനായ് സ്ഥിതി ചെയ്വോൻ
അഖിലത്തിനുമുപരിസ്ഥിതനും
ദൂതഗണം പരിസേവിപ്പോൻ
ഭക്ത്യാദര സവിശേഷതയിൽ
ബാലകരെ സ്തുതി ചെയ്കവനെ
വാഴ്ത്തിൻ സതതം വൈദികരെ
സ്തോത്രം ചൊല്ലുക ജാതികളേ!
തിരുനാമം സ്തുതി ചെയ്കെന്നും

**പ്രൊമിയോൻ**

സ്വഭാവത്തിൽ ഉത്തമനും കൃപയിൽ മക്കൾക്ക് ദിവ്യദാനങ്ങൾ പ്രദാനം ചെയ്യുന്നവനും ക്നൂമ്മാകളിൽ ത്രയനും സ്വഭാവത്തിൽ ഏകനുമായ തനിക്കു സ്തുതി. പിതൃപുത്ര പരിശുദ്ധ റൂഹായാകുന്ന തനിക്കു ഈ നേരത്തും സകല പെരുനാളുകളിലും ......... സ്തുതിയും പുകഴ്ചകളും യുക്തവും കടപ്പെട്ടിരിക്കുന്നതുമാകുന്നു. ബ്കുലഹൂൻ...... ആമ്മീൻ.

**സെദറ**

ദിവ്യദാനങ്ങളാൽ പരിശുദ്ധ സഭയെ സ്ഥിരപ്പെടുത്തുകയും തന്നിൽ നിന്നുള്ള ദിവ്യനൽവരങ്ങളാൽ അതിലെ ഇടയന്മാരെ - അവരും വളർന്ന് ദിവ്യകൃപയ്ക്കു യോഗ്യതയും തെരഞ്ഞെടുപ്പും ഉള്ളതു പോലെ - ആത്മീയ മക്കളിൽ നിന്നുള്ള എല്ലാവനും സ്ഥാനം നൽകുവാനും തക്കവണ്ണം ശ്രേഷ്ടരാക്കുകയും ചെയ്തവനായ ദൈവമേ! കാരുണ്യവാനായ കർത്താവേ! ഈ നിന്റെ ദാസന്റെ മേൽ നിന്റെ കൃപ കല്പിച്ചയച്ച് സഹദേന്മാരുടെ കടിഞ്ഞൂലായ എസ്തേഫാനോസ്സിന്റെ ക്രമം പോലെ, പ്രധാന ശെമ്മാശ്ശനായിത്തീരുവാൻ അവനെ തെരഞ്ഞെടുക്കണമെ. സത്യജ്ഞാനം കൊണ്ട് അവനെ സമ്പന്നനാക്കണമെ. നീതിപൂർവ്വവും മുഖപക്ഷമില്ലാത്തതുമായ നടപടിയിലേക്കു അവനെ വഴി നടത്തണമെ. നിന്റെ ദീപ്തിയുള്ള കതിരുകളാൽ അവന്റെ വിജ്ഞാനത്തെ പ്രകാശിപ്പിക്കണമെ. പരിപൂർണ്ണ ധൈര്യം അവനു നൽകണമെ. നിന്റെയും നിന്റെ ഏകജാതനാം പുത്രന്റെയും പരിശുദ്ധ റൂഹായുടെയും കൃപയാൽ രാത്രിയിലും പകലും നിന്റെ ദിവ്യകല്പനകളിൽ ഉറ്റിരിപ്പാൻ അവനു സംഗതിയാക്കണമെ. ഹോശോ........ ആമ്മീൻ.

**ഗാനം**

ഏനോനോ നുഹറോശാറീറോ...... എന്ന രീതി

1. കേൾപിനിതു ജാതികളെല്ലാം
നിജശിഷ്യൻ - തീമോത്തിയ്ക്കേവം
ധന്യൻ മാർ പൌലോസ്സെഴുതി
ദൈവസുതൻ - തന്നുടെ സഭയിൽ നീ
എങ്ങിനെ വർത്തിച്ചീടേണം

നന്നായ് ഗൃഹഭരണം ചെയ്‌വാൻ
ശരിയായ് സഭയെപ്പാലിപ്പാൻ
ശാന്തവിനീതന്മാർക്കെന്യേ

ഡംഭിജളന്മാർക്കൊട്ടും നീ
നൽകീടരുതാചാര്യത്വം

2. മിന്നലിനാലുലകം തെളിയിച്ചു
അഗ്ന്യാത്മീയന്മാരേ ദൈവം
തൽസേവകരാക്കിത്തീർത്തു
ദിനരാത്രങ്ങളിലിളവില്ലാതെ
തിരുമേനിയെ ശുശ്രൂഷിപ്പാൻ

ജഡമാർന്നോൻ തനയൻ ലോഗോസ്
തിരുമനസ്സായ് തൻ കൃപ മൂലം
ജഡധാരികളാം മാനവരെ

തൽ സേവയ്ക്കായ് നിയമിച്ചാൻ
മണ്മയരുടെ തിരുസഭ തന്നിൽ
ശുബഹോ..........

3. നാഥാ! നിൻ - ശുശ്രൂഷയ്ക്കായ് നീ
യഗ്ന്യാത്മിയ ദാസരെ നിർത്തി
സ്വർഗ്ഗീയം - അഗ്രിമർ തൻ സഭയിൽ
നിൻ സേവയ്ക്കായവർ നില്പൂ

ഭൂവിൽ നിന്മാനത്തിന്നായ്
സ്തുതിപാടകരീറേന്മാർ പോൽ
സഭയിൽ മണ്മയരേയാക്കി

ശുദ്ധീ - വിശുദ്ധികളാൽ നിന്റെ
ദിവ്യത്വത്തെ സേവിപ്പാൻ
മെനഓലം.......................

4 പതിവ്യതയാം, പരിപാവന സഭയെ
വാനോൻ കാന്തൻ വേട്ടപ്പോൾ
ശീമോൻ യോ - ഹന്നാനെന്നിവരെ
യാഹ്വാനം ചെയ്തേല്പിച്ചാൻ
വീടിൻ കാവൽ ശീമോനെ
സുവിശേഷം യോഹന്നാനെ
കല്പിച്ചാൻ വിലയേറീടും

രക്തത്താൽ ഞാൻ വാങ്ങിയതാം
സഭയെ നിങ്ങൾ പാലിപ്പീൻ

**എത്രാ**

കർത്താവേ! ആത്മീയമായ ഈ ശുശ്രൂഷയുടെ ഈ നേരത്ത് നിനക്കു ഞങ്ങൾ അർപ്പിക്കുന്ന ഈ പരിമളധൂപം സന്തോഷപുരസ്സരം കൈക്കൊള്ളണമെ. നിന്റെ കർത്തൃത്വം അതിനാൽ ആശ്വസിക്കുകയും നിന്റെ തിരുവിഷ്ടം അതിനാൽ സമാധാനപ്പെടുകയും ചെയ്യണമെ. അവാച്യമായ നിന്റെ കൃപയുടെ ചിന്തൽ പോലെയും, ധാരാളമായ നിന്റെ അനുഗ്രഹങ്ങൾ പോലെയും ഞങ്ങളുടെ യാചനകളുടെ മറുപടിയാൽ ഈ ശുശ്രൂഷ പരിപൂർണ്ണമാക്കണമെ.

എന്തെന്നാൽ കർത്താവേ! നീ നന്മകൾ നൽകുന്നവനും, യാചനകൾക്കുത്തരമരുളുന്നവനും മഹാദാനങ്ങളിൽ സമ്പന്നനും നൽവരങ്ങൾ ചൊരിയുന്നവനുമാകുന്നു. നീ വിളിച്ചിട്ടുള്ള സകലരിൽ നിന്നും സ്തുതി നിനക്കു യോഗ്യമാകുന്നു. ഹോശോ........ ആമ്മീൻ.

**വേദവായനകൾ**

സൂമോറോ

കർത്തൻ നമ്മുടെ ശരണം താൻ
ഇസ്രായേലിൻ പരിശുദ്ധൻ
നമ്മൾക്കരചനവൻ തന്നെ
തന്നുടെ സിദ്ധന്മാരോടായ്
ദർശന വഴിയായ് ചൊന്നേവം

"മമജനമതിനിടയിൽ നിന്നും
വൃതനാമൊരുവനെ ഞാനേറ്റി
പരിശുദ്ധമതാം തൈലത്താൽ
അഭിഷേകം ചെയ്തേനവനെ"

"ദൈവം നിൻ ദൈവം തന്നെ
നിൻ സഹജരിലത്യുപരി
ആമോദ തൈലം പൂശി
അഭിഷേകം ചെയ്താൻ നിന്നെ

**മറ്റൊന്ന്**

ഉപദേശിച്ചീടണമെന്നെ നാഥാ! നി
ന്മാർഗ്ഗങ്ങൾ - അറിയിക്കുക നിൻ ചെറു
പാതകൾ വഴി കാട്ടുക നിൻ സത്യത്തിൽ
ഭൂവിലശേഷം................

പ്രക്സീസ്: 6:2-6: (12:25, 13:2-3)

പൌലോസ് ശ്ലീഹാ ധന്യൻ..............

1 തീമോത്തി: 3:7 -15

**ഏവൻഗേലി**

ഹാ - ഹാ - സ്നേഹിച്ചേൻ കർത്താവേ നിന്നാലയ
ശുശ്രൂഷയതും നീ - ന്മഹിമയെഴും വാസസ്ഥല
വും: പാപികളൊപ്പമൊടുക്കരുതെന്നെ: ഹാ-

**നോട്ട്:** മേല്പട്ടക്കാരൻ ദർഗ്ഗായിൽ കയറി ബലിപീഠം മുത്തിയശേഷം പടിഞ്ഞാട്ടു തിരിഞ്ഞു നില്ക്കുന്നു. അംശവടി മറ്റൊരാൾ പിടിക്കുന്നു. സ്ലീബാ സ്വന്ത കൈയിൽ പിടിക്കുന്നു. സ്ഥാനാർത്ഥി മേല്പട്ടക്കാരന്റെ മുമ്പിൽ തലവണക്കി നില്ക്കുന്നു. വേദപുസ്തകം സ്ഥാനാർത്ഥിയുടെ കഴുത്തിലും തോളിലുമായി വച്ചു കൊണ്ടു വായിക്കുന്നു.

**യോഹന്നാൻ 12:24-28**

ആമ്മീൻ. ആമ്മീൻ ഞാൻ നിങ്ങളോടു പറയുന്നു. ഗോതമ്പുമണി നിലത്തു വീണു നശി

ക്കുന്നില്ലെങ്കിൽ അതു അപ്രകാരം മാത്രം സ്ഥിതി ചെയ്യുന്നു. നശിക്കുന്നുവെങ്കിലോ വളരെ ഫലങ്ങൾ തരുന്നു. തന്റെ പ്രാണനെ സ്നേഹിക്കുന്നവൻ അതിനെ നശിപ്പിക്കും. തന്റെ പ്രാണനെ ഈ ലോകത്തിൽ വച്ച് ദ്വേഷിക്കുന്നവൻ നിത്യജീവനായി അതിനെ സൂക്ഷിക്കും. ഒരുവൻ എന്നെ ശുശ്രൂഷിക്കുന്നെങ്കിൽ എന്നെ അനുഗമിക്കും. ഞാൻ എവിടെ ആയിരിക്കുന്നുവോ അവിടെ എന്റെ ശുശ്രൂഷക്കാരനുമായിരിക്കും. ഒരുവൻ എന്നെ ശുശ്രൂഷിക്കുന്നെങ്കിൽ പിതാവു അവനെ ബഹുമാനിക്കും.

(നോട്ട്: പ്രക്സീസു വായന മാത്രമേ ക്രമത്തിലുള്ളു. പൌലൂസ് ശ്ലീഹാ, ഏവൻഗേലി എന്നിവ ഇല്ല)

വേദവായനയ്ക്കു ശേഷം മേല്പട്ടക്കാരൻ ദർഗ്ഗായിൽ കിഴക്കോട്ടു തിരിഞ്ഞ് നിന്നുകൊണ്ടു സ്ലീബാ ബലിപീഠത്തിൽ വച്ചശേഷം രഹസ്യങ്ങളുടെ കബിലാനാ മൂടികൾ നീക്കി യഥാസ്ഥാനങ്ങളിൽ വയ്ക്കുന്നു. അനന്തരം താഴെ കൊടുത്തിരിക്കുന്ന രഹസ്യ പ്രാർത്ഥന ചൊല്ലുകയും തദവസരത്തിൽ എല്ലാവരും കുറിയേലായിസ്സോൻ ചൊല്ലുകയും, മണികൾ, മറുവഹ്സാകൾ എന്നിവകൾ മുഴക്കുകയും ചെയ്യുന്നു.

**രഹസ്യം**

ദിവ്യദാനങ്ങളുടെ ദാതാവായ സർവ്വവല്ലഭനായ ദൈവമായ കർത്താവേ! മഹത്തും അവാച്യവുമായ നിന്റെ കൃപ ഈ നിന്റെ ദാസനു നൽകണമെ. സഹദേന്മാരുടെ തലവനായ സ്തേഫാനോസ്സിനെ പോലെ നിന്നെ സമാശ്വസിപ്പിക്കുന്ന നടപടികളാൽ പ്രശോഭിക്കുവാൻ ഇവനെ നീ യോഗ്യനാക്കണമെ. അറിവു കൊണ്ടു അവനു ജ്ഞാനം കൊടുക്കണമെ. തിരിച്ചറിവു കൊണ്ട് അവനെ വിവേകിയാക്കണമെ. ആത്മീയ ശുശ്രൂഷയ്ക്കു ഉതകുന്നവനാകുവാൻ ചേർച്ചയുള്ള വിനയത്താൽ അവനെ അലങ്കരിക്കണമെ. നിന്റെയും നിന്റെ ഏകജാതനാം പുത്രന്റെയും നിന്റെ പരിശുദ്ധ റൂഹായുടെയും കൃപയാൽ അവനെ തേജസ്വിയാക്കണമെ. ഹോശോ...........

**പരസ്യം**

കർത്താവേ! നിന്റെ മനുഷ്യസ്നേഹം മൂലം സ്തേഫാനോസ്യ ക്രമത്തിനു നിന്റെ കൃപ വിളിച്ചിട്ടുള്ള ഈ നിന്റെ ദാസനെ നീ കൈക്കൊള്ളണമെ. എന്തെന്നാൽ നീ ആർദ്രതയും വളരെ കരുണയുള്ളവനുമാകുന്നുവല്ലോ. നിനക്കും നിന്റെ ഏകജാതനാം പുത്രനും സകലത്തിലും വിശുദ്ധനും ഉത്തമനും വന്ദ്യനും........ നിന്റെ റൂഹായ്ക്കും ഞങ്ങൾ സ്തുതി കരേറ്റുന്നു. ഹോശോ......... ആമ്മീൻ

(രഹസ്യങ്ങളുടെ മേൽ കൈ ആവസിപ്പിക്കുന്നു)

**സ്ഥാനാരോഹണ പ്രഖ്യാപനം**

പിന്നീട് മേല്പട്ടക്കാരൻ സ്ഥാനാർത്ഥിയുടെ അടുക്കലേക്കു തിരിഞ്ഞ് സ്ലീബാ കൂട്ടി വലത്തു കൈ തലയിൽ വച്ചു കൊണ്ട്
എന്നതു ചൊല്ലിയിട്ട് നെറ്റിയിൽ ത്രിത്വനാമത്തിൽ മുദ്ര കുത്തുന്നു. തദവസരത്തിൽ മണി, മറുവഹ്സാ മുതലായവ കിലുക്കുന്നു.

**മേല്പട്ടക്കാരൻ**

**അർക്കദിയാക്കോൻ**

**മേല്പട്ടക്കാരൻ**

**മലയാളം**

മേല്പട്ടക്കാരൻ: ദൈവത്തിന്റെ പരിശുദ്ധ സഭയിൽ പൂർണ്ണനാക്കപ്പെട്ടിരിക്കുന്നു.

**മലയാളം**

അർക്കദിയാക്കോൻ: ദൈവമാതാവായ മറിയാമിന്റെയും, പന്ത്രണ്ടു പരിശുദ്ധ ശ്ലീഹന്മാരുടെയും, നാല്പതു ശ്രേഷ്ട സഹദേന്മാരുടെയും, പൌരസ്ത്യ ശ്ലൈഹിക സിംഹാസനത്തിന്റെ അധികാരത്തിൻ കീഴുള്ളതും, മശിഹായെ സ്നേഹിക്കുകയും, മശിഹായാൽ സ്നേഹിക്കപ്പെട്ടിരിക്കുകയും ചെയ്യുന്ന പരിശുദ്ധനായ മാർ (ഇന്നാരുടെയും) ദേവാലയമായ പരിശുദ്ധ പള്ളിയിലേക്കു (ഇന്നാരു) അർക്കിദിയാക്കോൻ അതായതു റീശ് ശെമ്മാശ്ശനായി പൂർത്തീകരിക്കപ്പെട്ടിരിക്കുന്നു.

അർക്കദിയാക്കോൻ: ബാറെക്മോർ

മേല്പട്ടക്കാരൻ:

**സ്ഥാനവസ്ത്ര ധാരണം**

അർക്കദിയാക്കോനു പ്രത്യേക സ്ഥാനവസ്ത്രമൊന്നുമില്ല. ശെമ്മാശ്ശന്റേതു തന്നെ. കൈയിൽ പിടിക്കുവാൻ ഒരു വടി .................................................... (Staff) കൊടുക്കുന്നു. അതു ഈ അവസരത്തിൽ കൊടുക്കാം. തൊപ്പിയും വയ്ക്കുന്നു (ലത്തീൻ രീതി അനുസരിച്ച് രണ്ടു വശത്തേക്കും നീണ്ടു കിടക്കുന്ന ഊറാറായുടെ അറ്റങ്ങൾ വലത്തു വശത്ത് കൈയുടെ കീഴിൽ കൊണ്ടുവന്നു തൂങ്ങികിടക്കത്തക്കവണ്ണം പിന്നി ഇടുന്നു. ഗ്രീക്കുകാർ രണ്ടു ഊറാറാകളുടെ അടിവശങ്ങൾ കൂട്ടി തയിച്ചിട്ട് വലത്തേ തോളിന്റെ അടിയിൽ കൂടി എടുത്ത് ഇടത്തേ തോളിന്റെ മുകളിൽ കൂടി അങ്ങോട്ടും ഇങ്ങോട്ടുമായി ഇരുവശങ്ങളിലേക്കും ഇടുന്നു. ലത്തീൻ രീതി നമുക്കും ആകാം).

**ഏവൻഗേലി വായന**

മേല്പട്ടക്കാരൻ രഹസ്യങ്ങൾ മൂടിയശേഷം ദർഗ്ഗായ്ക്കു താഴെ ഇറങ്ങി നില്ക്കുന്നു. അർക്കദിയാക്കോൻ മേല്പട്ടക്കാരന്റെ കൈ മുത്തുന്നു. ശെമ്മാശ്ശന്മാർ അയാളുടെ ചുറ്റും നിന്ന് ഹാലേലുയ്യായും പെസ്ഗോമോയും (See before p. 142) ചൊല്ലിക്കൊണ്ടും, മണി, മറുവഹ്സാ മുതലായവ കിലുക്കിയും കൊണ്ട് അയാളെ ബീമാ ഉണ്ടെങ്കിൽ അതിലേക്കോ ഇല്ലെങ്കിൽ മദ്ബഹായുടെ പടിഞ്ഞാറെ അറ്റത്ത് വളവിങ്കലേക്കോ കൊണ്ടുപോകുന്നു. അനന്തരം അർക്കദിയാക്കോൻ ഏവൻഗേലി വായിക്കുന്നു.

**നോട്ട്:** വായനയ്ക്കു മുമ്പും പിമ്പും പറയാറുള്ള മൊഴികളിൽ ശ്ലോമ്മോയും ശൈനോയും പറയുന്നതിനും റൂശ്മാ ചെയ്യുന്നതിനും അർക്കദിയാക്കോന് അവകാശമില്ല. എപ്പിസ്ക്കോപ്പാ

തന്നെ പറയുന്നു. ശേഷമുള്ളവ അർക്കദിയാക്കോനു പറയാം.

മത്തായി 23:34-39
or ലൂക്കോസ് 10:1-24
or യോഹന്നാൻ 17:13-26

**യോഹന്നാൻ 17:13-26**

ഇപ്പോഴോ ഞാൻ നിന്റെ അടുക്കലേക്കു വരുന്നു. എന്റെ സന്തോഷം ഉള്ളിൽ പരിപൂർണ്ണമായി അവർക്കുണ്ടായിരിക്കുവാൻ തക്കവണ്ണം ഇവ ലോകത്തിൽ വച്ചു ഞാൻ സംസാരിക്കുന്നു. നിന്റെ വചനം ഞാൻ അവർക്കു കൊടുത്തിരിക്കുന്നു. ഞാൻ ലൌകികനല്ലാത്തതു പോലെ അവരും ലൌകികന്മാരല്ലാത്തതു കൊണ്ട് ലോകം അവരെ പകച്ചിരിക്കുന്നു. ലോകത്തിൽ നിന്നും അവരെ എടുക്കണമെന്നല്ല ഞാൻ അപേക്ഷിക്കുന്നത്. ദുഃഷ്ടനിൽ നിന്നും അവരെ കാക്കണമെന്നത്രേ. ഞാൻ ലൌകികനല്ലാത്തതു പോലെ അവരും ലൌകീകന്മാരല്ല. നിന്റെ സത്യം കൊണ്ട് അവരെ വിശുദ്ധീകരിക്കണമെ. നിന്റെ വചനം സത്യമാകുന്നു. നീ എന്നെ ലോകത്തിലേക്കു അയച്ചതുപോലെ ഞാനും അവരെ ലോകത്തിലേക്കു അയച്ചിരിക്കുന്നു. സാക്ഷാൽ അവരും വിശുദ്ധീകരിക്കപ്പെട്ടവരാകേണ്ടതിനു അവർക്കു വേണ്ടി ഞാൻ എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു. ഇവർക്കു വേണ്ടി മാത്രമല്ല ഞാൻ അപേക്ഷിക്കുന്നതു, ഇവരുടെ വചനത്താൽ എന്നിൽ വിശ്വസിക്കുന്നവർക്കു വേണ്ടിയും കൂടിയത്രേ. നീ എന്നെ അയച്ചിരിക്കുന്നുവെന്നു ലോകം വിശ്വസിപ്പാൻ തക്കവണ്ണം അവരെല്ലാവരും ഒന്നായി തീരേണ്ടതിന് എന്റെ പിതാവേ! നീ എന്നിലും ഞാൻ നിന്നിലും ആയിരിക്കുന്നപ്രകാരം അവരും നമ്മിൽ ഒന്നായിത്തീരണമെ. നീ എന്നെ അയച്ചിരിക്കുന്നുവെന്നും പിതാവേ! നീ എന്നെ സ്നേഹിച്ചിരിക്കുന്നവണ്ണം ഞാൻ അവരെയും സ്നേഹിച്ചിരിക്കുന്നുവെന്നും ലോകം അറിവാൻ നാം ഒന്നായിരിക്കുന്നതു പോലെ അവരും ഒന്നാകേണ്ടതിന് ഞാൻ അവരിലും നീ എന്നിലുമായിരിക്കുന്നതു പോലെ അവർ നിറഞ്ഞ ഐക്യമുള്ളവരായിരിപ്പാൻ നീ എനിക്കു തന്ന മഹത്വം ഞാൻ അവർക്കു നൽകിയിരിക്കുന്നു. ലോകസ്ഥാപനത്തിനു മുമ്പേ നീ എന്നെ സ്നേഹിച്ചിരിക്ക കൊണ്ട് നീ എനിക്കു നൽകിയതായ എന്റെ മഹത്വം അവർ കാണുവാൻ തക്കവണ്ണം ഞാൻ ഇരിക്കുന്നിടത്തു നീ എനിക്കു തന്നിട്ടുള്ളവരും എന്നോടു കൂടി ഉണ്ടായിരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. നീതിമാനായ എന്റെ പിതാവേ! ലോകം നിന്നെ അറിയുന്നില്ലെങ്കിലും ഞാനോ നിന്നെ അറിഞ്ഞിരിക്കുന്നു. നീ എന്നെ അയച്ചിരിക്കുന്നുവെന്നു ഇവരും അറിഞ്ഞിരിക്കുന്നു. നീ എന്നെ സ്നേഹിച്ചിരിക്കുന്നതായ സ്നേഹം അവരിൽ ഉണ്ടാകുവാനും ഞാൻ അവരിൽ ആയിരിപ്പാനും തക്കവണ്ണം നിന്റെ നാമം ഞാൻ അവരെ അറിയിച്ചിരിക്കുന്നു. അറിയിക്കുകയും ചെയ്യുന്നു.

**ഓക്സിയോസ്**

വായന കഴിയുമ്പോൾ അർക്കദിയാക്കോൻ അവിടെത്തന്നെ നില്ക്കുകയും ശെമ്മാശ്ശന്മാരും മറ്റു വൈദികരും അയാളുടെ ചുറ്റും നിന്നുകൊണ്ട് ഓക്സിയോസ് സാധാരണ രീതിയിൽ മൂന്നു പ്രാവശ്യം പറയുകയും ചെയ്യുന്നു.

**നേതാവ് (മേല്പട്ടക്കാരൻ)**

പരിശുദ്ധ സഭയ്ക്കു ഇന്ന അർക്കദിയാക്കോൻ യോഗ്യൻ, യോഗ്യൻ, യോഗ്യൻ.

**എല്ലാവരും**

(യോഗ്യൻ - യോഗ്യൻ. യോഗ്യൻ)

(മൂന്നു പ്രാവശ്യം)

അനന്തരം ത്രോണോസ് ചുറ്റി മുത്തുകയും മേല്പട്ടക്കാരന്റെ കൈ മുത്തുകയും മദ്ബഹാ യിലുള്ളവർക്കു ക്രമപ്രകാരം സമാധാനം കൊടുക്കുകയും ചെയ്യുന്നു. അനുഭവ സമയത്ത് മേല്പട്ടക്കാരൻ അയാൾക്കു വി. കുർബാന കൊടുക്കുന്നു.

തദവസരത്തിൽ
എന്ന മാനീസാ ചൊല്ലിക്കൊണ്ടിരിക്കണം.

**ഗാനം**

നിർമ്മലരാം താതന്മാരെ!
നിങ്ങടെ ഓർമ്മയ്ക്കായ് ഞങ്ങൾ
പെരുനാൾ കൊണ്ടാടീടുമ്പോൾ
ഉണ്ടായീടുന്നകതാരിൽ -
അന്ത്യദിനത്തിൻ പരിചിന്ത
ആ ദിനമതിൽ വെളിവായ് നിങ്ങൾ
കർത്താവിൻ വൈദികരെന്നും
ദൈവത്തിൻ സേവകരെന്നും
അറിയപ്പെട്ടീടും നൂനം
ഈദൃശയോഹരി പ്രാപിപ്പാൻ
യോഗ്യത നിങ്ങൾ നേടുമ്പോൾ
ഭാഗ്യമെഴും ശാന്തിയിലേറി
വലഭാഗത്തജഗണമായി
മശിഹായുടെ കൃപ കണ്ടെത്താൻ
പ്രാർത്ഥിക്കണമെ ഞങ്ങൾക്കായ്

തുടർന്ന് മേല്പട്ടക്കാരൻ വി. കുർബാന പൂർത്തീകരിക്കുന്നു. മേല്പട്ടക്കാരന്റെ അംശവ ടിയും പിടിച്ച് അർക്കദിയാക്കോൻ ഒരു വശത്തേക്കു മാറി നിന്ന് കുർബാന കാണുന്നു.

ബേസ്നഹറീനിലുള്ള അമിദ് പട്ടണക്കാരൻ ദയറാക്കാരനും കശ്ശീശായുമായ റാബാൻ ആബു അൽഫ്രഗിന്റെ ഗ്രന്ഥപകർപ്പിൽ നിന്നുമാണു അർക്കദിയാക്കോന്റെ ഈ ക്രമം എടു ത്തിട്ടുള്ളത്.

# കശ്ശീശാ

**പട്ടംകൊട പുസ്തകത്തിലെ കുറിപ്പ്:**

കശ്ശീശാ പട്ടം കെട്ടപ്പെടുമ്പോൾ വി. കുർബാന പൂർത്തിയാക്കപ്പെടുവോളം സ്ഥാനാർത്ഥി തന്റെ ശിരസ്സ് അനാവൃതമാക്കി മദ്ബഹായുടെ മുമ്പാകെ വളവിങ്കൽ തന്റെ രണ്ടു മുട്ടുകളും കുത്തി നില്ക്കുന്നു. അനന്തരം മേല്പട്ടക്കാരൻ സ്ലീബാ ആകൃതിയിൽ പട്ടം കെട്ടപ്പെടുന്ന ആളിന്റെ തലമുടി കത്രിക്കുകയും അവനെ അവന്റെ ഗുരുവിനെ ഭരമേല്പിച്ച് അവന്റെ ഉപദേശത്തിന്റെയും ശിക്ഷണത്തിന്റെയും പൂർത്തീകരണത്തെപ്പറ്റി അദ്ദേഹത്തോടു കല്പിക്കുകയും ചെയ്യുന്നു. കൂടാതെ തന്റെ യജമാനനെന്ന പോലെയുള്ള അവന്റെ ഗുരുവിനോടുള്ള അനുസരണത്തെപ്പറ്റി അവനെ സൂക്ഷ്മതപ്പെടുത്തുകയും ചെയ്യുന്നു. ഉടൻ തന്നെ മേല്പട്ടക്കാരൻ അവന്റെ വലത്തുകൈ പിടിച്ച് "പരിശുദ്ധ റൂഹാ നിന്നെ വിളിക്കുന്നു"വെന്നു പറഞ്ഞിട്ട് "യജമാനൻ വരുമന്നേരത്ത്" എന്ന ബൈത്താ ഗാനം ആരംഭിച്ചു ചൊല്ലുന്നു. അവനെ മദ്ബഹായിലേക്കു പ്രവേശിപ്പിക്കുകയും അവൻ അവന്റെ മുട്ടുകൾ രണ്ടും കുത്തിയും കൈകൾ മുമ്പിൽ കെട്ടിയും നില്ക്കുകയും ചെയ്യുന്നു. ശെമ്മാശ്ശന്റെ ഊറാറാ അവന്റെ മേൽ ഉണ്ടായിരിക്കുകയും വേണം.

**നോട്ട്:** രണ്ടു കാൽ മുട്ടുകളും കുത്തി കശ്ശീശാ സ്ഥാനികൾ നില്ക്കുന്നത് അവർ നിർമ്മലീകരിക്കുന്നവരും ................................... പ്രകാശിക്കുന്നവരും ....................................... ആകയാലാണ്.

**സ്വന്തം നോട്ട്:** വി. കുർബാനയുടെ പ്രാരംഭത്തിൽ ശുശ്രൂഷ കുപ്പായവും പൂർണ്ണ ശെമ്മാശ്ശന്റെ ഊറാറായും ധരിച്ച് കുർബാനയിൽ സംബന്ധിക്കുന്നു. വിശ്വാസപ്രമാണത്തിന്റെ അന്ത്യത്തിൽ ത്രോണോസ്സും മേല്പട്ടക്കാരന്റെ കൈയും മുത്തി (അപ്പോൾ തൊപ്പി നീക്കുന്നു) മദ്ബഹായുടെ വളവുങ്കൽ നടയിൽ മുട്ടു കുത്തി നില്ക്കുന്നു. സാദിക്കാ കഴിയുമ്പോൾ മേല്പട്ടക്കാരൻ മദ്ബഹായുടെ പടിഞ്ഞാറെ അറ്റത്ത് ഒരു കസേരയിൽ ഇരുന്ന് അമോലോഗിയാ വായിക്കുന്നു. അമോലോഗിയാ വായന, ഒപ്പിടീൽ, മുടി കത്രിക്കൽ മുതലായവയ്ക്കു ശേഷം മുകളിൽ കൊടുത്തിരിക്കുന്ന കുറിപ്പിൽ പറഞ്ഞിരിക്കുന്ന വിധം സ്ഥാനാർത്ഥിയുടെ വലത്തുകൈ പിടിച്ചു കൊണ്ട് 'പരിശുദ്ധ റൂഹാ നിന്നെ വിളിക്കുന്നു' എന്നു പറഞ്ഞ് സ്ഥാനാർത്ഥിയെ മദ്ബഹായിലേക്കു പ്രവേശിപ്പിക്കുന്നു. തദവസരത്തിൽ 'യജമാനൻ വരുമന്നേരത്ത്' എന്ന പാട്ടു ചൊല്ലുകയും കിലുക്കുമണി, മറുവഹ്സാ എന്നിവ കിലുക്കുകയും ചെയ്യണം. സ്ഥാനാർത്ഥി ത്രോണോസ്സിന്റെ അടുത്തുചെന്നു ത്രോണോസ്സും മേല്പട്ടക്കാരന്റെ കൈയും മുത്തിയ ശേഷം ദർഗ്ഗായിക്കു താഴെ ത്രോണോസ്സിന്നഭിമുഖമായി രണ്ടു മുട്ടുകളും കുത്തി നില്ക്കുന്നു. പിന്നീടു മേല്പട്ടക്കാരൻ പട്ടംകൊടയുടെ ആദ്യഭാഗം, അതായതു ഏവൻഗേലി വരെയുള്ള ഭാഗം, ക്രമപ്രകാരം നടത്തുന്നു. തദവസരത്തിൽ മേല്പട്ടക്കാരൻ ശീലമുടി കൊണ്ട് തന്റെ തല മൂടുകയും വടി, സ്ലീബാ എന്നിവ പിടിക്കുകയും വേണം. പ്രാർത്ഥനകൾക്കു കിഴക്കോട്ടും പാട്ടുകൾക്കു പടിഞ്ഞാട്ടും തിരിഞ്ഞു നില്ക്കണം. ഈ ഭാഗം ദർഗ്ഗായുടെ താഴെ നിന്നു കൊണ്ട് നടത്തുന്നു.

## പ്രാരംഭ പ്രാർത്ഥന

ശുബഹോ............. വാലൈൻമ്ഹീലേ

കർത്താവേ! ശക്തിയുള്ള നിന്റെ വലത്തു കൈയാലും ഉന്നതവും സകലത്തിനും മതിയായ നിന്റെ ഭുജത്താലും നിന്റെ വിലയേറിയ തിരുരക്തത്താൽ നീ സമ്പാദിച്ചിട്ടുള്ള ഈ നിന്റെ പരിശുദ്ധ സഭയെ താങ്ങുമാറാകണമെ. സകല വ്യർത്ഥാരാധനകളെയും അതായതു പൈശാചികമായ ആരാധനകളെയും അതിൽ നിന്നു നീ മായിച്ച് നീക്കിക്കളയണമെ. നിന്റെ രക്ഷയെ നോക്കി പ്രത്യാശിക്കുവാനും സന്തോഷിച്ചാനന്ദിക്കുവാനും മശിഹൈക കുഞ്ഞാടു

കളെ നിനക്കു സമർപ്പിപ്പാനും അതിനു സംഗതിയാക്കണമെ. ഹോശോ..... ആമ്മീൻ.

**കുക്കിലിയോൻ (**രണ്ടാം രാഗം)

ഏവൻ മരുവും തവനിലയത്തിൽ കർത്താവേ!
ഹാ - ഹാ - പാർക്കുമെവൻ നിൻ പരിപാവന ഗിരി തന്നിൽ
വിമലതയൊടു ജീവിപ്പോനും ധാർമ്മികനും ഹാ - ഹാ -
ഹൃദയേ സത്യമുരപ്പോനും നാവിൽ വഞ്ചനയില്ലാത്തോനും
സ്നേഹിതനൊടു ദോഷം ചെയ്യാത്തോനും ഹാ - ഹാ -
തോഴന്നെതിരായ് കോഴയെടുക്കാത്തോനും
കോപിഷ്ടരെ നിരസിപ്പോനും ഹാ - ഹാ -
കർത്താവിൻ ഭക്തരെ ബഹുമാനിപ്പോനും
സഖിയൊടു സത്യമതന്യേ പൊളി പറയാത്തോനും
ഹാ - ഹാ - തന്നുടെ ദ്രവ്യം ബഹുപലിശയ്ക്കേകാത്തോനും
സത്തമനെതിരായ് കോഴയെടുക്കാത്തോനും ഹാ - ഹാ -
ഉത്തമനാണീ വിധമെല്ലാം വർത്തിക്കുന്നോൻ
അവനെന്നും നിർഭയനായ് മേവിടും ഹാ - ഹാ -
സ്തുതിയങ്ങേക്കനിശം ദേവേശാ!

**ശുഹലോപ്പോ** (ഏഴാം രാഗം)

തന്റെ പുരോഹിതരിൽ മോശയുമഹറോനും
ഹാ - ഹാ - ഹാ തന്നെ വിളിപ്പോരിൽ ശ്മൂയേലും പരിശുദ്ധൻ
ചാർത്തും നീതിയെ നിന്നാചാര്യന്മാരും
മഹിമയെ നീതിജ്ഞന്മാരും
ഹാ - ഹാ - ഹാ - നിന്നഭിഷിക്ത
മുഖം തിരിപ്പിക്കല്ലേ നിൻ ദാസൻ ദാവീദിൻ മൂലം
ഞാനെന്നും പാടും പരനുടെ കൃപയെന്നധരം ഘോ -
ഷിക്കും തന്നിലെ വിശ്വാസം ഹാ - ഹാ - ഹാ - ഹാ
ഈശനൊടാശീർവാദം നേടുമിവൻ രക്ഷകപര
നൊടു പുണ്യമതും ഹാ - ഹാ - ഹാ - ഹാ
ശുബഹോ......

മശിഹായ്ക്കെങ്ങടെ പാത്രത്തിൽ
വീഴ്ത്തിയ പാവനതൈലത്താൽ
പങ്കാളികളായ് തീർന്നീടാൻ
ഞങ്ങൾക്കർഹത നൽകേണം
അന്ത്യദിനത്തിൽ തുണ പ്രാപി
ച്ചട്ടഹസിച്ചുര ചെയ്തീടാൻ
“കർത്തൻ തൻ സേവകരെല്ലാം
ദേവേശനെ വാഴ്ത്തുവിനെന്നായ്”
മെനഓലം............

ശാന്തികരൻ യാഹിൽ നിന്നും
ദർശ്ശകനേശായാ നിറവായ്

പ്രാപിച്ചോരാ കൃപയിന്നും
നമ്മൾക്കായ് ദത്തം ചെയ്ത
മശിഹാ നീ താനുലകെത്തി
വിലയേറും നിൻ തിരുരുധിരം
ഞങ്ങടെ രക്ഷാർത്ഥം ചിന്തി
പരനാം താതനുമായുള്ള
ശത്രുത പാടേ നീക്കിത്തൽ
സ്ഥാനേ മിത്രത നൽകിയവൻ  മൊറിയോ....

**പ്രാർത്ഥന**

ദൈവമായ കർത്താവേ! അടുത്തു വന്നു നിന്റെ നൽവരം നോക്കിപ്പാർക്കുന്ന ഇവനു (ഇവർക്കു) നിന്റെ ദിവ്യകൃപ പ്രദാനം ചെയ്യണമെ. ആചാര്യത്വ അങ്കി ഇവനെ (ഇവരെ) ധരിപ്പിക്കണമെ. നിന്റെ പരിശുദ്ധ റൂഹായുടെ ആവാസം കൊണ്ട് ഇവനെ (ഇവരെ) നിറയ്ക്കുകയും നിന്റെ ദിവ്യശക്തിയിൽ ഇവനെ (ഇവരെ) സമ്പന്നനാക്കുകയും ചെയ്യണമെ. പിതാവും പുത്രനും പരിശുദ്ധ റൂഹായുമേ! ഭയഭക്തിയോടെ നിന്റെ പരിശുദ്ധ തിരുനാമത്തെ ശുശ്രൂഷിപ്പാൻ തക്കവണ്ണം നിന്റെ പക്കൽ നിന്നുള്ള വിശുദ്ധി ഇവന്റെ മേൽ വസിപ്പിക്കണമെ. ഹോശോ..... ആമ്മീൻ.

**എനിയോനോ** (വടി, മുടി, സ്ലീബാ. ശീല ഇട്ടിരിക്കണം)

ദൈവമേ! നിന്റെ കൃപ പോലെ......

(യുക്തമായ സ്ഥാനങ്ങളിൽ റൂശ്മാ ചെയ്യുന്നു)

1. പുണ്യപ്രദനാകും നീ മാത്രം കരുണാമൂർത്തി ദേ
വേശാ! ധൂർത്താത്മജനെപ്പോലിവനെ കൈ
ക്കൊള്ളുക കൃപ ചെയ്കിവനിൽ.
2. പരിശുദ്ധൻ താതാ - പരിശുദ്ധത നൽകുന്നോ
നാം ദേവേശാ! വിമലത നേടാൻ ദാനം വാഞ്ഛി
ക്കുന്നടിയാനെ (രെ) കൃപയാൽ നിർമ്മലനാക്ക.
3. തന്നുടെ ദാനാൽ - ശ്ലീഹരെ വിജ്ഞാനികളാ
ക്കിയ ദേവസുതാ! ജ്ഞാനം പ്രാപിപ്പാൻ റൂ -
ഹാ വാഞ്ഛിക്കുന്നടിയാനേ (ർക്കേ) കുക നീ ജ്ഞാനം
4. തീനാവാൽ ശ്ലീഹരെ - വിജ്ഞാനികളാക്കിയ
റൂഹായാം പരനെ! - ശുദ്ധീകൃതനാ (രാ) വാനാത്മ
നെ വാഞ്ഛിപ്പോനരുളുക ശുദ്ധി നിൻ ദാനാൽ.
5. നിൻ കൃപ ഞങ്ങൾക്കായ് - വാനിട വാതിൽ
തുറക്കണമേ ദേവേശാ! - വാഴ്വേല്പാൻ കൃപ
പാർത്തീടും ദാസന്മേൽ (ർമേൽ) വലതുകരം വച്ചീടണമെ.
6. അണിയാൻ നിന്നങ്കി - ഗളമതു താഴ്ത്തിത്തിരുമു
മ്പിൽ ദേവേശാ! - ദാനം പാർക്കുന്നോനി (രി) വനെ (രെ) റൂഹാ
തൻ ഭൂഷകളാൽ ശോഭിതനാ (രാ) ക്ക.
7. വാനോർ മോദിക്കു - ന്നടിയാനു (രു) ടെ പൂരകകർമ്മേ
ദേവേശാ! - മാനവരും സ്തുതി പാടീടുന്നവരുടെ നിവ

ഹങ്ങളിലവനെ (രെ) ചേർത്തോനായ്

8. യാചിക്കുന്നോർക്കായ് - മേല്പട്ടക്കാർ വഴി ദാനം
നൽകീടാൻ - റൂഹാ വാനം ഭേദിച്ചെത്തുന്നതു കണ്ട
ഗ്നിമയർ കൂറുന്നാശ്ചര്യം.

9. റൂഹായുടെ ആവാസത്താൽ - പാപം പോക്കീടും
ദേവേശാ! - നിർമ്മലനാവാൻ നിൻ നിറവതു പാ
ർത്തീടും ദാസനെ മൂടിപ്പാവനനാ (രാ) ക്ക.

10. നിർമ്മല പാണികളാൽ ബന്ധിതനാമതിരറ്റോ
നാം ദേവേശൻ - അഹറോനൊപ്പം മേല്പട്ടക്കാര
നു ദാനം നൽകാനെത്തീടുന്നു.

ശുബഹോ.............

11. മഹിമത്രയമാകും - ത്രീയേകന്നേകത്രയനാംദേ
വേശൻ! - താദാത്മജ പാവനറൂഹാ സത്യേകപ
രന്നായുയരട്ടേ സ്തോത്രം.

മെനഓലം........

എവിടുന്നിങ്ങവരോഹം ചെ -
യ്താ വിണ്ണേറിയൊരഖിലേശാ!
ഗതിയറ്റോരായ് ഞങ്ങളെ നീ
തള്ളി കൈവിട്ടീടരുതേ
പാവനറൂഹാ വന്നെത്തീ
ട്ടുലകിനു തന്നാഗമനത്താൽ
ശാന്തി കൊടുത്തുപദേശിക്ക
ട്ടത്ഭുതമാം നിൻ ശ്രേഷ്ടതയിൻ
കൃതിയതിനെ മനുജർക്കായി
മാനവ വത്സലനായോനേ!

മറ്റൊന്നു

അദൃശ്യവാനായ് സ്ഥിതി ചെയ്വോൻ
അഖിലത്തിനുമുപരിസ്ഥിതനും
ദൂതഗണം പരിസേവിപ്പോൻ
ഭക്ത്യാദരസവിശേഷതയിൻ
ബാലകരേ സ്തുതി ചെയ്കവനെ
വാഴ്ത്തിൻ സതതം വൈദികരേ!
സ്തോത്രം ചൊല്ലുക ജാതികളേ!
തിരുനാമം സ്തുതി ചെയ്കെന്നും.

**പ്രൊമിയോൻ**

രാജാക്കന്മാരുടെ രാജാവും കർത്താക്കന്മാരുടെ കർത്താവും സ്വർഗ്ഗീയ ദാനങ്ങൾ നൽകുന്നവനും അവാച്യങ്ങളായ നൽവരങ്ങൾ വിഭജിച്ചു കൊടുക്കുന്നവനും തന്റെ ആത്മാവാൽ തന്റെ ശ്ലീഹന്മാരെ പൂർണ്ണമാക്കിയവനും തന്റെ ജ്ഞാനത്താൽ തന്റെ ശിഷ്യന്മാരെ അഭ്യസിപ്പിച്ചവനുമായവനു സ്തുതി. ദിവ്യമായ ഈ ശുശ്രൂഷ ഞങ്ങൾ സമർപ്പിക്കുകയും കരുണയും

ആർദ്രതയും യാചിക്കുകയും ചെയ്യുന്ന ഈ നേരത്തും എല്ലാ സമയങ്ങളിലും നാഴികകളിലും കാലങ്ങളിലും ഞങ്ങളുടെ ആയുഷ്ക്കാലങ്ങളിലൊക്കെയും എന്നേക്കും സ്തുതിയും ബഹുമാനവും തനിക്കു യോഗ്യമാകുന്നു. ബ്കുലഹൂൻ...... ആമ്മീൻ.

**സെദറ**

സകല ലോകങ്ങളും തന്റെ മഹത്വത്തിന്റെ മഹിമയേറിയ ബഹുമാനത്തിനു മതിയാകാത്തവനും മാലാഖമാരാൽ വന്ദിക്കപ്പെടുന്നവനും, റാബൈ മാലാഖമാരാൽ സ്തുതിക്കപ്പെടുന്നവനും, സ്രോപ്പേന്മാരാൽ കാദീശ് പറയപ്പെടുന്നവനും, ആത്മീയരും അശരീരികളുമായ സകല ഗണങ്ങളാലും പുകഴ്ത്തപ്പെടുന്നവനുമായ കരുണ നിറഞ്ഞവനും മനുഷ്യ സ്നേഹമുള്ളവനുമായ നമ്മളുടെ നാഥനായ കർത്താവ് തന്നിൽ പ്രകൃതപ്രകാരം കണ്ടെത്തപ്പെടുന്ന ധാരാളമായ തന്റെ കരുണ നിമിത്തം ആത്മീയവും സ്വർഗ്ഗീയവുമായ സ്തുതികൾ ഹേതുവായി നമ്മുടെ മനുഷ പ്രകൃതത്തോടിമ്പപ്പെടുവാൻ തിരുമനസ്സാകുന്നു. ഇതു നിമിത്തം പരിശുദ്ധ ശ്ലീഹന്മാർ മുഖാന്തരം സ്വർഗ്ഗീയ ക്രമീകരണങ്ങൾ ഭൂമിയിലുള്ളവരെ താൻ ഭരമേല്പിക്കുകയും അവയുടെ ദൃഷ്ടാന്തങ്ങളെ നിബിയന്മാരുടെ തലവനായ മോശ മുഖാന്തരം മുമ്പുകൂട്ടി രൂപപ്പെടുത്തുകയും ചെയ്തു. ഇപ്പോഴോ തന്റെ വാത്സല്യപുത്രൻ മുഖാന്തരം യഥാർത്ഥമായതിനെ ശ്ലീഹന്മാരിൽ തലവനായ ശെമഓനെയും അവൻ മുഖാന്തരം ലോകാവസാനത്തോളം പരിശുദ്ധ സഭ മുഴുവനെയും ഭരമേല്പിച്ചിരിക്കുന്നു. ദൈവമായ കർത്താവേ! നിന്റെ കൃപയാലും ധാരാളമായ നിന്റെ കരുണകളാലും ഞങ്ങളുടെ നിസ്സാരതയുടെ മദ്ധ്യസ്ഥതയാൽ ഞങ്ങളുടെ അരിഷ്ടവും കടബാദ്ധ്യതയുള്ളതുമായ പ്രകൃതത്തിൽ നിന്നും നിന്റെ ശ്രേഷ്ടതയ്ക്ക് ഇന്നേ ദിവസം അർപ്പിക്കപ്പെടുന്ന ഈ ആദ്യഫലത്തെ നിന്റെ തിരുമേനിയുടെ പരിശുദ്ധമായ ആഹ്വാനത്താൽ ഇപ്പോൾ നീ വിളിച്ചിട്ടുള്ള ഈ ദാസനെ (രെ) നീ സ്വീകരിക്കണമെ. അവൻ (ർ) ദിവ്യമായ നിന്റെ രഹസ്യങ്ങളുടെ ഗൃഹവിചാരകനും (രും) വലത്തേതിനടുത്ത ആചാര്യനും (ആചാര്യന്മാരും) ശെമ്മാശ്ശനും (ശെമ്മാശ്ശന്മാരും) ഉത്തമ ഭരണകർത്താവും (ക്കളും), ആത്മീയ നേതാവും (ക്കളും) പരിപാകത കൊണ്ടു നിറഞ്ഞ പട്ടക്കാരനു (രു) മായിത്തീരണമെ. അവൻ (ർ) വിശേഷബുദ്ധിയുള്ള നിന്റെ ആട്ടിൻകൂട്ടത്തിനു സകല സുകൃതങ്ങളുടെയും സമർത്ഥനായ (രായ) മല്പാനും (ന്മാരും), നിന്റെ അടുക്കലേക്കു തിരിഞ്ഞു വരുന്നവർക്ക് അനുതാപത്തിന്റെ വാതിലുകൾ തുറന്നു കൊടുപ്പാൻ സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ ഭരമേല്പ്പിക്കപ്പെട്ടിട്ടുള്ള ജാഗ്രതയും ഉത്സാഹവുമുള്ള പട്ടക്കാരനും (രരും) നിന്റെ തിരുവിഷ്ടം പോലെ കുറ്റക്കാരെ കെട്ടുകയും, നിന്റെ കല്പനയിൽ അനുതാപികളെ അഴിക്കുകയും, സത്യ അനുതാപത്തെ പ്രഖ്യാപിക്കുകയും ചെയ്യുന്ന സമ്പാദ്യങ്ങളുടെ നാഥയായ ആചാര്യത്വത്തിന്റെ രഹസ്യങ്ങൾ ഉദ്ഭവിപ്പിക്കുന്ന പട്ടക്കാരനു (രരു) മായിത്തീരണമെ. നിന്റെ സ്നേഹത്തിൽ സ്ഥിരപ്പെട്ടവനും (വരും) നിന്റെ ശരണത്താൽ അലങ്കരിക്കപ്പെട്ടവനു (രു) മായ യഥാർത്ഥ പട്ടക്കാരനായും (രായും), ശെമ്മാശ്ശനായും (രായും) നിന്റെ വിശുദ്ധിയുടെ അലങ്കാരങ്ങൾ കൊണ്ട് പരിലസിക്കുകയും വെടിപ്പിൽ പ്രശോഭിക്കുകയും, ബോധവിധേയമായ നിന്റെ മുന്തിരിതോട്ടത്തിൽ വേണ്ടവണ്ണം വേല ചെയ്യുകയും ചെയ്യുന്ന തേജസ്സു കൊണ്ടു നിറഞ്ഞ വൈദികൻ (ർ) അതായതു കശ്ശീശായായും (ന്മാരായും) ശെമ്മാശ്ശനായും (ന്മാരായും) ഇവൻ (ഇവർ) തീരുമാറാകണമെ. നല്ല കാര്യങ്ങൾ ചെയ്യുന്നതിനെപ്പറ്റി ജാഗ്രതയുള്ളവനും (രും) താല്പര്യമുള്ളവനു (രു) മായിത്തീരുവാൻ തന്നെത്തന്നെ (തങ്ങളെത്തന്നെ) ഏല്പിച്ചു കൊടുത്തിട്ടുള്ള നല്ല ഭയഭക്തിയുള്ള വൈദികനാ (രാ) യും, ഏവൻഗേലിയോന്യ താലന്തിനെ ഒന്നു മുപ്പതും അറുപതും നൂറുമായി വർദ്ധിപ്പിക്കുന്ന കീർത്തി കേട്ട വൈദികനായും (രായും), ശെമ്മാശ്ശനായും (ന്മാരായും) ദൈവിക കല്പനകളുടെ പാലനത്തിൽ താല്പര്യമുള്ള വലത്തേതിനടുത്ത വൈദികനാ (രാ) യും ഇവൻ (ർ) തീരുമാറാകണമെ. ജഢീക ഇമ്പങ്ങളാൽ പാപം വിളിച്ചുവരുത്തുന്ന സകല അശുദ്ധ മോഹങ്ങളും കർത്താവേ! ഇവനിൽ (രിൽ) നിന്നും ഉന്മൂലനം ചെയ്തു നീക്കിക്കളയണമെ. ദിവ്യസ്നേഹത്തിലും ഭാഗ്യമേറിയ നിന്നിലുള്ള ശരണത്തിലും ഇവനെ (രെ) സ്ഥിരപ്പെടുത്തണമെ. ആത്മാവിന്റെയും ശരീരത്തിന്റെയും വിശുദ്ധിയിലും വെടിപ്പിലും ആത്മാവിന്റെ തേജസ്സിലും

സുകൃത നടപടികളിലും ഇവനെ (ളെ) നട്ടു അലങ്കരിക്കണമെ. വിശ്വാസ വിപരീതികളോ ടുള്ള ചേർച്ചയാലോ നിന്ദ്യനടപടികളുടെ ദോഷത്താലോ കുറവു ഭവിക്കാത്ത സ്തുതി ചൊവ്വാ കപ്പെട്ട വിശ്വാസത്തിൽ ഇവനെ (ളെ) കാത്ത് ഉറപ്പിക്കണമെ. ഉത്തമങ്ങളും സുന്ദരങ്ങളുമായ പ്രവർത്തികളിൽ നിന്നുള്ള മുഖപ്രസന്നതയാലും സകലവിധ ശ്രേഷ്ടതയിലും മനോവിനയ ത്തിലും മാലാഖമാർ പോലും സൂക്ഷിപ്പാൻ അഭിവാഞ്ചിക്കുന്ന ദിവ്യരഹസ്യങ്ങളുടെ ശുശ്രൂ ഷയ്ക്കും ദൈവദൂതന്മാരുടെ ഈ ജോലിക്കും അടുത്തു വരുവാനും ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമായ നിന്റെ ഏകജാതനാം പുത്രൻ യേശുമശിഹായുടെ കൃപയാലും മനുഷ്യ സ്നേഹത്താലും അവനെ (ളെ) ഭരമേല്പിച്ചിട്ടുള്ള ആചാര്യസംബന്ധമായ വിശേഷ ബുദ്ധിയുള്ള നിന്റെ ഇടവകയൊക്കെക്കും അവരുടെ ജീവന്റെ പൂർണ്ണ വിടുതലും പരിപൂർണ്ണ രക്ഷയും കണ്ടെത്തുവാനും നിന്റെ കാരുണ്യത്താൽ ഇവനെ (ളെ) യോഗ്യനാ (രാ) ക്കണമെ. തന്നോടും നിന്റെ പരിശുദ്ധ റൂഹായോടും കൂടെ സ്തുതിയും ബഹുമാനവും നിനക്കു യോഗ്യ മാകുന്നു. ഹോശോവബ്...... ആമ്മീൻ.

**ഗാനം** (7-ാം നിറം)

ഏനോനോനുഹറോ ........... എന്ന രീതി

വന്നിഹ കേൾപ്പിൻ ഞാൻ ചൊല്ലാം
1. യൗനാത്മജ - ശെമഓനേറ്റപ്പോൾ
ഭൂവാനത്താക്കോലുകളെ
ചൊന്നവനോ - ടജപാലപ്രമുഖൻ
നീ ചെയ്യുന്നതു സൂക്ഷിക്ക
ദത്തം തേ മേഷക്കൂട്ടം
പാലിക്കാൺപെണ്ണാടുകളെ
പക്ഷപ്രതിയില്ലാതുള്ള
ദൈവിക സിംഹാസന സവിധേ
നിന്റെ കണക്കു കൊടുക്കേണം.

2. കല്പന നന്നായ് പാലിപ്പാൻ നീ ഉത്തരവായി
മശിഹാ തന്നിടവക മുൻ നിർത്തി
ശെമഓനോടു കല്പിച്ചേവം
സ്നേഹിക്കുന്നെങ്കിൽ നീയെന്നെ
മേയ്ക്കെൻ പേർക്കെന്നിടവകയിൽ
ആൺപെൺ കുഞ്ഞാടുകളേ നീ
പാലിക്കവയേ നേരായി
ശാന്തതയൊടു വിനയത്തോടെ
നായകബലബന്ധം കൂടാ
ഹിതകരമായ് മേയിക്കേണം.
ശുബഹോ........................

സ്വർഗ്ഗ മണാളൻ തൻ മണവാട്ടി
വിശ്വസ്ഥ സഭേ ഭീ വേണ്ട
അന്യനുമായ് നീ ചേരാത്തതിനാൽ
അന്യയെ ഞാനും ചേർക്കില്ല.
കാലത്തിന്നവസാനത്തിൽ
പാരും വാനുമഴിഞ്ഞാലും
ഭീതി നിനക്കുണ്ടാവില്ല

താതാത്മജ വിമലാത്മാവിൻ
ഗേഹം നിന്നുടെ ത്രോണോസ്സാം.
മെനഓലം.........................

4. അഖില ജഗൽ ത്രാതാവേകിയപോൽ
ബന്ധന മുക്തികൾ ചെയ്തീടും
ഉന്നതമാം കഹനൂസാ സ്ഥാനം
എങ്ങനെ നിങ്ങൾ സേവിക്കും
വൈദികരേ! സൂക്ഷിച്ചിടുവിൻ
നിമ്നോന്നത താക്കോലുകളേ
നിങ്ങടെ പാണികളിൽ തന്നു
ധന്യർ, ദൈവഹിതം ചെയ്കിൽ
മണിയറ പൂകും താനൊപ്പം.

**എത്രാ**

കർത്താവേ! ഈ നേരത്തു തിരുമുമ്പാകെ ഞങ്ങൾ സമർപ്പിച്ചിട്ടുള്ള ഈ പരിമളധൂപം സന്തോഷപുരസ്സരം നീ സ്വീകരിക്കണമെ. ഞങ്ങളുടെ മേലും ഇവിടെ മുട്ടുകുത്തി ഞങ്ങളുടെ നിസ്സാരതയിൽ നിന്നുള്ള പ്രാർത്ഥനകൾ മുഖാന്തരം നിന്നിൽ നിന്നുള്ള നൽവരവും ദാനവും നോക്കിപ്പാർക്കുന്ന ഈ നിന്റെ ദാസന്റെ (രുടെ) മേലും നിന്റെ പരിശുദ്ധ റൂഹായെ അയക്കണമെ. ഇവയ്ക്കും ഇവ പോലുള്ളവയ്ക്കും വേണ്ടി സത്യപ്രധാനാചാര്യനായ ഞങ്ങളുടെ കർത്താവേശുമശിഹാ! ഞങ്ങൾ നിനക്കും സകല വാഴ്വുകളുടെയും ഉറവിടമായ നിന്റെ പിതാവിനും സകല ദാനങ്ങളും പൂർണ്ണമാക്കുന്നവനും സകല പരിശുദ്ധന്മാരെയും വിശുദ്ധീകരിക്കുന്നവനുമായ നിന്റെ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമാനവും ആരാധനയും കരേറ്റും. ഹോശോ.... ആമ്മീൻ.

**വേദവായനകൾ**

സൂമോറോ

കർത്തൻ നമ്മുടെ ശരണം താൻ
ഇസ്രായേലിൻ പരിശുദ്ധൻ
നമ്മൾക്കരചനവൻ തന്നെ
തന്നുടെ സിദ്ധന്മാരോടായ്
ദർശന വഴിയായ് ചൊന്നേവം
“മമജനമതിനിടയിൽ നിന്നും
വൃതനാമൊരുവനെ ഞാനേറ്റി
പരിശുദ്ധമതാം തൈലത്താൽ
അഭിഷേകം ചെയ്തേനവനെ”
“ദൈവം നിൻ ദൈവം തന്നെ
നിൻ സഹജരിലത്യുപരി
ആമോദത്തൈലം പൂശി
അഭിഷേകം ചെയ്താൻ നിന്നെ”

**മറ്റൊന്ന്**

നിൻ ഭവനത്തിനു വിഹിതം ശുദ്ധി
നെടുനാളേക്കെൻ കർത്താവേ!

ഭൂവിലശേഷം.....

പ്രക്സീസ് 2:14-20. or 10:34-45

പൗലോസ് ശ്ലീഹാ......

1 തിമോത്തി 1:18 - 20 and 3:1-7

ഏവൻഗേലി (ദർഗ്ഗായിൽ)

**മലയാളം**

ചാർത്തും നീതിയെ നിന്നാചാര്യന്മാരും മഹിമ
യെ നിൻ നീതിജ്ഞന്മാരും - നിന്നഭിഷിക്തമുഖം
തിരിപ്പിക്കല്ലേ നിൻ ദാസൻ ദാവീദിൻ മൂലം.

**നോട്ട്:** മേല്പട്ടക്കാരൻ ദർഗ്ഗായിൽ കയറി ബലിപീഠം മുത്തിയ ശേഷം പടിഞ്ഞാട്ടു തിരിഞ്ഞ് ശീലമുടി നീക്കി സ്ലീബാ കൈയിൽ പിടിച്ചു കൊണ്ട് നില്ക്കുന്നു. അംശവടി മറ്റൊരാൾ പിടിക്കുന്നു. സ്ഥാനാർത്ഥി (ഒന്നിൽ കൂടുതലുണ്ടെങ്കിൽ എല്ലാവരും) എഴുന്നേറ്റ് മേല്പട്ടക്കാരന്റെ മുമ്പിൽ തലവണക്കി നില്ക്കുന്നു. വേദപുസ്തകം സ്ഥാനാർത്ഥിയുടെ കഴുത്തിലും തോളിലുമായി വച്ചു കൊണ്ട് വായിക്കുന്നു. സമാധാനം എന്നു പറയുമ്പോൾ സ്ലീബാ കൊണ്ടു റൂശ്മാ ചെയ്യുകയും ഊതി എന്നു പറയുമ്പോൾ സ്ഥാനാർത്ഥിയുടെ മുഖത്ത് സ്ലീബാ ആകൃതിയിൽ ഊതുകയും ചെയ്യുന്നു.

താണസ്ഥാനികൾക്കും കൂട്ടത്തിൽ പട്ടം കൊടുക്കുന്നുണ്ടെങ്കിൽ വേദവായനയ്ക്കും ഏവൻഗേലിക്കും മുമ്പായി അവരെ മാറ്റി നിർത്തുന്നു. കശ്ശീശായുടെ പട്ടംകൊട മുഴുവനും കഴിഞ്ഞ് അവർക്കായുള്ള വേദഭാഗങ്ങളും ഏവൻഗേലിയും വായിച്ച് അവർക്കായുള്ള പ്രത്യേക ശുശ്രൂഷകൾ നടത്തുന്നു. പൊതുവായിട്ടുള്ള ആദ്യഭാഗം കശീശായുടേതു തന്നെ.

കശ്ശീശായോടു കൂടി പൂർണ്ണശെമ്മാശു പട്ടമുണ്ടെങ്കിൽ രണ്ടും ഒരുമിച്ചു ചെയ്യുന്നു. വേദഭാഗങ്ങൾ വരെയുള്ളത് കശ്ശീശായുടേതു തന്നെ. കശ്ശീശായ്ക്കും ശെമ്മാശ്ശനുമുള്ള പ്രക്സീസ് - ശ്ലീഹാ എന്നിവ കശ്ശീശായുടേതു മാത്രം. കശ്ശീശായ്ക്കുള്ള ഏവൻഗേലി വായിച്ചശേഷം അയാളെ മാറ്റി നിർത്തിയിട്ട് ശെമ്മാശ്ശനെ നിർത്തി ശെമ്മാശ്ശനുള്ളതു പ്രത്യേകം വായിക്കുന്നു. പെസ്ഗോമോ രണ്ടു കൂട്ടർക്കുമായി കശ്ശീശായുടേതു തന്നെ. ഏവൻഗേലിക്കു ശേഷമുള്ള പാട്ടുകളും രഹസ്യ പരസ്യങ്ങളും കശ്ശീശായുടേതു തന്നെ.

**യോഹന്നാൻ 20:19-26**

ആ ഞായറാഴ്ച ദിവസം സന്ധ്യ ആയപ്പോൾ യെഹൂദന്മാരെപ്പറ്റിയുള്ള ഭയം നിമിത്തം ശിഷ്യന്മാർ ഇരുന്നിരുന്ന സ്ഥലത്തിന്റെ വാതിലുകൾ അടച്ചിരിക്കെ യേശു തമ്പുരാൻ വന്നു അവരുടെ മദ്ധ്യേ നിന്നു കൊണ്ട് അവരോട് "നിങ്ങൾക്കു സമാധാനം" എന്നു പറഞ്ഞു. ഇതു പറഞ്ഞിട്ട് അവരെ തന്റെ കൈകളും വിലാപ്പുറവും കാണിച്ചു. ശിഷ്യന്മാർ നമ്മുടെ കർത്താവിനെ കണ്ടു സന്തോഷിച്ചു. യേശു തമ്പുരാനോ വീണ്ടും അവരോട് അരുളി ചെയ്തു. "നിങ്ങൾക്കു സമാധാനം. എന്റെ പിതാവ് എന്നെ അയച്ച പോലെ ഞാനും നിങ്ങളെ അയക്കുന്നു." ഇവ പറഞ്ഞിട്ട് താൻ അവരിൽ ഊതി (കുരിശാകൃതിയിൽ 3 പ്രാവശ്യം ഊതുന്നു) അവരോട് "പരിശുദ്ധ റൂഹാ പ്രാപിപ്പീൻ. ഒരുവന് അവന്റെ പാപങ്ങൾ നിങ്ങൾ മോചിച്ചാൽ അവനു മോചിക്കപ്പെട്ടിരിക്കും. ഒരുവന്റേതു നിങ്ങൾ ബന്ധിച്ചാൽ ബന്ധിക്കപ്പെട്ടിരിക്കും" എന്നു പറഞ്ഞു. എന്നാൽ പന്തിരുവരിൽ ഒരുവനായ ഇരട്ട എന്നു വിളിക്കപ്പെടുന്ന തോമാശ്ലീഹാ

യേശു തമ്പുരാൻ വന്നപ്പോൾ അവരോടു കൂടെ അവിടെ ഉണ്ടായിരുന്നില്ല. ശിഷ്യന്മാർ അവ നോട് നമ്മുടെ കർത്താവിനെ കണ്ടിരിക്കുന്നു എന്നു പറഞ്ഞു. എന്നാൽ അവൻ അവരോട് 'അവന്റെ കൈകളിലെ ആണിപ്പാടുകൾ ഞാൻ കാണുകയും അവയിൽ എന്റെ വിരലുകൾ ഇടുകയും അവന്റെ വിലാവിൽ എന്റെ കൈ ഇടുകയും ചെയ്യാതെ ഞാൻ വിശ്വസിക്കുകയില്ല' എന്നു പറഞ്ഞു.

**മറ്റൊന്ന്**

(ശെമ്മാശ്ശനുണ്ടെങ്കിൽ രണ്ടും വായിക്കണം)

(അപ്പോൾ 107-ാം വശത്തെ ഏവൻഗേലി വിടാം)

**യോഹന്നാൻ 16:31 – 17:12**

യേശു തമ്പുരാൻ അവരോട് നിങ്ങൾ വിശ്വസിപ്പിൻ. കണ്ടാലും ഓരോരുത്തൻ താന്താന്റെ സ്ഥലത്തേക്കു ചിതറിപ്പോകുകയും എന്നെ തനിയെ വിടുകയും ചെയ്യുന്ന നാഴിക വരുന്നു. ഇപ്പോൾ വന്നുമിരിക്കുന്നു. പിതാവ് എന്നോടു കൂടെയുള്ളതു കൊണ്ട് ഞാൻ തനിച്ചല്ല താനും. നിങ്ങൾക്കെന്നിൽ സമാധാനമുണ്ടാകുവാനായിട്ട് ഇവ ഞാൻ നിങ്ങളോടു പറഞ്ഞിരിക്കുന്നു. ലോകത്തിൽ നിങ്ങൾക്കു ഞെരുക്കമുണ്ട്. എന്നാലോ നിങ്ങൾ ധൈര്യപ്പെടുവിൻ. ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു എന്നു പറഞ്ഞു. ഇവ യേശു തമ്പുരാൻ സംസാരിച്ചിട്ട് സ്വർഗ്ഗത്തിലേക്കു തന്റെ നയനങ്ങൾ ഉയർത്തി കൊണ്ട് അരുളിച്ചെയ്തു. എന്റെ പിതാവേ! നാഴിക വന്നിരിക്കുന്നു. നിന്റെ പുത്രൻ നിന്നെ മഹത്വപ്പെടുത്തുവാനായിട്ട് നിന്റെ പുത്രനെ നീ മഹിമപ്പെടുത്തണമെ. നീ അവനു കൊടുത്തിട്ടുള്ള എല്ലാവനും അവൻ നിത്യജീവൻ കൊടുപ്പാനായിട്ട് സകല ജഡത്തിന്മേലും നീ അവനു അധികാരം നൽകിയിരിക്കുന്നുവല്ലോ. നിത്യജീവനോ നീ മാത്രം സത്യദൈവമാകുന്നുവെന്നും നീ അയച്ചവൻ യേശു മശിഹായാകുന്നു എന്നും അവർ നിന്നെപ്പറ്റി അറിയുന്നതു തന്നെ. ഭൂമിയിൽ ഞാൻ നിന്നെ മഹത്വപ്പെടുത്തി ഞാൻ ചെയ്‌വാനായിട്ട് നീ എനിക്കു തന്ന പ്രവർത്തി ഞാൻ നിറവേറ്റിയിരിക്കുന്നു. ലോകം ഉണ്ടാകുന്നതിനു മുമ്പായി നിന്റെ പക്കൽ എനിക്കുണ്ടായിരുന്ന ആ മഹത്വത്തിൽ എന്റെ പിതാവേ! നിന്റെ പക്കൽ ഇപ്പോൾ നീ എന്നെ മഹത്വപ്പെടുത്തണമെ. ലോകത്തിൽ നിന്നും നീ എനിക്കു നൽകിയവരായ മനുഷ്യരോട് നിന്റെ തിരുനാമം ഞാൻ അറിയിച്ചിരിക്കുന്നു. അവർ നിനക്കുള്ളവരായിരുന്നു. നീ അവരെ എനിക്കു നൽകിയിരിക്കുന്നു. അവർ നിന്റെ വചനം പ്രമാണിച്ചുമിരിക്കുന്നു. നീ എനിക്കു നൽകിയിട്ടുള്ള സകലവും നിന്റെ പക്കൽ നിന്നാകുന്നുവെന്നു ഇപ്പോൾ ഞാൻ അറിഞ്ഞിരിക്കുന്നു. നീ എനിക്കു തന്ന വചനം ഞാൻ അവർക്കു കൊടുത്തിരിക്കുന്നു. അവർ കൈക്കൊണ്ട് ഞാൻ നിന്റെ അടുക്കൽ നിന്നു വന്നിരിക്കുന്നുവെന്നു സത്യമായിട്ട് അറിയുകയും നീ എന്നെ അയച്ചിരിക്കുന്നുവെന്നു വിശ്വസിക്കുകയും ചെയ്തിരിക്കുന്നു. ഞാൻ അവർക്കുവേണ്ടി അപേക്ഷിക്കുന്നു. ലോകത്തിനു വേണ്ടിയല്ല ഞാൻ അപേക്ഷിക്കുന്നത്. എന്നാലോ നീ എനിക്കു നൽകിയിട്ടുള്ളവർക്കു വേണ്ടി ആകുന്നു. എന്തെന്നാൽ അവർ നിന്റേതാകുന്നുവല്ലോ. എനിക്കുള്ളതു സർവ്വവും നിന്റേതും നിനക്കുള്ളതു എന്റേതുമാകുന്നു. ഞാൻ അവരിൽ മഹിമപ്പെട്ടുമിരിക്കുന്നു. ഇനി ഞാൻ ലോകത്തിൽ ഇരിക്കുന്നില്ല. ഇവരോ ലോകത്തിൽ ഇരിക്കുന്നു. ഞാൻ നിന്റെ അടുക്കലേക്കു വരുന്നു. പരിശുദ്ധ പിതാവേ! നാമെന്നപോലെ അവരും ഒന്നായിരിപ്പാൻ നീ എനിക്കു നല്കിയിട്ടുള്ള നിന്റെ നാമത്തിൽ അവരെ കാത്തുകൊള്ളണമെ. ഞാൻ ലോകത്തിൽ അവരോടു കൂടി ഇരുന്നപ്പോൾ നിന്റെ നാമത്തിൽ ഞാൻ അവരെ സൂക്ഷിച്ചു. നീ എനിക്കു തന്നിട്ടുള്ളവരെ ഞാൻ കാത്തു. തിരുവെഴുത്തിന് നിവൃത്തിയുണ്ടാകുവാനായിട്ട് നാശത്തിന്റെ പുത്രനല്ലാതെ അവരിൽ ആരും നശിച്ചു പോയിട്ടില്ല.

**നോട്ട്:** ഏവൻഗേലി വായന കഴിയുമ്പോൾ കശ്ശീശാ സ്ഥാനാർത്ഥി പുറകോട്ടു മാറി രണ്ടു മുട്ടുകളും കുത്തി നില്ക്കുന്നു (ശെമ്മാശ്ശൻ വലത്തുമുട്ടു മാത്രം) കുത്തി നില്ക്കുന്നു. മേല്പട്ടക്കാരൻ ദർഗ്ഗായിൽ പടിഞ്ഞാട്ടു തന്നെ തിരിഞ്ഞു നിന്നു ശീലമുടി തലയിൽ ഇട്ടു കൊണ്ടും

വടിയും സ്ലീബായും പിടിച്ചുകൊണ്ടും ...........................................................................................................
എന്ന എനിയോനോയും മസുമൂറുകളും ചൊല്ലുകയും യുക്തമായ സ്ഥാനങ്ങളിൽ സ്ഥാനാർത്ഥിയെ റൂശ്മാ ചെയ്യുകയും സ്ഥാനാർത്ഥി കുരിശുവരച്ചു അതു അംഗീകരിക്കുകയും ചെയ്യുന്നു.

**എനിയോനോ**

1. കർത്താവിനെ അവന്റെ ശുദ്ധസ്ഥലത്തു നിന്നു സ്തുതിപ്പിൻ. അവന്റെ ശക്തിയുടെ ആകാശത്തട്ടിൽ അവനെ സ്തുതിപ്പിൻ.

സീനായ് മലയേ തിരുവാസാൽ
പാവനമാക്കിയ പരിശുദ്ധാ!
വന്നുവസിച്ചീ ദാസനെ (രെ) യും
നിർമ്മലനാക്കി തീർക്കണമെ.

2. അവന്റെ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. അവന്റെ ശ്രേഷ്ടതയുടെ ബഹുത്വത്തിൽ അവനെ സ്തുതിപ്പിൻ.

സീനായിൽ താൻ താണെത്തി
മോശയ്ക്കായ് കൈവയ്പ്പേകി
മോശയതഹറോനായ് നൽകി
വന്നതു യോഹന്നാനോളം

3. കൊമ്പിന്റെ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തംബുരുകളാലും വീണകളാലും അവനെ സ്തുതിപ്പിൻ.

നിബിയർ മൂലം ഭാഷിച്ചോൻ
ശ്ലീഹന്മാരിൽ പാർത്തവനാം
റൂഹാ വന്നീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കിത്തീർക്കണമെ

4. തപ്പുകളാലും ചതുരതപ്പുകളാലും അവനെ സ്തുതിപ്പിൻ. മാധുര്യമുള്ള കമ്പികളാൽ അവനെ സ്തുതിപ്പിൻ.

പ്രാവെന്നോണം താണെത്തി
സുതനുടെ ശിരസ്സിൽ വാണവനാം
റൂഹാ വന്നീ ദാസനെ (രെ) യും
പാവനനാ (രാ) ക്കി തീർക്കണമെ

5. നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും ആർപ്പുവിളിയാലും അവനെ സ്തുതിപ്പിൻ. എല്ലാ ശ്വാസവും കർത്താവിനെ സ്തുതിക്കട്ടെ.

മാളികയിൽ ശ്ലീഹന്മാർമേൽ
ആവാസം ചെയ്തോൻ റൂഹാ
വന്നുവസിച്ചീ ദാസനെ (രെ) യും
നിർമ്മലനാ (രാ) ക്കി തീർക്കണമെ
ശുബഹോ..........

6. സ്തുത്യൻ പരിശുദ്ധൻ താതൻ
തിരുസുതനെ പ്രേഷിപ്പിച്ചോൻ
നിർമ്മല ഗർഭേ വാണവനും
സിദ്ധത സിദ്ധർക്കായ് നൽകി
മെനഓലം........

7. ശമുവേൽ നിബിയേ ജഠരത്തിൽ
നിർമ്മലനാക്കിയ വിമലാത്മൻ
വന്നു വസിച്ചീ ദാസനെയും
പാവനനാക്കിത്തീർക്കണമെ

**വിശ്വാസപ്രമാണം**

ശെമ്മാശ്ശൻ: ദിവ്യജ്ഞാനം ശ്രദ്ധിച്ചു കൊണ്ട്..............................

മേല്പട്ടക്കാരൻ: സർവ്വശക്തിയുള്ള പിതാവായി........

ശെമ്മാശ്ശൻ: സ്തൌമൻകാലോസ്.......

ജനം: കുറിയേലായിസ്സോൻ.

**നോട്ട്:** മേല്പട്ടക്കാരൻ ദർഗ്ഗായിൽ കിഴക്കോട്ട് അഭിമുഖമായി നില്ക്കുന്നു. വടി ശെമ്മാശ്ശനെ ഏല്പിച്ച ശേഷം സ്ലീബാ ത്രോണോസ്സിൽ വയ്ക്കുകയും കോറൂസൂസാ എഴുതിയ കടലാസ് രഹസ്യങ്ങൾക്കു പുറകിലായി ബലിപീഠത്തിന്റെ നടയിൽ ചാരി വയ്ക്കുകയും ചെയ്യുന്നു. വിശ്വാസപ്രമാണ ശേഷം ശീലമുടി നീക്കുകയും രഹസ്യങ്ങളുടെ കബിലാനാകൾ എടുത്ത് ഇരുവശങ്ങളിലായി വച്ചു കൊണ്ട് രഹസ്യപ്രാർത്ഥന ചൊല്ലുകയും ചെയ്യുന്നു. തദവസരത്തിൽ എല്ലാവരും കുറിയേലായിസ്സോൻ ചൊല്ലുകയും വലിയ മണി അടിക്കുകയും കിലുക്കുമണി, മറുവഹ്സാകൾ എന്നിവ കിലുക്കുകയും ചെയ്യണം. ഈ അവസരത്തിൽ മെഴുകുതിരികളെല്ലാം കത്തിച്ചിരിക്കണം.

**രഹസ്യം**

ഈ ശുശ്രൂഷയുടെ ഓഹരിക്കു ഞങ്ങളെ ആക്കി വയ്ക്കുകയും മനുഷ്യരുടെ ബോധങ്ങളെ ജ്ഞാനപ്പെടുത്തുകയും ഹൃദയങ്ങളും അന്തരിന്ദ്രിയങ്ങളും പരിശോധിക്കുകയും ചെയ്യുന്നവനായ പരിശുദ്ധ സ്വർഗ്ഗീയ സൈന്യങ്ങളുടെ ദൈവമായ കർത്താവേ! നിന്റെ കരുണാബഹുലത നിമിത്തം ഞങ്ങളെ ചെവിക്കൊണ്ട് ശരീരത്തിന്റെയും ആത്മാവിന്റെയും സകല അശുദ്ധിയിൽ നിന്നും ഞങ്ങളെ വെടിപ്പാക്കണമെ. മേഘം പോലെ ഞങ്ങളുടെ പാപങ്ങളും, മൂടൽ മഞ്ഞുപോലെ ഞങ്ങളുടെ കടങ്ങളും കടത്തിക്കളയണമേ. നിന്റെ ശക്തി കൊണ്ടും നിന്റെ ഏകപുത്രന്റെ കൃപ കൊണ്ടും നിന്റെ പരിശുദ്ധ റൂഹായുടെ വ്യാപാരം കൊണ്ടും ഞങ്ങളെ നിറയ്ക്കണമെ. നിന്റെ പുതിയനിയമത്തിന്റെ ശുശ്രൂഷക്കാരാകുവാനും നിന്റെ പരിശുദ്ധ നാമത്തിനു യോഗ്യമാകുന്നപ്രകാരം തിരുമുമ്പാകെ നില്പാനും നിന്റെ ദിവ്യരഹസ്യങ്ങൾ ശുശ്രൂഷിച്ചാചാര്യവേല ചെയ്യുവാനും കഴിവുള്ളവരായിത്തീരുവാൻ ഞങ്ങളെ അർഹരാക്കണമെ. അന്യപാപങ്ങൾക്കു സംബന്ധികളാകുവാൻ ഞങ്ങളെ വിട്ടുകളയരുതേ. എന്നാലോ ഞങ്ങൾക്കുള്ളവയെ മായിച്ചു കളയുകയും ചെയ്യണമെ. ഉപേക്ഷയായി യാതൊന്നും ചെയ്യാതിരിപ്പാൻ ഞങ്ങൾക്കിടയാക്കണമെ. എന്നാലോ യോഗ്യതയുള്ളവരെ തെരഞ്ഞെടുത്ത് നിനക്കു സമർപ്പിപ്പാൻ ഞങ്ങൾക്കു ജ്ഞാനം പ്രദാനം ചെയ്യണമെ.

**പരസ്യം**

(നോട്ട്: പരസ്യങ്ങൾക്കെല്ലാം കൈകളുയർത്തി ഉച്ചത്തിൽ ചൊല്ലുന്നു. അന്ത്യത്തിൽ രഹസ്യങ്ങളുടെ മേൽ കൈ ആവസിപ്പിക്കുകയും ചെയ്യുന്നു).

ഇവിടെ അടുത്തു വന്ന് നിന്റെ സ്വർഗ്ഗീയ നൽവരം നോക്കിപ്പാർക്കുന്ന ഈ നിന്റെ ദാസനെ (രെ) നീ സ്വീകരിച്ചു പരിപൂർണ്ണനാ (രാ) ക്കണമെ. എന്തെന്നാൽ നിന്നെ വിളിക്കുന്നവരായ സകലർക്കും നീ ആർദ്രതയും വളരെ കരുണയുള്ളവനുമാകുന്നുവല്ലോ. നിന്റെയും നിന്റെ ഏകജാതനാം പുത്രന്റെയും സകലത്തിലും വിശുദ്ധനും ഉത്തമനും വന്ദ്യനും ജീവനുണ്ടാക്കുന്നവനും സാരാംശത്തിൽ നിന്നോടു ഒന്നായിരിക്കുന്നവനുമായ നിന്റെ റൂഹായുടെയും

ആധിപത്യം ശക്തിയേറിയതാകുന്നു. ഹോശോ...... ആമ്മീൻ.

മേല്പട്ടക്കാരൻ: നിങ്ങൾക്കെല്ലാവർക്കും സമാധാനം.

ജനം: അവിടുത്തെ ആത്മാവിനും...................

**കോറൂസൂസോ** (കർത്തൃവിളി)

**നോട്ട്:** അനന്തരം കോറൂസൂസാ എഴുതിയ കടലാസ്സെടുത്ത് റീശ്ശെമ്മാശ്ശന്റെ കൈയിൽ കൊടുക്കുന്നു. അയാൾ അതു കൈമുത്തി വാങ്ങി അംശവടിയുമായി പടിഞ്ഞാട്ടു ചെന്നു മദ്ബഹായുടെ വളവിങ്കൽ തെക്കേഅറ്റത്തു വടക്കോട്ടു തിരിഞ്ഞു നിന്നു വായിച്ചശേഷം തിരികെ ത്രോണോസ്സിങ്കലെത്തി മേല്പട്ടക്കാരനെ തിരികെ ഏല്പിച്ചശേഷം കൈമുത്തി നില്ക്കുന്നു.

**റീശ്മ്ശംശോനോ**

**മലയാളം**

ഭയകമ്പിതനായിങ്ങെത്തി
സത്യമതാം വിശ്വാസത്തിൽ
നിർമ്മലമാം മദ്ബഹാ മുമ്പിൽ
മൌലി നമിച്ചുയരേ മേവും
നിന്നേയുൾക്കണ്ണാൽ നോക്കി
സ്വർഗ്ഗീയ ദാനം വാഞ്ചിക്കും
ദാസനെ ജനകഹിതത്താലും
റൂഹാ തൻ വീര്യത്താലും
അടിയാരുടെ കുറവുകളെല്ലാ -
മെപ്പോഴും പോക്കീടുന്ന
കർത്താവേശു മശിഹാ തൻ
കൃപയാഹ്വാനം ചെയ്യുന്നു.

മേല്പട്ടക്കാരൻ ................................................................ എന്നതു ചൊല്ലുന്നു.

വലത്തു കൈ സ്ഥാനാർത്ഥിയുടെ തലയിൽ വച്ച് അയാളെ അടുപ്പിച്ചു കൊണ്ട്

**മേല്പട്ടക്കാരൻ**

**അർക്കദിയാക്കോൻ**

ശെമ്മാശന്റെ ............................................ യ്ക്കു 114-ാം വശം കാണുക. കശ്ശീശായുടേതു തന്നെ. ഒന്നിൽ കൂടുതൽ സ്ഥാനികളുണ്ടെങ്കിൽ ഓരോരുത്തർക്കും ആവർത്തിക്കുന്നു)

**മലയാളം**

**മേല്പട്ടക്കാരൻ:-** (നമ്മുടെ കർത്താവേശു മശിഹായുടെ കൃപ) ശെമ്മാശ്ശന്മാരുടെ ക്രമത്തിൽ നിന്നും കശ്ശീശന്മാരുടെ ക്രമത്തിലേക്കു (ഇന്നാരെ) വിളിച്ചു അടുപ്പിച്ചിരിക്കുന്നു.

റിശ്മ്ശംശോനോ:- ദൈവമാതാവായ മറിയാമിന്റെയും, പന്ത്രണ്ടു ശ്ലീഹന്മാരുടെയും, നാല്പതു ശ്രേഷ്ട സഹദേന്മാരുടെയും, നമ്മുടെ പിതാവായ മാർ ഹാനനിയാ, മാർ ഔഗേൻ, പരിശുദ്ധനായ മാർ മൂശാ, മാർ യൂലിയാനാ എന്നിവരുടെയും മശിഹായെ സ്നേഹിക്കുകയും മശിഹായാൽ സ്നേഹിക്കപ്പെട്ടിരിക്കുകയും ചെയ്യുന്ന പൌരസ്ത്യ ശ്ലൈഹിക സിംഹാസനത്തിന്റെ അധികാരത്തിൻകീഴ് (ഇന്ന) ദേശത്തുള്ള പരിശുദ്ധനായ മാർ (ഇന്നാരുടെയും) ദേവാലയത്തിലെ പരിശുദ്ധവും ദിവ്യവുമായ മദ്ബഹായിലേക്കു (ൽ വച്ച്) (ഇന്ന) കശ്ശീശാ വിളിച്ച് അടുപ്പിക്കപ്പെട്ടിരിക്കുന്നു.

(ഒന്നിൽ കൂടുതൽ സ്ഥാനികളുണ്ടെങ്കിൽ ഓരോരുത്തർക്കും ആവർത്തിക്കുന്നു)

(ശെമ്മാശ്ശന്റെ ................................................ മലയാളത്തിനു 115-ാം വശം കാണുക. കശ്ശീശായുടേതു തന്നെ)

**കോറൂസൂസോ**

(അർക്കദിയാക്കോൻ ക്രമപ്രകാരം വായിക്കുന്നു)

**മലയാളം**

സമർപ്പിതനായിട്ടുള്ളോനാം
ഇവനുടെ സംഭ്രമവേളയിതിൽ
ഇപ്പോഴുമെപ്പോഴുമെന്നേയ്ക്കും
പാവനറൂഹാ തൻ കൃപയും
വാസവുമിവനുണ്ടായിടുവാൻ
നാമെല്ലാവരുമഭ്യർത്ഥി
ച്ചട്ടഹസിച്ചുര ചെയ്യേണം
മൂവുരു കുറിയേലായിസ്സോൻ
കുറി - കുറി - കുറി

മേല്പട്ടക്കാരൻ - രഹസ്യം

എന്റെ കർത്താവേ! സകലത്തേയും വഹിച്ചിരിക്കുന്ന നിന്റെ മനുഷ്യസ്നേഹത്താൽ ഇവിടെ അടുത്തു വന്നു നിന്നാൽ പ്രകാശിപ്പിക്കപ്പെടുവാൻ നോക്കിപ്പാർക്കുന്ന ഈ ഞങ്ങളുടെ സഹോ

ദരനെ നീ സ്വീകരിച്ച് പരിശുദ്ധനും ദിവ്യനുമായ നിന്റെ റൂഹായുടെ ദാനം അവന്റെ മേൽ ചൊരിയണമെ. നിന്നോടു കൂടിയുള്ള നല്ല ഐക്യത്തിൽ ഒന്നാകുവാനും നീ സത്യദൈവമാകുന്നുവെന്നും എല്ലാവരെയും പറ്റി താല്പര്യമുള്ളവനാകുന്നുവെന്നും തിരിച്ചറിവാനും നിന്നെ ഉൾക്കൊള്ളുവാനും, നിന്നോടു ചേരുവാനും അവനു സംഗതിയാക്കണമെ. അറിവോടു കൂടി വെടിപ്പിൽ നിന്നെ ശുശ്രൂഷിപ്പാനും, നിനക്കു ആചാര്യവേല ചെയ്യുവാനും അവന്റെ മദ്ധ്യസ്ഥതയിൽ നിന്റെ ശ്രേഷ്ടതയോടു രഞ്ജിപ്പാനും നിന്റെ സൃഷ്ടിയോടു കരുണ കാണിപ്പാനും ആശ്രയിക്കുന്ന നിന്റെ ജനത്തിനു വേണ്ടി സ്തോത്രങ്ങളും അപേക്ഷകളും സമർപ്പിപ്പാനും അവനെ യോഗ്യനാക്കണമെ. ഈ നേരത്തു അവനു വേണ്ടിയുള്ള നിന്റെ ജനത്തിന്റെ പ്രാർത്ഥനകൾ കൈക്കൊണ്ട് അവനായുള്ള നിന്റെ ദാനങ്ങളാൽ അവനെ (രെ) ആശ്വസിപ്പിക്കണമെ. സർവ്വത്തിലും സർവ്വവും തികക്കുന്ന നിന്റെ കൃപയാൽ പരിശുദ്ധനായ പിതാവേ! നിന്റെയും പരിശുദ്ധ പുത്രന്റെയും സകലത്തിലും പരിശുദ്ധനായ റൂഹായുടെയും നാമത്തിൽ അവനെ നീ കാത്തുകൊള്ളണമെ.

### പരസ്യം

സകലത്തിലും ധന്യനും സകലത്തിന്മേലും ഭരണം ചെയ്യുന്നവനുമായ ദൈവമായ കർത്താവേ! കശ്ശീശായുടെ വിളിക്കും നിന്റെ പരിശുദ്ധ രഹസ്യങ്ങൾ ആചാര്യവേല ചെയ്യുവാനും തിരുമുമ്പാകെ കരുണ കണ്ടെത്തുവാനും യോഗ്യതയുള്ളവനാ (രാ) യി ഇവനെ (രെ) നീ ആക്കിത്തീർക്കണമെ. എന്തെന്നാൽ നീ കാരുണ്യവാനും അനുഗ്രഹിക്കുന്നവനുമായ ദൈവമാകുന്നുവല്ലോ. നിനക്കു നിന്റെ ഏകജാതനാം പുത്രനോടും സകലത്തിലും വിശുദ്ധനും നല്ലവനും വന്ദ്യനും ജീവനുണ്ടാക്കുന്നവനും സാരാംശത്തിൽ നിന്നോടു സമനായിരിക്കുന്നവനുമായ നിന്റെ റൂഹായോടും കൂടെ സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോവബ്..... ആമ്മീൻ.

### കരാഘോഷം

**നോട്ട്:** ഈ സമയത്തു ജനം കുറിയേലായിസ്സോൻ എന്നു ചൊല്ലിക്കൊണ്ടിരിക്കുകയോ

### മലയാളം

(പരിശുദ്ധൻ - പാവന)

പാറക്ലീത്താ റൂഹാ വന്നെത്തീ
ട്ടാവാസം ചെയ്യട്ടിവനിൽ
ആത്മശരീര കറയെല്ലാം
പാടേ നീക്കം ചെയ്യട്ടെ.

എന്നതു ഉരുവിട്ടുകൊണ്ടിരിക്കുകയോ ചെയ്യണം. തദവസരത്തിൽ വലിയമണി അടിക്കുകയും കിലുക്കുമണി, മറുവഹ്സാ എന്നിവ കിലുക്കുകയും ചെയ്യണം. സ്ഥാനാർത്ഥി ദർഗ്ഗായുടെ തെക്കുവശത്തു വടക്കോട്ടു അഭിമുഖമായി മുട്ടു കുത്തി നില്ക്കണം. കറുത്ത കുപ്പായത്തിന്റെ ബട്ടനെടുത്ത് കഴുത്ത് തുറന്നിടണം. അർക്കദിയാക്കോൻ മേല്പട്ടക്കാരന്റെ കാപ്പയുടെ വലത്തുവശം ഉയർത്തി പിടിച്ചു സ്ഥാനാർത്ഥിയെ ജനദൃഷ്ടിയിൽ നിന്നു മറയ്ക്കണം. മേല്പട്ടക്കാരൻ ദർഗ്ഗായിൽ കിഴക്കോട്ടു തന്നെ അഭിമുഖമായി നിന്നുകൊണ്ട് കണ്ണുകൾ മേലോട്ടുയർത്തി .................................. പാറക്ലീത്താ റൂഹാ വന്നെത്തി എന്നിങ്ങനെ ചൊല്ലിക്കൊണ്ട് കാസ്സാ പീലാസ്സാകൾ മേൽ കൈകൾ ആവസിപ്പിച്ച ശേഷം ഭുജങ്ങൾ നീട്ടി (1) മൂന്നു പ്രാവശ്യം മേലോട്ടും കീഴോട്ടും വിറപ്പിച്ച് ആഘോഷിച്ച ശേഷം രണ്ടു കൈകളും തളർത്തി ഒരുമിച്ച് പീലാസ്സാ മേൽ ആവസിപ്പിച്ച് അതിൽ നിന്നും രണ്ടു കൈകളും ചേർത്തു പിടിച്ച് അനുഗ്രഹം ശേഖരിച്ച് കാസ്സായിൽ ഒഴിക്കുകയും അതിൽ നിന്നും രണ്ടു കൈകളും ചേർത്തു

പിടിച്ച് കലർത്തിയ അനുഗ്രഹം ശേഖരിച്ച് പീലാസ്സായിൽ ഒഴിക്കുകയും (2) വീണ്ടും മൂന്നു പ്രാവശ്യം രഹസ്യങ്ങൾമേൽ മേലോട്ടും കീഴോട്ടും കൈകൾ വിറപ്പിച്ച് ആഘോഷിച്ച ശേഷം പീലാസ്സാ മേൽ രണ്ടു കൈകളും തളർത്തി ഒരുമിച്ച് ആവസിപ്പിച്ച് അതിൽ നിന്നും രണ്ടു കൈകളും ചേർത്തു പിടിച്ച് അനുഗ്രഹം ശേഖരിച്ച് കാസ്സായിൽ ഒഴിക്കുകയും വീണ്ടും (3) മൂന്നു പ്രാവശ്യം രഹസ്യങ്ങളുടെ മേൽ മേലോട്ടും കീഴോട്ടും കൈകൾ വിറപ്പിച്ച് ആഘോഷിച്ച ശേഷം (ആകെ ഒമ്പതു കരാഘോഷം) കൈകൾ തളർത്തി ഒരുമിച്ച് കാസ്സാ മേൽ ആവസിപ്പിച്ചിട്ട് കാസ്സായിൽ നിന്നും തുടർന്നു പീലാസ്സായിൽ നിന്നും കൈകളിൽ അനുഗ്രഹം ശേഖരിച്ചെടുക്കുകയും ഉടനെ അർക്കദിയാക്കോൻ മേല്പട്ടക്കാരന്റെ കൈവെള്ളകൾ കബിലാനാ കൊണ്ടു മൂടുകയും മേല്പട്ടക്കാരൻ ..........................................................................
പാറക്ലീത്താ റൂഹാ വന്നെത്തി ആവാസം ചെയ്യട്ടിവനിൽ എന്നു പറഞ്ഞുകൊണ്ട് രണ്ടു കൈകളും ചേർത്തു പിടിച്ച് സ്ഥാനാർത്ഥിയുടെ ശിരസ്സിലേക്കു കൈകൾ കൊണ്ടുവരുകയും അപ്പോൾ അർക്കദിയാക്കോൻ മേല്പട്ടക്കാരന്റെ കൈകളിൽ നിന്നു കബിലാനാ നീക്കുകയും മേല്പട്ടക്കാരൻ കൈകൾ മറിച്ച് അനുഗ്രഹം സ്ഥാനാർത്ഥിയുടെ ശിരസ്സിൽ ഒഴിച്ചു തിരുമ്മി പൂശുകയും മേലോട്ടും കീഴോട്ടും മാറി മാറി നോക്കിക്കൊണ്ട് ..................................................
ആവാസം ചെയ്യട്ടിവനിൽ എന്നതു തന്നെ ചൊല്ലിക്കൊണ്ട് രഹസ്യങ്ങൾമേൽ ചെയ്തതു പോലെ സ്ഥാനാർത്ഥിയുടെ ശിരസ്സിന്മേൽ കൈകളുയർത്തി മൂന്നു പ്രാവശ്യം ആഘോഷിച്ച ശേഷം തലയിൽ ആവസിപ്പിച്ച് തിരുമ്മി പൂശുകയും അപ്രകാരം തന്നെ ആ പ്രക്രിയ മൂന്നു പ്രാവശ്യം ആവർത്തിച്ചിട്ട് (ആകെ ഒമ്പതു കരാഘോഷം) വലത്തുകൈ സ്ഥാനാർത്ഥിയുടെ തലയുടെ ഉച്ചിയിൽ വച്ചു കൊണ്ട് ..........................................................................................
ആത്മശരീരക്കറയെല്ലാം പാടേ നീക്കം ചെയ്യട്ടെ എന്നു പറഞ്ഞുകൊണ്ട് (1) ഇടത്തുകൈ വലത്തുകൈയുടെ അടിയിൽ കൂടി (Clockwise) പ്രദക്ഷിണമായി കടത്തി ചുറ്റിച്ചു തലയുടെ ഉച്ചിയിൽ തിരുമ്മി പൂശുകയും തുടർന്നു അതേ പ്രകാരം തന്നെ വീണ്ടും (Clock wise) പ്രദക്ഷിണമായി സ്ഥാനാർത്ഥിയുടെ നെറ്റി, വലത്തു ചെന്നി, വലത്തെ ചെവി, തലയുടെ പുറക്, ഇടത്തെ ചെവി, ഇടത്തെ ചെന്നി, മൂക്ക് എന്നിവയിൽ പൂശുകയും പിന്നീട് (3) (Anti Clockwise) അപ്രദക്ഷിണമായി സ്ഥാനാർത്ഥിയുടെ വായ് തുടങ്ങി മുഖത്തും ഇടത്തു വശത്തും കൂടി കൈ കടത്തി കഴുത്ത് ഇടത്തേ തോള്, പുറം എന്നിവിടങ്ങളിലും പൂശിക്കൊണ്ട് കൈകടത്തി വലത്തേ തോളിലും കഴുത്തിലും മുൻഭാഗം നെഞ്ചിലും പൂശി അവസാനിപ്പിക്കുകയും ചെയ്യുന്നു.

ഇപ്രകാരം മേൽ ആദ്യം തൊട്ടു പറഞ്ഞിട്ടുള്ള പ്രക്രിയകളെല്ലാം മൂന്നു പ്രാവശ്യം ആവർത്തിക്കുന്നു (അതായതു രഹസ്യങ്ങളിന്മേൽ 27-ഉം സ്ഥാനാർത്ഥിയുടെ മേൽ 27-ഉം കരാഘോഷങ്ങൾ).

**നോട്ട്:** ഒന്നിലധികം സ്ഥാനാർത്ഥികളുണ്ടെങ്കിൽ ഓരോരുത്തരുടെ മേലും പ്രത്യേകം ഇപ്രകാരം ചെയ്യുന്നു. ശെമ്മാശ്ശനുണ്ടെങ്കിൽ കശ്ശീശായുടേതു കഴിയുമ്പോൾ ശെമ്മാശ്ശന്റെ മേലും ഇപ്രകാരം ചെയ്യുന്നു (കശ്ശീശായ്ക്കും ശെമ്മാശ്ശനും പ്രക്രിയ ഒന്നു തന്നെ).

**കോറുസൂസോ**

**മലയാളം**

പാവന റൂഹാ വന്നെത്തി
രക്ഷകനുടെ വാഗ്ദാനം പോൽ
ആവാസം ചെയ്കട്ടിവനി (രി) ൽ
നിർമ്മല റൂഹായുടെ ദാനം
രോധിക്കരുതിവനി (രി) ൽ നിന്നും
പ്രാർത്ഥനകൾ കൈക്കൊൾവോനേ!

നിന്നൊടു യാചിക്കുന്നെങ്ങൾ
അട്ടഹസിച്ചുര ചെയ്യുന്നു
പാറക്‌ലീത്താ പരിശുദ്ധൻ
ജീവദറൂഹാ പരിശുദ്ധൻ
ദത്തൻ റൂഹാ പരിശുദ്ധൻ
ഹാ! ശുദ്ധാത്മൻ തൻ ദാനം
ഹാ! മർമ്മം വചനാതീതം
ഹാ! നരവർഗ്ഗത്തോടുള്ള
തവ വിസ്മയ കൃതികൾ പരനേ!
സ്തുതിതേ! സകലാധിപ നാഥാ!

**രഹസ്യം**

**ക്രോയ്ത്തോദു റൂഹോ കാദീശോ** - ഹസ്താർപ്പണം

**നോട്ട്:** സ്ലീബാ കൂട്ടി പിടിച്ച് വലത്തുകൈ സ്ഥാനാർത്ഥിയുടെ തലയിൽ വച്ചു കൊണ്ട് രഹസ്യമായി പരിശുദ്ധാത്മാഹ്വാന പ്രാർത്ഥന ചൊല്ലുന്നു. തദവസരത്തിൽ കാപ്പയുടെ വലത്തുവശം കൊണ്ട് സ്ഥാനാർത്ഥിയെ തുടർന്നു മറച്ചുപിടിക്കുന്നു. കുറിയേലായിസ്സോൻ ആവർത്തിക്കുകയും വലിയ മണി അടിക്കുകയും ചെറുമണികളും മറുവഹ്സാകളും കിലുക്കുകയും ചെയ്യുന്നു.

ഒന്നിലധികം സ്ഥാനാർത്ഥികളുണ്ടെങ്കിൽ എല്ലാവരെയും ഒരുമിച്ചു മുട്ടുകുത്തി നിർത്തി എല്ലാവരുടെയും തലയിൽ തൊടത്തക്കവണ്ണം കൈ നീട്ടി പിടിച്ചു കൂട്ടമായി ഈ ശുശ്രൂഷ നടത്തുന്നതിനു വിരോധമില്ല. എന്നാൽ ഓരോരുത്തരുടെ മേലും ആവർത്തിക്കുകയാണു നല്ലത്. അങ്ങിനെയെങ്കിൽ കരാഘോഷവും ഹസ്താർപ്പണവും തുടർച്ചയായി ഓരോരുത്തർക്കും നടത്താം. ശെമ്മാശ്ശനുണ്ടെങ്കിൽ കശ്ശീശായുടെ ഹസ്താർപ്പണ ശേഷം ശെമ്മാശ്ശന്റെ ഹസ്താർപ്പണം നടത്തണം.

**രഹസ്യം** (ക്രോയ്ത്തോദു റൂഹോ)

സംഖ്യ ഇല്ലാത്തവണ്ണം ശ്രേഷ്ട കാര്യങ്ങളും അത്ഭുതങ്ങളും പ്രവർത്തിക്കുന്ന വലിയവനും വിസ്മയനീയനും ശക്തിയിൽ ഉന്നതവാനും ജ്ഞാനത്തിൽ പരിശോധിക്കപ്പെടാത്തവനും മനുഷ്യരേക്കാൾ അധികമായി നിരൂപണയിൽ വിസ്മയനുമായ ദൈവമേ! ഹൃദയങ്ങളുടെ രഹസ്യങ്ങൾ അറിയുന്നവനും നിന്റെ ന്യായവിധികളുടെ നീതിപൂർവ്വമായ നയനങ്ങളിൽ നിന്നും യാതൊന്നും മറഞ്ഞിരിക്കാത്തതുകൊണ്ട് വിചാരങ്ങളെ നോക്കിക്കാണുന്നവനും അന്തർ ഇന്ദ്രിയങ്ങളെ പരിശോധിക്കുന്നവനുമായ ഞങ്ങളുടെ ദൈവം നീയാകുന്നു. നീ ഈ നിന്റെ ദാസന്റെ (രുടെ) ജീവിതത്തെ അറിയുന്നവനും, കടന്നുപോകുന്നവയെ ഗ്രഹിക്കുന്നവനും, നിലനില്ക്കുന്നവയെ കാണുന്നവനും, വരുവാനിരിക്കുന്നവയെ മുമ്പു കൂട്ടി ദർശിക്കുന്നവനുമായ ദൈവമാകുന്നു. നിന്നെ പ്രസാദിപ്പിക്കുന്നവരെ നിന്റെ കൂദാശകളുടെ ശുശ്രൂഷയ്ക്കായി എല്ലാ തലമുറകളിലും തെരഞ്ഞെടുക്കുന്നവനും നീയാകുന്നു. കശ്ശീശാ സ്ഥാനത്തിനു ഈ നിന്റെ ദാസനെ (രെ) യും തെരഞ്ഞെടുക്കണമെ. കുറ്റവും കളങ്കവുമില്ലാത്ത നടപടികളാലും മാറിപ്പോകാത്ത വിശ്വാസത്താലും നിന്റെ പരിശുദ്ധ റൂഹായുടെ വലിയ നൽവരം പ്രാപിപ്പാൻ ഇവനു (ർക്കു) സംഗതിയാക്കണമെ. നിന്റെ ഏവൻഗേലിയോനു ആചാര്യവേല ചെയ്യാനും നിന്റെ പരിശുദ്ധ മദ്ബഹായുടെ മുമ്പാകെ നില്പാനും ആത്മീയ കാഴ്ചകളും പരിപൂർണ്ണബലികളും അർപ്പിപ്പാനും വീണ്ടും ജനനമാകുന്ന സ്നാനത്താൽ നിന്റെ ജനത്തെ പുതുക്കുവാനും ഇവൻ (ർ) യോഗ്യനാ (രാ) കണമെ. നിന്റെ നിത്യതയിൽ സമനായിരിക്കുന്ന നിന്റെ ഏകജാതനാം പുത്രന്റെ പ്രകാശത്തിന്റെ ദീപയഷ്ടിയാകുന്നു അവനെ (രെ) ന്നു എല്ലാവനെയും കാണിപ്പാനും പരിശുദ്ധ പള്ളിയെ പ്രതിഷ്ഠിക്കുവാനും അലങ്കരിക്കുവാനും അവന്റെ (രുടെ) കൈവയ്പ്പു മൂലം നന്മ ചെയ്വാനും ഇവൻ (ർ) യോഗ്യനാകണമെ.

അങ്ങിനെ നിന്റെ ഏവൻഗേലിയോന്യ വചനം സകല സൃഷ്ടിയിലുമെന്ന പോലെ ഈ നിന്റെ ദാസനെ ഭരമേല്പ്പിച്ചിട്ടുള്ള സഭയിലും ത്വരിതപ്പെടുമാറാകണമെ.

**നോട്ട്:** സ്ഥാനാർത്ഥി പൂർവ്വ സ്ഥാനത്തു ചെന്നു മുട്ടുകുത്തി നില്ക്കുന്നു. ശെമ്മാശ്ശനുണ്ടെങ്കിൽ ശെമ്മാശ്ശന്റെ ഹസ്താർപ്പണ പ്രാർത്ഥന പ്രത്യേകം ചൊല്ലുന്നു (122-ാം വശം കാണുക).

### പരസ്യം

കാർമ്മികൻ ബലിപീഠത്തിങ്കലേക്കു തിരിഞ്ഞു ഉച്ചത്തിൽ

വലിയവനും ഞങ്ങളുടെ രക്ഷകനുമായ ഞങ്ങളുടെ ദൈവമായ കർത്താവിന്റെ രണ്ടാമത്തെ വരവിനെ എതിരേറ്റുകൊണ്ട് കശ്ശീശന്മാരുടെ (ശെമ്മാശ്ശന്മാരുടെയും) ക്രമത്തിൽ നിന്റെ ഏകജാതനാം പുത്രന്റെ കൃപാ ബഹുലതയാൽ ഉത്തമ വ്യാപാരത്തിന്റെ നല്ല കൂലി ഇവനും (രും) പ്രാപിക്കുമാറാകണമെ. താൻ മുഖാന്തരവും തന്നോടു കൂടെയും സകലത്തിലും വിശുദ്ധനും ഉത്തമനും വന്ദ്യനും ജീവപ്രദനും സാരാംശത്തിൽ നിന്നോടു ഒന്നായിരിക്കുന്ന നിന്റെ റൂഹായോടൊപ്പം നിനക്കു സ്തുതിയും ബഹുമാനവും ആരാധനയും യോഗ്യമാകുന്നു. ഹോശോ..... ആമ്മീൻ.

മേല്പട്ടക്കാരൻ: നിങ്ങൾക്കെല്ലാവർക്കും സമാധാനം.

ജനം: അവിടുത്തെ ആത്മാവിനും......

ശെമ്മാശ്ശൻ: കരുണയുള്ള കർത്താവിന്റെ മുമ്പാകെ നമ്മുടെ തലകൾ കുനിക്കണം.

ജനം: ഞങ്ങളുടെ കർത്താവും ഞങ്ങളുടെ ദൈവവുമെ......

### രഹസ്യം

കർത്താവേ! ഞങ്ങളിലും ഞങ്ങളുടെ ശുശ്രൂഷയിലും സൂക്ഷിച്ച് നിന്റെ നൽവരം മുഖാന്തിരം കുറ്റമില്ലാതെ നിന്നെ സേവിപ്പാനും ആദിമുതൽ നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള സകല പരിശുദ്ധന്മാരോടും കൂടെ നിന്നിൽ നിന്നും കരുണ കണ്ടെത്തുവാനും യോഗ്യനാ (രാ) യി തീരുവാൻ തക്കവണ്ണം ഈ നിന്റെ ദാസനു (ർക്ക്) സ്വർഗ്ഗത്തിൽ നിന്നും കൃപ നൽകി കൊണ്ട് സകല കറകളിൽ നിന്നും ഞങ്ങളെ വെടിപ്പാക്കണമെ.

### പരസ്യം

നീ സകലത്തിന്റെയും നാഥനും ദൈവവുമാകുന്നുവല്ലോ. എല്ലാ നൽവരങ്ങളും നിന്നിൽ നിന്നു പുറപ്പെടുകയും ചെയ്യുന്നു. അവന്റെ (രുടെ) പ്രാണനിൽ നിന്റെ ദാനങ്ങൾ നിത്യമായി പാലിക്കപ്പെടുവാൻ ഈ നിന്റെ ദാസൻ (ർ) നിങ്കലേക്കു നോക്കിപ്പാർത്ത് പ്രത്യാശിക്കുന്നു. അവൻ നിന്റെ കൃപയിൽ നിന്നും എടുക്കുന്നവനും (രും) എടുക്കപ്പെടുന്നവനു (രു) മായി ത്തീരണമെ. അവന്റെ (അവരുടെ) ഉള്ളിൽ അവൻ ആനന്ദിക്കുകയും നിന്റെ ദാനങ്ങൾക്കായി അഭിവാഞ്ചിക്കുന്ന അവന്റെ (അവരുടെ) ആത്മാവിനെ നിന്റെ വരങ്ങൾ കൊണ്ടു നിറയ്ക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യണമെ.

എന്തെന്നാൽ കരുണയിലും മനുഷ്യസ്നേഹത്തിലും നീ താല്പര്യമുള്ളവനുമാകുന്നു. നിനക്കും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമാനവും ആരാധനയും യോഗ്യമാകുന്നു. ഹോശോ...... ആമ്മീൻ.

### പട്ടാഭിഷേക പ്രഖ്യാപനം

**നോട്ട്:** സ്ഥാനാർത്ഥി എഴുന്നേറ്റ് മേല്പട്ടക്കാരന്റെ അടുത്തുചെന്നു നില്ക്കുന്നു. മേല്പട്ട

ക്കാരൻ പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു സ്ലീബാ കൂട്ടിപ്പിടിച്ച് വലത്തുകൈ സ്ഥാനാർത്ഥിയുടെ നെറ്റി കൂട്ടി തലയിൽ വച്ചുകൊണ്ട് ...................................................................... എന്ന പ്രഖ്യാപനം ചൊല്ലി കൈയെടുത്തു നെറ്റിയിൽ ത്രിത്വനാമത്തിൽ റൂശ്മാ ചെയ്യുന്നു. അതിനു ശേഷം സ്ഥാനാർത്ഥിയെ സ്ലീബാ മുത്തിക്കുന്നു.

ഈ സമയത്തു മണി മുതലായവ അടിക്കുകയും കിലുക്കുകയും ചെയ്യണം. ഒന്നിലധികം സ്ഥാനാർത്ഥികളുണ്ടെങ്കിൽ പട്ടാഭിഷേക പ്രഖ്യാപനം ഓരോരുത്തരുടെ മേലും പ്രത്യേകം നടത്തുന്നു.

ശെമ്മാശ്ശനുണ്ടെങ്കിൽ കശ്ശീശാമാരുടേതു കഴിഞ്ഞിട്ട് ശെമ്മാശ്ശന്റെ മേലും നടത്തുന്നു. പ്രഖ്യാപനം ഒന്നു തന്നെ. കശ്ശീശാ എന്ന സ്ഥാനത്ത് ശെമ്മാശ്ശനെന്നു പറയണമെന്നേയുള്ളു.

**മേല്പട്ടക്കാരൻ** (കശ്ശീശായ്ക്കും ശെമ്മാശനും)

**അർക്കദിയാക്കോൻ**

**മേല്പട്ടക്കാരൻ**

ശെമ്മാശ്ശൻ: ബാറെക്മോർ.

**മേല്പട്ടക്കാരൻ**

**മലയാളം** (കശ്ശീശായ്ക്കും ശെമ്മാശ്ശനും)

**മേല്പട്ടക്കാരൻ**

ദൈവത്തിന്റെ പരിശുദ്ധ സഭയിൽ പട്ടം കെട്ടപ്പെട്ടിരിക്കുന്നു.

**അർക്കദിയാക്കോൻ**

ദൈവമാതാവായ മറിയാമിന്റെയും, പന്ത്രണ്ടു ശ്ലീഹന്മാരുടെയും, നാല്പതു ശ്രേഷ്ട സഹ ദേന്മാരുടെയും, (ഇന്ന സ്ഥലത്തുള്ള) പരിശുദ്ധനായ മാർ (ഇന്നാരുടെയും) പള്ളിയിലെ പരിശുദ്ധവും ദിവ്യവുമായ മദ്ബഹായിലേക്കു (യിൽ വച്ച്) (ഇന്ന) കശ്ശീശാ

**മേല്പട്ടക്കാരൻ**

മുന്നം പേരു പറയപ്പെട്ട ഓർത്തോദുക്സാ ദേശത്തുള്ള പരിശുദ്ധ മദ്ബഹായി (ൽ വച്ച്) ലേക്കു ഇന്ന കശ്ശീശാ പിതാവിന്റെ നാമത്തിലും പുത്രന്റെ നാമത്തിലും ജീവനുള്ള പരിശുദ്ധ റൂഹായുടെ നാമത്തിലും നിത്യജീവനിലേക്കു മുദ്ര കുത്തപ്പെട്ടിരിക്കുന്നു. ബാറെക്മോർ.

മേല്പട്ടക്കാരൻ (കൃതജ്ഞത)

കുറി...........

**രഹസ്യം** (കിഴക്കോട്ടു തിരിഞ്ഞ്)

സർവ്വ വല്ലഭനായ ഞങ്ങളുടെ കർത്താവേ! സകലത്തിനും വേണ്ടിയും സകലം നിമിത്തവും ഞങ്ങൾ നിന്റെ കൃപയെ അഭിനന്ദിക്കുന്നു. നിന്റെ പരിശുദ്ധ തിരുനാമത്തെ ഞങ്ങൾ പുകഴ്ത്തി മഹത്വപ്പെടുത്തുന്നു. എന്തെന്നാൽ ഞങ്ങളോടു കൂടെ പ്രവർത്തിപ്പാൻ നീ ശ്രേഷ്ടതപ്പെടു കയും ഈ നിന്റെ ദാസന്റെ (രുടെ) മേൽ നിന്റെ നൽവരം ചിന്തുകയും ചെയ്തിരിക്കുന്നു. കർത്താവേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുകയും അഭ്യർത്ഥിക്കുകയും ചെയ്യുന്നു. നിന്റെ കൃപാസമൃദ്ധിയിൽ ഞങ്ങളെ ശ്രദ്ധിച്ച് സകലത്തിലും പരിശുദ്ധനായ നിന്റെ റൂഹായുടെ ആഗമനത്താൽ ഈ നിന്റെ ദാസന്റെ (രുടെ) മേൽ നടന്നതായ കശ്ശീശായുടെ (ശെമ്മാശ്ശന്റെ) പട്ടാഭിഷേകത്തിൽ നീ തിരുമനസ്സായി ഈ വിളിയോടു കൂടി തെരഞ്ഞെടുപ്പും വിശുദ്ധിയും ഉത്തമനായ നിന്റെ കൃപയും വർദ്ധിപ്പിക്കണമെ. അവൻ (ർ) പ്രാപിച്ചതായ താലന്തു കൊണ്ട് നിനക്കു വേല ചെയ്യുവാൻ അവനു സംഗതിയാക്കണമെ.

**പരസ്യം**

ആദിമുതൽ നിന്റെ തിരുവിഷ്ടം പ്രസാദിപ്പിച്ചിട്ടുള്ള സകലരോടും കൂടെ വലിയവനും ഞങ്ങളുടെ രക്ഷകനുമായ യേശു മശിഹായാകുന്ന ഞങ്ങളുടെ ദൈവമായ കർത്താവിന്റെ സ്വർഗ്ഗത്തിൽ നിന്നുള്ള രണ്ടാമത്തെ ആഗമനത്തിൽ വിശ്വസ്ഥരും ജ്ഞാനികളുമായ ഗൃഹ വിചാരകന്മാരുടെ കൂലി ഇവൻ (ർ) പ്രാപിക്കുമാറാകണമെ. തന്നോടു കൂടെയും സകല ത്തിലും വിശുദ്ധനും ഉത്തമനും വന്ദ്യനും ജീവപ്രദനും സാരാംശത്തിൽ നിന്നോടു ഒന്നായി രിക്കുന്നവനുമായ നിന്റെ റൂഹായോടൊപ്പം നിനക്കു സ്തുതിയും ബഹുമാനവും ആധിപ ത്യവും യോഗ്യമാകുന്നു. ഹോശോ..... ആമ്മീൻ.

**നോട്ട്:** രഹസ്യങ്ങൾ കബിലാനാകൾ കൊണ്ടു മൂടിയശേഷം പടിഞ്ഞാറോട്ടു തിരിഞ്ഞു സ്ഥാനാർത്ഥിയെ (മുട്ടുകുത്തി നില്ക്കുന്നെങ്കിൽ) വലത്തു കൈകൊണ്ട് പിടിച്ച് എഴുന്നേ ല്പിക്കുന്നു)

## സ്ഥാനവസ്ത്ര ധാരണം

**നോട്ട്:** അംശവസ്ത്രങ്ങൾ മുൻകൂട്ടി കൂദാശ ചെയ്തിട്ടില്ലെങ്കിൽ അതിനുള്ള പ്രത്യേക പ്രാർത്ഥന ചൊല്ലി ഈ അവസരത്തിൽ കൂദാശ ചെയ്യണം.

എന്നതു ചൊല്ലി സ്ഥാനാർത്ഥിയുടെ ഊറാറായുടെ മുൻവശം കീഴോട്ടു വലിച്ച് പിൻവശം അഗ്രം കഴുത്തിൽ കൊണ്ടു വന്നു മറുതോളിൽ കൂടി കടത്തി താഴോട്ടു വലിച്ച് ഹൈമ്മിനി ക്കായുടെ രൂപത്തിൽ കഴുത്തിൽ മുന്നോട്ടു ഇടുന്നു (അതിന്റെ പുറത്തു മറ്റ് അംശവസ്ത്ര ങ്ങൾ ധരിച്ചാൽ മതിയാകും. ഹൈമ്മനിക്ക പ്രത്യേകമുണ്ടെങ്കിൽ ഊറാറാ നീക്കി മാറ്റിവയ്ക്കാം). അനന്തരം കാപ്പ, കൈയുറ, ഹമ്നിക്കാ, എടക്കെട്ട്, ശുശ്രൂഷ കുപ്പായം (ധരിച്ചിട്ടില്ലെങ്കിൽ), തൊപ്പി എന്നിവ എടുത്തു രഹസ്യങ്ങളുടെ മേലും സ്ഥാനാർത്ഥിയുടെ മേലും രണ്ടു പ്രാവശ്യം (Anti Clockwise) അപ്രദക്ഷിണമായി ആയിട്ടും ഒരു പ്രാവശ്യം (Clockwise) പ്രദക്ഷിണ മായി ആയിട്ടും ഇങ്ങനെ

എന്നതു ചൊല്ലി മുമ്മൂന്നു പ്രാവശ്യം വിറപ്പിച്ച് ആഘോഷിച്ചിട്ട് ധരിക്കുവാൻ സ്ഥാനാർത്ഥിയെ ഏല്പിക്കുന്നു. മേല്പട്ടക്കാരൻ മേല്പറഞ്ഞ ................................ ചൊല്ലുകയും മറ്റുള്ളവർ ഏറ്റു ചൊല്ലുകയും ചെയ്യുന്നു. അംശവസ്ത്രങ്ങൾ ഓരോന്നിന്മേലും അതാതിന്റെ പ്രാർത്ഥന സ്ഥാനാർത്ഥി തന്നത്താനെ ചൊല്ലി റൂശ്മാ ചെയ്തിട്ടു ധരിക്കുന്നു. കാപ്പ മേല്പട്ടക്കാരനെ

കൊണ്ട് റൂശ്മാ ചെയ്യിക്കാം. തൊപ്പി മേല്പട്ടക്കാരൻ തലയിൽ ഇട്ടു കൊടുക്കുന്നു (കശ്ശീശായ്ക്കു മാത്രമെ പട്ടതൊപ്പി ധരിക്കുവാൻ ആവശ്യമുള്ളു).

ശെമ്മാശ്ശനു ഊറാറാ മാത്രം ആഘോഷിച്ചു ധരിപ്പിക്കുന്നു. ശുശ്രൂഷ കുപ്പായം ധരിച്ചിട്ടില്ലെങ്കിൽ അതും അപ്രകാരം ചെയ്യണം.

**മലയാളം**

സാരാംശത്തിൽ സമത്വമുള്ള (ഉണ്മയിൽ ഒന്നായിരിക്കുന്ന) പരിശുദ്ധ ത്രിത്വത്തിന്റെ മഹത്വത്തിനും ബഹുമാനത്തിനും പ്രഭാവത്തിനും അഭ്യുന്നതിക്കും ദൈവത്തിന്റെ പരിശുദ്ധ സഭയുടെ സമാധാനത്തിനും കെട്ടുപണിക്കുമായി ഇവ തീരുമാറാകട്ടെ.

മേൽ കൊടുത്തിട്ടുള്ള പെസ്ഗോമാ തന്നെ ചൊല്ലിക്കൊണ്ട് മേല്പട്ടക്കാരൻ ഒരു ധൂപക്കുറ്റി കശ്ശീശായുടെ കൈയിൽ കൊടുത്തിട്ട് കശ്ശീശാ തന്നെ റൂശ്മാ ചെയ്തു ധൂപമിടുവാൻ ആജ്ഞാപിക്കുന്നു. അയാൾ പതിവുപോലെ ബലിപീഠം ചുറ്റി ധൂപം വീശുകയും മേല്പട്ടക്കാരന്റെ കൈ മുത്തുകയും ചെയ്യുന്നു. വൈദികർ, ജനങ്ങൾ എന്നിവർക്കും ധൂപം വീശുന്നു. ഒന്നിലധികം സ്ഥാനാർത്ഥികളുണ്ടെങ്കിൽ ഓരോരുത്തരും അപ്രകാരം ചെയ്യുന്നു.

കശ്ശീശന്മാർക്കു ശേഷം ശെമ്മാശ്ശന്മാരുണ്ടെങ്കിൽ അവരും അപ്രകാരം ചെയ്യുന്നു. എന്നാൽ ശെമ്മാശ്ശന്മാർക്ക് മേല്പട്ടക്കാരൻ തന്നെ ധൂപം ഇട്ടു കൊടുക്കുന്നു.

അനന്തരം സമാധാനത്തിന്റെ മാനീസ്സാ ചൊല്ലി ക്രമപ്രകാരം മേല്പട്ടക്കാരൻ, പട്ടക്കാർ എന്നിവർക്കും ശെമ്മാശ്ശന്മാർ, ശുശ്രൂഷകർ എന്നിവർക്കും മുറപ്രകാരം സമാധാനം കൊടുക്കുന്നു.

**കുറിപ്പ്:** പുതിയ ശെമ്മാശ്ശനുണ്ടെങ്കിൽ അയാൾ ശേഷം കുർബ്ബാനയ്ക്കു കൂടുന്നു. പുതിയ പട്ടക്കാരൻ അംശവടി പിടിച്ച് വശത്തേക്കു മാറി നില്ക്കുന്നു.

കുർബ്ബാനാനുഭവ സമയത്ത് മേല്പട്ടക്കാരൻ കാസായിലുള്ള ശരീര കഷണം തർവ്വോദായിൽ (spoon) എടുത്ത് ഉയർത്തി പിടിച്ചു കൊടുക്കുന്നു. കശ്ശീശാ വലത്തുകൈ കൊണ്ടു അതു വാങ്ങി ഇടത്തുകൈ കൊണ്ടു നിലത്തു വീഴാതെ താങ്ങി തന്നത്താൻ അനുഭവിക്കുന്നു. കശ്ശീശന്മാർ അനുഭവിച്ചു കഴിയുമ്പോൾ ശെമ്മാശ്ശന്മാർക്കും മറ്റും മേല്പട്ടക്കാരൻ തന്നെ കുർബ്ബാന കൊടുക്കുന്നു (മറ്റുള്ളവർക്കു കൊടുക്കുവാൻ കശ്ശീശായോടു ആജ്ഞാപിക്കുകയും ചെയ്യാം).

**സമാധാനത്തിന്റെ മാനീസാ**

നിർമ്മലരാം താതന്മാരേ!
നിങ്ങടെ ഓർമ്മയ്ക്കായ് ഞങ്ങൾ
പെരുനാൾ കൊണ്ടാടീടുമ്പോൾ
ഉണ്ടായീടുന്നകതാരിൽ
അന്ത്യദിനത്തിൻ പരിചിന്ത
ആ ദിനമതിൽ വെളിവായ് നിങ്ങൾ
കർത്താവിൻ വൈദീകരെന്നും
ദൈവത്തിൻ സേവകരെന്നും
അറിയപ്പെട്ടീടും നൂനം

ഈദൃശയോഹരി പ്രാപിപ്പാൻ
യോഗ്യത നിങ്ങൾ നേടുമ്പോൾ
ഭാഗ്യമെഴും ശാന്തിയിലേറി
വലഭാഗത്തജഗണമായി
മശിഹായുടെ കൃപ കണ്ടെത്താൻ
പ്രാർത്ഥിക്കണമെ ഞങ്ങൾക്കായ്.

**മറ്റൊന്ന്**

Ps.24: 3--6

കർത്താവിൻ ഗിരിയതിലേക്കാരേറും?
തന്നുടെ ശുദ്ധസ്ഥലമതിലാർ നില്ക്കും?
നിർമ്മല ഹൃത്തും കൈകളുമുള്ളോനും
വ്യാജത്തിനു മനസ്സു കൊടുക്കാത്തോനും
വ്യാജമതായ് സത്യം ചെയ്യാത്തോനും
പ്രാപിക്കുമവൻ കർത്താവിൻ വാഴ്വും
രക്ഷകനാം ദൈവത്തിൻ നീതിയതും
ദൈവത്തെ തേടുന്നവരുടെ തലമുറ
ഈദൃശമുള്ളവരുടെയാകുന്നു താൻ.
യാക്കോബിൻ ദൈവത്തെ തേടുന്നോർ
എല്ലാവരുമീയുള്ളോരാകുന്നു.

## പുതിയ സാധനങ്ങളുടെ കൂദാശ

സാധനങ്ങൾ കൈയിൽ പിടിക്കുന്നു. എപ്പിസ്ക്കോപ്പായോ അനുവാദമുള്ള പട്ടക്കാരനോ കൂദാശ ചെയ്യുന്നു.

ആദ്യന്തമില്ലാത്ത പരിശുദ്ധനും ആർക്കും സമീപിക്കുവാൻ പാടില്ലാത്ത പ്രകാശത്തിൽ വസിക്കുന്നവനുമായ സർവ്വാധിപതിയും പരിശുദ്ധനും വിശുദ്ധീകരിക്കുന്നവനുമായ ദൈവമായ കർത്താവേ! നിന്റെ മഹത്വവും വിശുദ്ധിയും കൊണ്ട് നീ സകലത്തെയും നിറയ്ക്കുന്നു. സ്തുതിപാടകന്മാരില്ലാതെ നിന്നെത്തന്നെ നീ അവശേഷിപ്പിക്കാതെ നിന്റെ ശ്രേഷ്ടതയെ സ്തുതിച്ചു കാദീശ് പാടുവാൻ മേലുള്ള ഗണങ്ങളെ നീ സൃഷ്ടിച്ചു. സ്തുതി നിനക്കു ആവശ്യമുണ്ടായിട്ടല്ല. എന്നാലോ നിന്നെ സ്തുതിക്കുന്നവർ നിന്നാൽ ശ്രേഷ്ടരാകുവാൻ വേണ്ടി അത്രേ. നിന്റെ കൃപയാൽ ലോകത്തെ നീ സൃഷ്ടിക്കുകയും നിന്റെ ബഹുമതിയ്ക്കായി പ്രധാനാചാര്യന്മാരെ നിയമിക്കുകയും നിന്റെ തിരുനിവാസത്തിനായി സഭയിൻ കൂടാരത്തെ സ്ഥാപിക്കുകയും ധൂപകലശങ്ങൾ, താലങ്ങൾ, തവികൾ, ദീപപീഠങ്ങൾ, പാനപാത്രങ്ങൾ, കാപ്പകൾ, ഊറാറാകൾ, കൈയുറകൾ, കുപ്പായങ്ങൾ മുതലായി മോശൈക ശുശ്രൂഷയ്ക്കുള്ള ശേഷം എല്ലാ മഹത്വോപകരണങ്ങൾ കൊണ്ടും നിന്റെ കല്പന പ്രകാരം അതിനെ നീ അലങ്കരിക്കുകയും ചെയ്തു. ഇപ്പോഴും കർത്താവേ! നിന്റെ ഏകപുത്രന്റെ സ്ലീബായാൽ രക്ഷിക്കപ്പെട്ട നിന്റെ ദാസരായ ഞങ്ങളാൽ നിന്റെ പരിശുദ്ധാലയത്തിന്റെ ബഹുമതിയ്ക്കു വന്ദ്യവും ശ്രേഷ്ടവുമായ നിന്റെ തിരുനാമത്തിന്റെ മഹിമയ്ക്കുമായി നിന്റെ മദ്ബഹായുടെ ശുശ്രൂഷയ്ക്കു സമർപ്പിക്കപ്പെട്ടിരിക്കുന്നതും ഞങ്ങളുടെ കൈകളിൽ വയ്ക്കപ്പെട്ടിരിക്കുന്നവയുമായ ഈ ഉപകരണങ്ങളെ നീ വിശുദ്ധീകരിക്കണമെ. കർത്താവേ! ദൈവമാതാവായ പരിശുദ്ധ കന്യക മറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും സത്യവിശ്വാസികളായ പിതാക്കന്മാരുടെയും പ്രാർത്ഥനയാൽ പിതാവും പുത്രനും പരിശുദ്ധ റൂഹായുമേ! ഇവയെ സമർപ്പിച്ചിട്ടുള്ളവരുടെയും ഇവയിൽ സംബന്ധപ്പെട്ടവരും സംബന്ധപ്പെടുന്നവരുമായ എല്ലാവരുടെയും സ്വേഷ്ട പ്രകാരമുള്ള കാഴ്ചയെ സ്വീകരിക്കണമെ. ഹോശോ...... ആമ്മീൻ.

ഓരോ സാധനത്തിന്മേലും മുമ്മൂന്നു പ്രാവശ്യം കുരിശുവരച്ചു കൊണ്ടു പറയുന്നു.

സാധനങ്ങളിൽ ധൂപം വീശി കൊണ്ടു പറയുന്നു.

സാധനങ്ങൾ ത്രോണോസ്സിന്റെ മുകളിലായി

(കുർബ്ബാന ഉള്ളപ്പോൾ വിശുദ്ധ പാത്രങ്ങളുടെ മുകളിലായി) മൂന്നു പ്രാവശ്യം ആഘോഷിച്ചു കൊണ്ടു പറയുന്നു.

# വിഷയസൂചി

# കുറിപ്പ്

ഈ പുസ്തകത്തിലെ ഗെൽദോയോ, ദയറോയൂസോ; റീശ് ദയ്റോയോ എന്നീ ക്രമങ്ങൾ സഭയിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളവയും, അവയിലെ ഗദ്യ പദ്യ മലയാള തർജ്ജമകൾ ഔഗേൻ പ്രഥമൻ കാതോലിക്കായുടെ തർജ്ജമ പരിഷ്ക്കരിച്ച് വട്ടക്കുന്നേൽ മാത്യൂസ് അത്താ നാസിയോസ് മെത്രാപ്പോലീത്താ 1974-ൽ രചിച്ചിട്ടുള്ളതുമാകുന്നു.

Postulants, Novices, Profession എന്നീ ക്രമങ്ങൾ മാത്യൂസ് അത്താനാസിയോസ് മെത്രാ പ്പോലീത്താ സ്വയമായി കൂട്ടിച്ചേർത്തും മറ്റും ഉണ്ടാക്കിയിട്ടുള്ളതുമാകുന്നു (1974).

### ചോദ്യോത്തരങ്ങൾ

തലേ ദിവസം 1 - 40

പിറ്റെ ദിവസം: 1 - 6

### സാദീക്കോ കഴിയുമ്പോൾ

പൊതുനിറം

സ്വർഗ്ഗസ്ഥ പിതാവേ, ഞങ്ങൾ വിളി ചെയ്തീടുന്നേൻ
താതൻ മറ്റൊരുവൻ - ഞങ്ങൾക്കില്ലല്ലോ നാഥാ
ഇല്ലാഞ്ഞപ്പോൾ - ഞങ്ങളെ ഉളവാക്കി
ഉണ്ടിപ്പോൾ, നീ - ഇല്ലാതാക്കരുതേ
കല്പനകൾ ശീലിപ്പിച്ചീടണമെ: നീതി പ്രവർത്തിപ്പാൻ
ഹാലേലൂയ്യാ - കൃപ ചെയ്തീടണമെ

**കുറിപ്പ്:** സ്ഥാനാർത്ഥിയെ കൈയ്ക്കു പിടിച്ച് മദ്ബഹായിൽ കയറ്റുന്നു. സ്ഥാനാർത്ഥി ത്രോണോസ്സും മേല്പട്ടക്കാരന്റെ കൈയും മുത്തി പുറകിൽ നില്ക്കുന്നു (മദ്ബഹായുടെ താഴെ).

പൊതുനിറം

റൂഹോകാദിശോ കോലോക് - യജമാനൻ വരു.....
പാറക്ലീത്താറൂഹാവന്നെത്തി
ട്ടാവാസം ചെയ്യട്ടിവരിൽ
പാറക്ലീത്താ റൂഹാ വന്നെത്തി
രക്ഷകനാം കർത്താവിൻ വാഗ്ദത്തം പോൽ

# റമ്പാൻ സ്ഥാനം

**കുറിപ്പ്:** ഈ സ്ഥാനം കൊടുക്കുന്നതിന് വി. കുർബാന ചൊല്ലണമെന്ന് നിർബന്ധമില്ല. എന്നാൽ കുർബാനമദ്ധ്യേ സ്ഥാനം കൊടുക്കുകയാണ് പതിവ്. ഒരാൾ കുർബാന ചൊല്ലുകയും, മറ്റൊരാൾ സ്ഥാനം കൊടുക്കുകയും ചെയ്യാം.

കുർബ്ബാനമദ്ധ്യേ അല്ലെങ്കിൽ, സ്ഥാനം കൊടുക്കുന്ന ആളിന് അംശവസ്ത്രം വേണമെന്നില്ല. ഭക്ഷണം കഴിച്ചശേഷവും ശുശ്രൂഷ നടത്താം. മേല്പട്ടക്കാരനോ, റീശ്ദയറായ്ക്കോ കാർമ്മികനായി നിന്നു സ്ഥാനം കൊടുക്കാം.

സ്ഥാനാർത്ഥി പട്ടക്കാരനായിരിക്കണമെന്ന് നിർബന്ധമില്ല. പട്ടക്കാരനോ, ശെമ്മാശനോ, കീഴ്സ്ഥാനിയോ, അയ്മേനിയോ ആകാം. ഇപ്പോൾ സാധാരണയായി റമ്പാന്മാർക്ക് മേല്പട്ടം കൊടുക്കുന്നതിനാൽ, മേല്പട്ടക്കാരെ റമ്പാന്മാരാക്കേണ്ട ആവശ്യം വരുന്നില്ല. വൈദികനോ,

ശെമ്മാശനോ, കീഴ്സ്ഥാനികളോ എങ്കിൽ കുർബ്ബാന സമയത്ത് കറുത്ത കുപ്പായവും, തൊപ്പിയും ധരിച്ച് മദ്ബഹായ്ക്കു താഴെ അഴിക്കകത്ത് നില്ക്കണം. സാദീക്കോ കഴിയുമ്പോൾ സ്ഥാനാർത്ഥിയെ കിഴക്കോട്ടഭിമുഖമായി മദ്ബഹായുടെ നടയുടെ താഴെ നിർത്തിക്കൊണ്ട്, മദ്ബഹായിൽ കാർമ്മികൻ നിന്നു ശുശ്രൂഷ ആരംഭിക്കുന്നു (കാർമ്മികൻ മദ്ബഹായുടെ വളവിങ്കൽ പടിഞ്ഞാറോട്ടഭിമുഖമായി നടയുടെ മുകളിലായി നില്ക്കുന്നു (ഇരിക്കുന്നു). സ്ഥാനാർത്ഥി നടയുടെ താഴെ കാർമ്മികന്റെ മുമ്പിൽ നില്ക്കുന്നു.

പ്രാരംഭ ക്രമങ്ങൾക്കു ശേഷം ഭരമേല്പിക്കൽ പ്രാർത്ഥന ചൊല്ലുന്നു. അതിനുശേഷം സ്വർഗ്ഗസ്ഥ പിതാവേ, ഞങ്ങൾ എന്ന പാട്ടു ചൊല്ലുന്നു. (തലേദിവസം വൈകിട്ടു നടത്താം. സന്ധ്യാനമസ്ക്കാരം കഴിഞ്ഞ്).

**സ്ഥാനാർത്ഥികളുടെ ഭരമേല്പിക്കൽ പ്രാർത്ഥന**: മദ്ബഹായുടെ വാതുക്കൽ നടയ്ക്കു താഴെ നിർത്തിക്കൊണ്ട് റീശ് ദയറോ ഈ ഭരമേല്പിക്കൽ പ്രാർത്ഥന ചൊല്ലുന്നു. റീശ്ദയറോ ഇല്ലെങ്കിൽ മേല്പട്ടക്കാരൻ തന്നെ ഈ പ്രാർത്ഥന നടത്തുന്നു.

(പല സ്ഥാനാർത്ഥികൾ ഉണ്ടെങ്കിൽ ഒരുമിച്ചു നിർത്തി ഈ പ്രാർത്ഥന ചൊല്ലാം)

പരിശുദ്ധനും, ശുദ്ധിമാന്മാരുടെ സ്നേഹിതനും പരിശുദ്ധന്മാരിൽ സമാശ്വസിക്കുന്നവനുമായി, സകലത്തിലും വിശുദ്ധനായ ദൈവമേ! നിന്റെ പക്കലുള്ള വിശുദ്ധിയിലേക്കു വേർതിരിഞ്ഞ് അടുത്തു വന്നിരിക്കുന്ന ഈ ദാസനെ നീ അംഗീകരിക്കണമെ. നിന്റെ പരിശുദ്ധ തേജസ്സിന്റെ നിവാസങ്ങളിലായിരിപ്പാൻ, ശമുവേൽ യോഗ്യനായിത്തീർന്ന പ്രകാരം, നിന്റെ തിരുഹിതം പോലെ ആയുഷ്ക്കാലമൊക്കെയും, ഹൃദയവെടിപ്പോടും, പരമാർത്ഥതയോടും കൂടെ സൽപ്രവർത്തികളാൽ നിന്റെ ദൈവത്വത്തിങ്കലേക്കു അടുത്തു വരുവാൻ ഇവനെ യോഗ്യനാക്കണമെ. നിസ്തുലവും, കളങ്കരഹിതവും, ലൗകിക പറ്റുമാനങ്ങളില്ലാത്തതുമായ ജീവിതം ഇവനു കൊടുക്കണമെ. പിതാവും പുത്രനും പരിശുദ്ധ റൂഹായുമേ! ഇവൻ മൂലമായി നിന്റെ ശ്രേഷ്ഠതയേറിയ വന്ദ്യ തിരുനാമം മഹത്വപ്പെടുമാറാകണമെ. ഹോശോ....... ആമ്മീൻ.

ഭരമേല്പിക്കൽ പ്രാർത്ഥന കഴിഞ്ഞാൽ സ്ഥാനാർത്ഥിയെ കൈയ്ക്കു പിടിച്ച് ആബൂൻ ദ്ബശ്മായോ നീലാൻ ദ് കോറേനാൻ ലോക് എന്ന പാട്ടു ചൊല്ലി മദ്ബഹായിൽ കയറ്റുകയും സ്ഥാനാർത്ഥി ത്രോണോസും, മേല്പട്ടക്കാരന്റെ കൈയും മുത്തി അദ്ദേഹത്തിന്റെ പിമ്പിൽ നില്ക്കുകയും ചെയ്യുന്നു. തുടർന്നു ശുശ്രൂഷ നടത്തുന്നു.

**കുറിപ്പ്:** സ്ഥാനദാന വേളയിൽ പ്രത്യേക കർമ്മങ്ങൾ ആരംഭിക്കുന്നതു വരെ, അതായത് പിതാക്കന്മാരുടെ ഗുണദോഷം കഴിയുന്നതു വരെ, സ്ഥാനാർത്ഥി ഇടയ്ക്കിടയ്ക്കു മുട്ടുകുത്തി കുമ്പിട്ടുകൊണ്ടിരിക്കണം. പേജ് 46-50.

എന്നാൽ വി. കുർബാനയ്ക്കും, അതിനു മുമ്പുള്ള നമസ്കാരങ്ങൾക്കും മറ്റും കുമ്പിടേണ്ട ആവശ്യമില്ല.

(പല സ്ഥാനാർത്ഥികൾ ഉണ്ടെങ്കിൽ ഒരുമിച്ചു നിർത്തുന്നു)

## പ്രാരംഭ പ്രാർത്ഥന

(ഇവിടം മുതൽ 41-ാം വശം വരെ തലേദിവസം സന്ധ്യാനമസ്കാരം കഴിഞ്ഞ് വിശ്വാസപ്രമാണത്തിനു മുമ്പ് നടത്താം)

ശുബഹോ .................... വാലൈൻമ്ഹീലേ....

(കാർമ്മികൻ ദർഗ്ഗാക്കു താഴെ നില്ക്കുന്നു)

സ്വർഗ്ഗത്തിൽ മാലാഖമാരാൽ വന്ദിക്കപ്പെടുന്നവനായ നിന്റെ ഏകജാതനാം പുത്രനെ അയ

യ്ക്കുകയും, പാപത്തിനു ദാസരായിരുന്നവരെ സ്വാതന്ത്ര്യപ്പെടുത്തുകയും, നീതിനടപടിക ളാൽ, ഭൂമിയിൽ മാലാഖമാരെപ്പോലെ ആയിരിക്കണമെന്ന്, ഓർപ്പാൻ കല്പിക്കുകയും ചെയ്ത വനായ ദൈവമായ കർത്താവേ! ആത്മീയവും സ്വർഗ്ഗീയവുമായ നിന്റെ വാഴ്‌വാൽ ഈ നിന്റെ അടിയാനെ അനുഗ്രഹിക്കണമെ. സൽപ്രവർത്തിക്കായി ഇവനെ നീ തിരഞ്ഞെടുക്കണമെ. നിന്റെ ബഹുമാനത്തിനു യോഗ്യമായ നടപടി ഇവനു നൽകണമെ. നിന്റെ പക്കലുള്ള വാഗ്ദത്തം ഇവന്റെ പക്കൽ നിറവേറ്റണമെ. ജാഗ്രതയോടും, നിരന്തരവും സ്ഥിരവുമായ ഒരുക്കത്തോടും പരിപൂർണ്ണ വിശ്വാസത്തോടും കൂടെ കർത്താവേശു മശിഹാ മുഖാന്തിരം, സ്വർഗ്ഗീയ നന്മകൾക്കു ഇവൻ യോഗ്യനായിത്തീരണമെ. തന്നോടും നിന്റെ വി. റൂഹായോടും കൂടെ സ്തുതിയും ബഹുമാനവും ആധിപത്യവും നിനക്കു യോഗ്യമാകുന്നു. ഹോശോ.... ആമ്മീൻ.

ദൈവമെ നിന്റെ കൃപ പോലെ.............

എനിയോനോ (പടിഞ്ഞാട്ട്) അംശവടി

1. പുണ്യപ്രദനാകും - നീ മാത്രം
കരുണാമയനാം - ദേവേശാ!
ധൂർത്താത്മജനെപ്പോലിവനെ
കൈക്കൊള്ളുക - കൃപ ചെയ്കിവനിൽ

2. താപികളായോ - ർക്കായ്‌വാതിൽ
തുറക്കും കരുണാബ്ദേ - നിൻ കൃപയാൽ
മോചിക്കിവനുടെ കട പാപം
കൃപ ചെയ്തീടണമിവനിൽ നീ

3. മുട്ടുന്നടിയാർ - നിൻ വാതിൽ കൃപ
യേറും ദയവാൽ - ദേവേശാ!
ആർദ്രത തോന്നണമേ നാഥാ! - കുറ്റം
പോക്കി കൃപ ചെയ്കിവനിൽ

4. കേഴുന്നടിയാൻ - നെടുവീർപ്പുകളൊടു
മിഴിനീരിൽ കരുണാബ്ദേ! - പുണ്യം
നൽകുക പാപിസ്ത്രീയ്ക്കും - ചുങ്കക്കാര
നുമെന്നതുപോൽ.

ശുബഹോ....... മെന്ഓലം.....

5. കോപിപ്പിച്ചെൻ (ങടെ) - പാപം മോചി
ക്കെന്നർത്ഥനയാൽ (ങടെയർത്ഥനയാൽ) - ദേവേശാ!
കൈക്കൊള്ളുക - കള്ളന്നൊപ്പം
കനിയണ (ങടെ) മെൻ വിശ്വാസത്താൽ.

ആശംസാ പ്രാർത്ഥന (പടിഞ്ഞാട്ട്)

ഉത്തമ ഇംഗിതത്തിലും, സ്നേഹത്തിന്റെ തിളപ്പിലും ആരുടെ പരിശുദ്ധ ഉടമ്പടി നീ പിന്തു ടർന്നിരിക്കുന്നുവോ, ആ ദൈവം തമ്പുരാൻ യോഗ്യമായ നീതിനടപടികളാലും വിശിഷ്ഠ വൃത്തിയാലും, സ്തുതിചൊവ്വാകപ്പെട്ട വിശ്വാസത്താലും തന്റെ ദൈവത്വത്തിനു ഹിതകരമായ നല്ല വർത്തനങ്ങളാലും നിന്റെ ആയുഷ്ക്കാലമൊക്കെയും കഴിക്കുവാൻ നിന്നെ യോഗ്യനാക്കി ത്തീർക്കുമാറാകട്ടെ. ഹോശോ...... ആമ്മീൻ.

കോനൂനോ - പടിഞ്ഞാട്ടു

കുതിരകളിന്മേലും കുതിരച്ചേവകരുടെ മേലും ജയം കൊണ്ട് അവരെ കടലിൽ താഴ്ത്തിയവനായ തേജസ്വിയായ കർത്താവിനെ സ്തുതിപ്പിൻ.

(എൻ നാഥാ! നിൻ കൃപ നിന്നെ............)

1. ക്ഷോഭിച്ചേറിയ കടലിന്റെ
ശക്തിയെഴും തിരമാലകളിൽ
കർത്തൻ നട കൊണ്ടീടുകയാൽ
ആഴത്തിൽ മുങ്ങിപ്പോമെ-
ന്നോർത്തോരിസ്രായേലിന്നായ്
കര കാണപ്പെട്ടാനുടനെ

2. ഉന്നതനാഥൻ തൻ വലമായ്
ബലമേറും തിരു കരമതിനാൽ
മെസ്രേമ്യർ തൻ രഥമെല്ലാം
ഉടനടി മൂടപ്പെട്ടതിനാൽ
കുതിരച്ചേവകരുടെ കബറായ്
ആഴിജലം കാണപ്പെട്ടു

ശക്തിമാനും മഹത്വവാനുമായ കർത്താവാം യാഹ്
നമ്മുടെ രക്ഷകനായ്ത്തീർന്നിരിക്കുന്നു.

1. നിന്ദ്യമതാം മാനുഷമെയ്യോ-
ടൊന്നായി നീ ചേർന്നതുമൂലം
ഞങ്ങടെ ദുർബലപ്രകൃതത്തി-
ന്നുത്തമനെ നീ ബലമേകി
പാപത്താൽ മലിനന്മാരും
പുണ്ണുകൾ തിങ്ങി നിറഞ്ഞവരും.

2. ഭൂമിയിലെന്നും സ്ഥിതി ചെയ്യാ-
തുത്ഥാനമവർക്കേകീ നീ
എന്നെ ദുർബലനാക്കിയതാം
ദുഃഷ്ഠനെ വെന്നൊരു സ്ലീബായിൽ
പരിപൂർണ്ണം ധൈര്യസമേതം
സങ്കേതം ഞാൻ തേടീടും.

ഇവനാകുന്നു എന്റെ ദൈവം. അവനെ ഞാൻ സ്തുതിക്കും.
എന്റെ പിതാക്കന്മാരുടെ ദൈവം. അവനെ ഞാൻ പുകഴ്ത്തും.

1. രാജസുതാ! നിൻ സ്ലീബായാൽ
വഞ്ചകനുടെ ഉഗ്രത കാത്തു
വിജയത്തിൻ കൊടിയായ് നിന്റെ
സ്ലീബാ നീ ഞങ്ങൾക്കേകി.

2. അവനുടെ കെണിയിൽപെട്ടവരോ
അഭയം സ്ലീബായിൽ ചൂണ്ടി
ട്ടവനുടെ ശക്തി നശിപ്പിച്ചു.
വഞ്ചകനുടെ വല ഭേദിപ്പാൻ
അവരോടൊപ്പം കർത്താവേ!
യോഗ്യതയടിയാനേകണമെ.

ശുബഹോ....... മെന്ഓലം...........

1. കന്യകയോടായ് ജഢമതിലും
ദുഷ്ഠൻ വീഴ്ത്തിയ നിൻരൂപം
വീണ്ടിടുവാനായ് ഞങ്ങളൊടും
താദാത്മ്യത്തിനു തിരുവുളമായ്
മുറിവുകൾ പറ്റിയ നിൻരൂപം
കണ്ടിട്ടലിവൊടു താണെത്തി.

2. ഉത്തമവൈദ്യസമാനം നീ
അതിനുടെ മുറിവുകളെ കെട്ടി
നിന്നൌഷധമെന്മേൽ പൂശീ
ട്ടിരുളിൻ വർണ്ണം നൽകിയതാം
രോഗത്തിൽ നിന്നെന്നേ നീ
രക്ഷിച്ചരുളുക സ്വാതന്ത്ര്യം.

കോനൂനോ.

എന്റെ ഹൃദയം കർത്താവിൽ ശക്തിപ്പെട്ടു. എന്റെ കൊമ്പ് ദൈവത്താൽ ഉയർത്തപ്പെട്ടു. ശത്രുക്കളുടെ മേൽ എന്റെ വായ് പിളർന്നു. എന്തെന്നാൽ രക്ഷയാൽ നീ എന്നെ സന്തോഷിപ്പിച്ചു.

(മശിഹാ ജീവിച്ചെഴുന്നേറ്റു)

കെണികളിൽ നിന്നും കേസരിതൻ
പല്ലുകളീന്നും സ്വാതന്ത്ര്യം
ഞങ്ങൾക്കെല്ലാമുളവായി
ഇനിമേൽ ഞങ്ങൾ മോദിക്കും
വായ്കൾ തുറക്കും സ്തോത്രത്താൽ
തന്നുടെ ദാനങ്ങൾക്കെല്ലാം.
മഹിമയെഴും സമ്മാനങ്ങൾ
ക്കർഹതയുള്ളോരായ് ഞങ്ങൾ
പാട്ടുകൾ രാഗത്തിൽ പാടി
അഭിനന്ദനമർപ്പിച്ചീടും.

കർത്താവിനെപ്പോലെ പരിശുദ്ധൻ ആരുമില്ല. നമ്മുടെ ദൈവത്തെപ്പോലെ ശക്തിമാനുമാരുമില്ല. എന്തെന്നാൽ തനിക്കുപരിയായ് മറ്റാരുമില്ല.

ദുഷ്ടൻ തന്നിലെ ദാസ്യത്താൽ
ബലഹീനമതായ് നിപതിച്ച
കടമുള്ളൊരു വർഗ്ഗത്തിനു നിൻ
പ്രബലതയാൽ ബലമേകിയവൻ
മശിഹാ നിൻ പ്രഭയുദയം ചെ-
യ്തേകണമെ ശക്തി സ്ഥൈര്യം
ഉന്നതനിലയിൽ നിന്നെന്നെ
വഞ്ചനയാൽ നിപതിപ്പിച്ച
ചതിയൻ തന്നുടെ ശക്തിയതിൽ
മൂർച്ചയെ നിൻ പ്രബലതയതിനാൽ
നീക്കിടുവാനിന്നടിയാനായ്
ശക്തിയെ ദാനം ചെയ്യേണം.

പൊണ്ണക്കാര്യങ്ങൾ സംസാരിക്കാൻ നിങ്ങൾ അഹങ്കരിക്കരുത്. നിങ്ങളുടെ വായിൽ നിന്നും അനീതി പുറപ്പെടുകയും അരുത്. എന്തെന്നാൽ കർത്താവ് ജ്ഞാനമാകുന്നു. അവന്റെ മുമ്പാകെ തന്ത്രങ്ങൾ നിരത്തി വയ്ക്കരുത്. പരാക്രമന്മാരുടെ വില്ലുകൾ തകർന്നു പോകും.

രോഗികൾ ശക്തിയാൽ പ്രബലപ്പെടുകയും ചെയ്യും.

നരവത്സലനുപദേശിച്ചു
രാജ്യം പ്രാപിപ്പാൻ മാർഗ്ഗം
ദുഃഷ്ടൻ തന്നുടെ നീർച്ചുഴിയിൽ
നിപതിപ്പിച്ചാനെന്നെയിതാ
ഞാനെഴുന്നേല്ക്കാതവനെന്നെ
ചീന്തിക്കളവാനെപ്പോഴും
യത്നിച്ചീടുന്നവനയ്യോ
നാഥാ! നിൻ വലതുകരത്താൽ
ചുഴിയിൽ നിന്നേറ്റണമെന്നെ
ആട്ടിൻ കിടയിൽ ചേർക്കേണമെ
തുറമുഖമതു പ്രാപിച്ചീടാൻ
എന്നെ നയിച്ചീടുക നാഥാ!

ശുബഹോ...................... മെന്ഓലം.................

ദുഃഷ്ടൻ തന്നുടെ നുകമാകും
വ്യർത്ഥതയിൽ ജീവിതകാലം
പരിപൂർണ്ണം ഞാൻ പാഴാക്കി
മ്ലേച്ഛതയാൽ ശൂന്യത പൂണ്ടേൻ
ജീവപ്രദ തുറമുഖമതിലേ-
ക്കെന്നെ നടത്തുക നിൻ കരുണ
നിർമ്മലമാക്കണമെന്നേ നിൻ
സോപ്പായാൽ കറകളിൽ നിന്നും
വെണ്മ വരുത്തുക നീയല്ലൊ
കടലിഖിതം ചിന്തീടുന്നോൻ.

കർത്താവേ! തിരുനാമത്തെപ്പറ്റി ഞാൻ കേട്ടു ഭയപ്പെട്ടു. കർത്താവേ! നിന്റെ കൈവേലയെ ഞാൻ കണ്ടു വിസ്മയിച്ചു.

(ഈത്തോനോ - ഈത്തോനോ - മോ.......)

വീരന്മാരുടെ ബലമെല്ലാം
താണാഗതനായ് വിജയിച്ച
വ്യാഖ്യാനാതീതം വചനം
തന്നുടെ ജഢധാരണമതിനെ -
ദർശന രഹസ്യം വീക്ഷിച്ച
ദാർശകനായീടും ഹബക്കുക്
വിശുദ്ധാത്മാവിൻ വചനത്താൽ
ഉന്നതരവമായ് സ്തുതി പാടി
മാനവരുടെ പുതുതാക്കലിനെ
മുന്നം വെളിവായ് കാണിച്ചു.

രണ്ടു ജീവികളുടെയിടയിൽ നീ കാണപ്പെടും. നീ വെളിപ്പെടുവാനുള്ള കാലമടുക്കുമ്പോൾ, ആണ്ടുകൾക്കുള്ളിൽ നീ ദൃശ്യനാകും.

1. നിൻ ലക്ഷ്യസ്ഥാനം ചേരാൻ
ഞാനതിലേക്കു തിരിഞ്ഞതിനാൽ
നിൻ തുറമുഖമതിലേക്കെന്നെ
നടത്തി നയിച്ചീടണമധുനാ
നിന്നുടെ സേവനമതിനായി

കത്തിജ്വലിക്കും സ്നേഹത്തെ
സ്ഥിരമാക്കീടണമെന്നിൽ നീ
ആ സ്നേഹത്തിൻ ജ്വലനത്താൽ

2. വഞ്ചകനുടെ ശസ്ത്രങ്ങൾ തൻ
മൂർച്ച തകർന്നു കെടുക്കണമെ
അവനുടെ വഞ്ചകവിഷമായം
കത്തിയെരിഞ്ഞീടരുതെന്നിൽ
എന്നെ പതനത്തിൽ വീഴ്ത്താൻ
കെട്ടി വരിഞ്ഞഥ ബന്ധിക്കും
അവനുടെ യത്നത്തിൻ ദൂഷ്യം
തവ ബലമൊടു ഞാൻ ധൂളിക്കും.

തെക്കു നിന്നു ദൈവം വരുന്നു. പാരാൻ പർവ്വതത്തിൽ നിന്ന് പരിശുദ്ധനെത്തുന്നു. അവന്റെ മഹിമയും തേജസ്സും കൊണ്ട് ആകാശങ്ങൾ മൂടപ്പെട്ടിരിക്കുന്നു. അവന്റെ മഹത്വം കൊണ്ട് ഭൂതലമൊക്കെയും നിറയപ്പെട്ടിരിക്കുന്നു.

1. കടപാപത്തിൽ മുഴുകിയതാം
ജനതതി നോക്കിപ്പാർക്കുന്നു
കരുണകൾ ചിന്തും നിൻ തുറയെ
അനുതാപികളുടെ കടലിഖിതം
ചിന്തുക നിൻ കാരുണ്യത്താൽ
ചെറുപ്രായത്തിന്നുഗ്രതരം.

2. തെറ്റുകളാൽ ഞാനിരുളാർന്നു
ശാശ്വതമാം താവകതേജ -
സ്സെന്നിരുളിന്മേൽ തെളിയിക്ക
തെറ്റുകളാം ശോഭവിഹീനം
കുഴിയാമാഴത്തിൽ നിന്നും
അതിനാൽ ഞാൻ കരയേറട്ടെ.

ശുബഹോ................ മെന്ഓലം..............

വിരിയൻ സർപ്പം വിഷമെന്മേൽ
ചിന്തീട്ടവനുടെ പല്ലുകൾ കോ -
ർത്തെൻ രക്തം വാർന്നിട്ടെന്നെ
നിൻ പാതയിൽ നിന്നും വീഴ്ത്തി
അവനുടെ ഗന്ധത്തേയോർത്തി -
ട്ടഴലൊടു ഞാൻ നെടുവീർപ്പിട്ടു
കുരിശുമരത്തീന്നൊഴുകീടും
സൗഖ്യം നൽകും ജീവദമാ -
മൌഷധമെന്മേൽ പൂശീട്ടെൻ
മുറിവുകൾ സുഖമാക്കീടണമെ.

എന്തെന്നാൽ എന്റെ ദേഹി നിന്നെ കാംക്ഷിച്ച്, നിന്റെ അടുക്കലേക്കു ഞാൻ കുമ്പിടുന്നു. എന്റെ ഹൃദയത്തിൽ ഞാൻ ആനന്ദിച്ചു.

(അത്തീസൈക് തലിയോറ്)

അടിയാരുടെ പാപച്ചെളിയും
അരികൾ വരുത്തിയ മലിനതയും
ആത്മജല സ്നാനത്താലേ
ധവളിമയാർജ്ജിച്ചിന്നാളിൽ

പഴകാത്തൊരു പുതുമയതാലും
തെറ്റാതുള്ളൊരതുല്യമതാം
ദൈവപ്രീതിയെയാർജ്ജിക്കും
ആത്മീയ ചിന്തകളായീടും
മാർഗ്ഗത്തിൽ നട കൊണ്ടീടാ -
നടിയാരെ നയിച്ചീടണമെ.

ഭൂമിയിൽ നിന്റെ പ്രമാണങ്ങൾ നീ നൽകി. ഭൂതലനിവാസികൾ നിന്റെ നീതി നടപടികൾ അഭ്യസിച്ചു.

കരുണാസാഗരമാം നിന്റെ
പ്രളയം പ്രവഹിക്കെൻ കറമേൽ
അതിനുടെ തിരകൾ എൻ പാപ -
പ്രക്ഷോഭിതമാമാഴിയിലേ-
ക്കൊഴുകീടണമവനുടെ ദാസ്യം
ചെയ്തെൻ ശരണം ഛേദിപ്പാൻ
എന്നെ അമിച്ചോനാം ദുഷ്ടൻ
ഏദനിലേക്കു കയറ്റീടും
എന്നായുധമാം വിജയത്തിൻ
കൊടി കാണുമ്പോൾ ലജ്ജിക്കും.

ശുബഹോ.............. മെന്ഓലം.....

1. ലോകത്തിന്നിമ്പങ്ങളെ ഞാ -
നതിയായ് സ്നേഹിച്ചീടുകയാൽ
അതിനുടെ വഞ്ചനയെന്നെയിതാ -
ഞെക്കി വിനാശത്തിൽ വീഴ്ത്തി
ജീവപ്രദമാം തുറയതിലേ
ക്കാകർഷിക്കും വഴിയിൽ നി -
ന്നെന്നെ മാർഗ്ഗഭ്രംശം ചെ -
യ്തതിനുടെ രുചിയാൽ ഞാൻ തെറ്റി.

2. അതിനുടെ വിഷമെമ്പേൽ ചിന്തി
ഞാനഴലൊടു നെടുവീർപ്പിട്ടു
നാഥാ! നിൻ വലതുകരത്തെ
ശെമഓന്നെന്ന വിധമെന്മേൽ
നീട്ടീട്ടതിനുടെ ക്ഷോഭത്തീ -
ന്നെന്നെ രക്ഷിച്ചേറ്റണമെ
ഞാനതിനുടെ നീർച്ചുഴി തന്നിൽ
മുങ്ങിത്താണീടും മുമ്പേ.

എന്റെ സങ്കടത്തിൽ കർത്താവിനെ ഞാൻ വിളിച്ചു. അവനെന്നോടുത്തരമരുളി. പാതാളത്തിന്റെ ഉദരത്തിൽ നിന്നും ഞാൻ നിലവിളിച്ചു. എന്റെ ശബ്ദത്തിൽ ഞാൻ കേൾക്കപ്പെടുകയും ചെയ്തു.

(എൻ നാഥാ! നിൻ കൃപ നിന്നെ...........)

1. താതനദൃശ്യൻ വത്സലനാം
തനുജന്മേൽ വെളിവായ് വന്നു
നന്മ നിറഞ്ഞൊരു സുഹൃൽവചനം
ഘോഷിച്ചുരചെയ്താനേവം.

2. എന്നോടു സമഭാവം പൂണ്ടോൻ
എന്നോടൊപ്പം മേവുന്നു
മാനവരിൽ തല്പരനാകും
ശാശ്വത വചനേശൻ തന്നെ
അവനുടെ കതിരുകൾ കാന്തിയതും
ആദാമ്യർക്കായ് തെളിയിക്കും.

ആഴത്തിൽ സമുദ്രത്തിന്റെ ഹൃദയത്തിൽ നീ എന്നെ ഇട്ടു. പ്രവാഹങ്ങൾ എന്നെ ചുറ്റി.

1. ഇരുളാം ലോകത്തിന്നധിപൻ
അവനുടെ വേലയ്ക്കെന്നെയമി -
ച്ചെന്നേ വീഴ്ത്തി തോല്പിച്ചു.
ശോഭിതലോകം നഷ്ടമതായ്
ഞാനതിനെ വിട്ടതു കണ്ടി -
ട്ടെന്നെ വളച്ചു മറിച്ചിട്ടു.

2. അവനുടെ ഭീഷണിയിൽ നിന്നും
എന്നെ വിടുർത്തിയൊരുത്തമനെ!
ദുഃഖിതനായ് നിൻ ലക്ഷ്യത്തെ
വിട്ടിടുവാനിടയാകാതെ
സക്കായിക്കെന്നവിധം നീ
സംഗതിയാക്കിത്തീർക്കണമെ.

നിന്റെ തിരമാലകളും ഓളങ്ങളും എന്റെ മീതെ കടന്നു. നിന്റെ ദൃഷ്ടികളുടെ മുമ്പിൽ നിന്നു ഞാൻ അകന്നിരിക്കുന്നുവെന്നു ഞാൻ പറഞ്ഞു.

1. അരിയുടെ കെണികളിലെന്നെയവൻ
ശിശുവിൻ പ്രായം മുതൽ വീഴ്ത്തി
നിൻ കൃപയാശ്വാസം നൽകി
ശാന്തിയിലേക്കെന്നെ നയിക്ക

2. നിൻ തുറമുഖമതു പ്രാപിപ്പാൻ
ഞാനതിലേക്കു തിരിഞ്ഞതിനാൽ
നിന്നറയിൽ ഞാൻ പൂകണമെ
ദൈവത്വത്തിൻ സന്നിധിയിൽ
ചേർക്കും നിന്നുടെ കതിരുകളാൽ
ശ്രേഷ്ഠമതായ് ഞാൻ ശോഭിക്കും.

ശുബഹോ................ മെന്ഓലം................

1. അരി തന്നടിമനുകത്തിൻ കീ-
ഴെന്നെ ദുർബലനാക്കി തീ -
ർത്തവനുടെ ആകർഷണമതിനാൽ
ഞെക്കി ഞെരുക്കി നശിപ്പിച്ചു
സർവ്വത്തിന്നും രക്ഷകനാം
നിന്നുടെ ബലമെൻ തുണയാക.

2. ഞാനോ ബലഹീനൻ തന്നെ
നിന്നാദേശ പാഥയതിൽ
എന്നെ നയിച്ചു നടത്തിക്കൊ -
ണ്ടെന്നടികൾ നേരാക്കണമെ
അദ്ധ്വാനം വേണ്ടും വഴിയിൽ
വിഘ്നമതെന്യേ നടക്കണമെ.

ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ കർത്താവേ! നീ വാഴ്ത്തപ്പെട്ടവനാകുന്നു. നീ എന്നെന്നേക്കും സ്തുതിക്കപ്പെട്ടവനും, പുകഴ്ത്തപ്പെട്ടവനും ആകുന്നു.

(സീയോൻ കോട്ടയിൽ നിന്നേശു............)

ബാലകരേ ദഹനം ചെയ്വാൻ
കത്തിജ്വലിപ്പിച്ചേറ്റിയതാം -
അഗ്നിയെ തീച്ചൂളയ്ക്കുള്ളിൽ
ആറ്റി അണച്ചൊരു പരമീശാ -
പാമ്പിൻ മൗലിയെ പ്രളയത്താൽ
താഴ്ത്തി നശിപ്പിച്ചടിയാരേ.
തിന്നു മുടിക്കും പാപത്തിൻ
ശക്തി അടക്കി ഒതുക്കണമെ
ആത്മത്തളിയാം സോപ്പായാൽ
ശുദ്ധി വരുത്തി വെടിപ്പാക്ക.

മഹിമയുള്ള നിന്റെ പരിശുദ്ധനാമം വാഴ്ത്തപ്പെട്ടതാകുന്നു. നീ എന്നേക്കും സ്തുതിക്കപ്പെട്ടവനും വാഴ്ത്തപ്പെട്ടവനുമാകുന്നു.

അനുതാപമെഴും പാപികളെ
പ്രതിദൂതന്മാർ മോദിക്കും
സുവിശേഷത്തിലിദം കേട്ടി -
ട്ടതിനാൽ ഞാൻ ബലമാർജ്ജിച്ചു
ദുഃഷ്ടൻ തന്നുടെ കെട്ടുകളീ -
ന്നെന്നെ വിടുർത്തിക്കാക്കണമെ
വൃതജീവിതമതിനദ്ധ്വാനം
കാംക്ഷിപ്പോർക്കായ് ചേർന്നീടും
നിർമ്മലനുകമാം ജീവന്റെ
തുറയതിലഭയം ഞാൻ തേടും.

ശുബഹോ............... മെന്ഓലം.............

കെണികൾ വിരിച്ചൊരു കാലത്തേ
ക്കതിനുള്ളിൽ നരരെ ചേർത്ത
ബിംബാരാധനയാം വലയിൽ
പെട്ടടിമത്വം പ്രാപിച്ച
ദോഷികളായോരുടെ ചാരേ
സ്വയമായ് താണെത്തിയ നാഥാ!
ജീവപ്രദനാം കർത്താവേ!
ജീവദമാം നിൻ സ്ലീബായാൽ
അതിനേ ചിന്തീട്ടതിനുടയാ -
മർദ്ദനമെല്ലാം നീക്കണമെ
അതിനുടെ കെട്ടുകൾ ഛേദിപ്പാ -
നെന്നേ യോഗ്യനതാക്കണമെ.

കർത്താവിന്റെ സകല പ്രവർത്തികളുമെ! കർത്താവിനെ വാഴ്ത്തുവിൻ. അവനെ എന്നെന്നേക്കും വാഴ്ത്തി പുകഴ്ത്തുവിൻ.

(മശിഹാ ജീവിച്ചെഴുന്നേറ്റു)

1. തെറ്റാൽ ബന്ധിതരായ് തീർന്ന
ദ്വിതിതനുജന്മാരെല്ലാരും
സൃഷ്ടിക്കെല്ലാമുണ്ടായ

രക്ഷയിലതിയായ്മോദിച്ചു
ഇരുളിന്നധിപതി മാത്രം താ -
നധുനാ ശിക്ഷക്കർഹനുമാം

2. തന്മൂലം ഫലരഹിതമതായ്
മുൻകാലത്തിൽ മരുവിയതാം
ജാതികളുടെ ആചാര്യത്വം
അഖില ചരാചര സൃഷ്ടിക്കും
അധിപതിയായോനനവരതം
അനുഗ്രഹപൂർണ്ണമതായ് തീർന്നു.

ആകാശവും, കർത്താവിന്റെ ദൂതന്മാരുമെ! കർത്താവിനെ നിങ്ങൾ പുകഴ്ത്തി സ്തുതിപ്പിൻ.

1. മുടിയൻപുത്രനു തുല്യനതായ്
എൻ ധനമെല്ലാം പാഴാക്കി
മരണം ചൊരിയുമിടർച്ചകളിൽ
വന്യമൃഗങ്ങളോടൊപ്പം ഞാൻ
ഉഴറി വലഞ്ഞു നടന്നതിനാൽ
തെറ്റിൽ വീണവരെയെല്ലാം
തിരികെ ചേർത്തീടും നാഥാ!
നിന്നൊടു ഞാനർത്ഥിക്കുന്നു.

2. കൃപയാലെന്നെ കൈക്കൊൾക.
യോഗ്യതയരുളുക നിൻ വേല -
ക്കാരോടൊപ്പം എണ്ണീടാൻ
നിന്റെ തൊഴുത്തതിലേക്കെന്നെ
തിരികെ വരുത്താൻ യോഗ്യത നീ
നൽകിയതതി ശ്രേഷ്ഠം തന്നെ.

പട്ടക്കാരും, ശെമ്മാശന്മാരും, കർത്താവിന്റെ ഭവനത്തിൽ നില്ക്കുന്ന ഏവരുമെ! നിങ്ങൾ കർത്താവിനെ വാഴ്ത്തുവിൻ. എന്നെക്കും അവനെ സ്തുതിച്ചു പുകഴ്ത്തുവിൻ.

(സീയോൻ കോട്ടയിൽ നിന്നേശു........)

1. നിങ്ങടെ ഗാനം പ്രിയകരമാം
നിങ്ങടെ സംഘം നിർമ്മലവും
കൂദാശകളോ പരിപൂർണ്ണം
നിങ്ങടെ പ്രാർത്ഥനയെന്നുള്ളിൽ
നിങ്ങടെ ജീവിതമുറകളുടെ
മാതൃക സ്ഥിരമാക്കീടണമെ.

2. ഏകാത്മജനുടെ ദിവസങ്ങൾ
ക്കവ രൂപം കാണിക്കുന്നു
മേലുയരങ്ങളിൽ നിത്യൻ തൻ
ചാരേയവ ചേർത്തീടുന്നു
ദിവ്യജ്ഞാനമതാം മുദ്ര -
കുത്തണമെന്നിലവയ്ക്കായി - ബാറെക്മോർ

(സീയോൻ കോട്ടയിൽ നിന്നേശു........)

1. മകുടമിതാ മുടയപ്പെട്ടു
റൂഹാ എൻപേർക്കതു മേഞ്ഞു
സ്ഥാനം പ്രാപിച്ചീടുമാരാം
സഖിമാരെ പ്രതി മടികൂടാ -
തുള്ളൊരു നിങ്ങടെ പ്രാർത്ഥനയാൽ
ബലമവരാർജ്ജിക്കും നൂനം
ഒളിതിങ്ങീടും ഗുദാകൾ
നോക്കി പാർത്തീടുന്നവരേ.

2. സോദരനാമം പാഴാക്കി
തീർക്കുമ്പോൾ കുറ്റക്കാരും
ബലഹീനരുമായ് തീരുമവർ
അതിനില്ലൊട്ടും സന്ദേഹം
അതിനാൽ സന്യസവസ്ത്രങ്ങൾ
അവരെന്നെ ചാർത്തീടുമ്പോൾ
എന്നുടെ സുസ്ഥിരതയ്ക്കായി
കാംക്ഷിക്കുകയും ചെയ്യുന്നു.

എന്റെ ദേഹി കർത്താവിനെ പുകഴ്ത്തും. എന്റെ ആത്മാവ് എന്നെ ജീവിപ്പിക്കുന്നവനായ ദൈവത്തിൽ സന്തോഷിച്ചു. എന്തെന്നാൽ അവൻ തന്റെ ദാസിയുടെ താഴ്മയെ നോക്കി പാർത്തു. കണ്ടാലും ഇതു മുതൽ സകല വംശങ്ങളും എനിക്കു ഭാഗ്യം നൽകും.

(എൻ നാഥാ നിൻ കൃപ നിന്നെ..........)

1. പ്രഭപൂരിതയാം മണവാട്ടീ!
വാഴ്ത്തപ്പെട്ടൊരു മാതാവേ!
നന്മ നിറഞ്ഞീടുന്നോളേ!
ബോധം നൽകീടുന്നവനാം
നിന്നുടെ തനയൻ വിസ്മയവാൻ.

2. നമ്മുടെ വർഗ്ഗത്തിന്നായ് നീ
രക്ഷാകാരണമായ് തീർന്നു
ഞങ്ങൾ കുറ്റക്കാരെന്നായ്
ഏറ്റു പറഞ്ഞീടും ഞങ്ങൾ
സ്തുതിമകുടങ്ങൾ മുടഞ്ഞീടും
നന്ദിപ്രകടന കാഴ്ചകളേ
സ്തുതിയൊടു ഞങ്ങളുയർത്തീടും

എന്തെന്നാൽ ശക്തിമാനും, തന്റെ നാമം പരിശുദ്ധവുമായവൻ വൻകാര്യങ്ങൾ എന്നോടു പ്രവർത്തിച്ചിരിക്കുന്നു. അവന്റെ കരുണ അവനെ ഭയപ്പെടുന്നവരുടെ മേൽ തലമുറകളായും വംശങ്ങളായും ഉണ്ടാകുന്നു.

1. റൂഹാ നിന്മേലൂതീടും
അവനുടെ ആവാസം മൂലം
നമ്മുടെ കറകളവൻ നീക്കി
പഴകി നശിച്ചോരാം നമ്മെ
പുതുതാക്കിത്തീർത്താൻ പുനരായ്

2. പാപത്തിന്നുടെ ശീതത്തേ -
നിന്മേലുളവാമാവാസം
നീക്കി നശിപ്പിച്ചീടുമിതാ
ഉണ്ടായീടട്ടനുതാപം

കൃപ നിന്നിൽ നിലനിന്നീടാൻ
സ്ത്രോത്രം ചെയ്യുക യോഗ്യമതായ്

3. ഞങ്ങൾ കുറ്റക്കാരെന്നായ്
ഏറ്റു പറഞ്ഞീടും ഞങ്ങൾ
സ്തുതിമകുടങ്ങൾ മുടഞ്ഞീടും
നന്ദി പ്രകടന കാഴ്ചകളേ
സ്തുതിയൊടു ഞങ്ങളുയർത്തീടും

തന്റെ ഭുജം കൊണ്ട് അവൻ ജയമുണ്ടാക്കി. ഹൃദയവിചാരത്തിൽ അഹങ്കാരികളായവരെ ചിതറിച്ചു. ബലവാന്മാരെ സിംഹാസനങ്ങളിൽ നിന്നും മറിച്ചിടുകയും, താഴ്മയുള്ളവരെ ഉയർത്തുകയും ചെയ്തു.

1. അത്യുന്നതനുടെ നികടത്തെ -
ക്കെത്തും രാഗാലാപത്താൽ
റൂഹായുടെ പാട്ടുകളാലും
പാപത്തിൽ നിന്നും നമ്മെ
നിർമ്മലരാക്കി വെടിപ്പേകി -
ട്ടുള്ളോനേവന്നൊന്നായി
നിർമ്മലമായ് സ്തോത്രം ചെയ്യാം.

2. ഞങ്ങൾ കുറ്റക്കാരെന്നായ്
ഏറ്റു പറഞ്ഞീടും ഞങ്ങൾ
സ്തുതിമകുടങ്ങൾ മുടഞ്ഞീടും
നന്ദിപ്രകടന കാഴ്ചകളേ
സ്തുതിയൊടു ഞങ്ങളുയർത്തീടും.

അവൻ വിശപ്പുള്ളവരെ നന്മകൾ കൊണ്ട് സമ്പൂർണ്ണരാക്കുകയും, സമ്പന്നന്മാരെ വ്യർത്ഥ മായി അയയ്ക്കുകയും ചെയ്തു. അവൻ തന്റെ ദാസനായ യിസ്രായേലിനെ സഹായിക്കുകയും നമ്മുടെ പിതാക്കന്മാരായ അബ്രാഹാമിനോടും, അവന്റെ സന്തതിയോടും സംസാരിച്ച പ്രകാരം എന്നേക്കും തന്റെ കരുണയെ ഓർക്കുകയും ചെയ്തു.

ശുബഹോ............... മെന്ഓലം............

1. ബിംബാരാധനയാം തെറ്റിൽ
വീണു മറഞ്ഞൊരു വർഗ്ഗത്തെ
വിസ്മയവാനാം നിൻ സുതനാൽ
നിർമ്മലയേ! നീ പ്രഭ ചാർത്തി.

2. ഞങ്ങളെ ഇരുളാക്കീടുന്നോ-
രന്ധതമസ്സതു പായിപ്പാൻ
നിന്നർത്ഥനയിൽ ബലമതിനാൽ
അവനുടെ കാന്തിയെ ഞങ്ങൾമേൽ
വീണ്ടുമുദിപ്പിച്ചീടണമെ.

3. അതിനാലനവരതം ഞങ്ങൾ
സ്ത്രോത്രങ്ങളെയർപ്പിച്ചീടും
സ്തുതി മകുടങ്ങൾ മുടഞ്ഞീടും
നന്ദി പ്രകടന കാഴ്ചകളേ
സ്തുതിയൊടു ഞങ്ങളുയർത്തീടും.

## മസുമൂർ

ആകാശത്തിൽ നിന്നു കർത്താവിനെ സ്തുതിപ്പിൻ. ഉന്നതങ്ങളിൽ അവനെ സ്തുതിപ്പിൻ.

അവന്റെ സകല ദൂതന്മാരുമെ! അവനെ സ്തുതിപ്പിൻ. അവന്റെ സകല സൈന്യങ്ങളുമെ! അവനെ സ്തുതിപ്പിൻ.

ആദിത്യ ചന്ദ്രന്മാരെ! അവനെ സ്തുതിപ്പിൻ. പ്രകാശമുള്ള സകല നക്ഷത്രങ്ങളുമെ! അവനെ സ്തുതിപ്പിൻ. ആകാശങ്ങളുടെ ആകാശങ്ങളും, ആകാശങ്ങൾക്കു മീതെയുള്ള വെള്ളങ്ങളുമെ! അവനെ സ്തുതിപ്പിൻ.

എന്തെന്നാൽ അവൻ പറഞ്ഞു, അവ ഉണ്ടായി, അവൻ കല്പിച്ചു അവ സൃഷ്ടിക്കപ്പെട്ടു, അവൻ അവയെ എന്നേക്കുമായി സ്ഥിരപ്പെടുത്തി, നിയമം നിശ്ചയിച്ചു, അത് അഴിയുന്നതുമല്ല.

ഭൂമിയിൽ നിന്നും മഹാസർപ്പങ്ങളും, എല്ലാ ആഴങ്ങളും അഗ്നിയും കൽമഴയും, ഉറച്ച വെള്ളവും, ഹിമവും അവന്റെ വചനപ്രവർത്തിയായ കാറ്റുകളും കൊടുങ്കാറ്റുകളുമെ! കർത്താവിനെ സ്തുതിപ്പിൻ.

പർവ്വതങ്ങളും സകല കുന്നുകളും, ഫലവൃക്ഷങ്ങളും, സകല കാരകിലുകളും, മൃഗങ്ങളും, സകല കന്നുകാലികളും, ഇഴജന്തുക്കളും, പക്ഷികളും, പറവകളുമെ! കർത്താവിനെ സ്തുതിപ്പിൻ.

ഭൂമിയിലെ രാജാക്കന്മാരും, സകല ജനങ്ങളും, ഭൂമിയിലെ പ്രഭുക്കന്മാരും സകല ന്യായാധിപതിമാരും, ശിശുക്കളും, കന്യകമാരും, വൃദ്ധന്മാരും, യൗവ്വനക്കാരും, കർത്താവിന്റെ നാമത്തെ സ്തുതിക്കട്ടെ.

എന്തെന്നാൽ അവന്റെ നാമം മാത്രം വലിയതാകുന്നു. അവന്റെ മഹത്വം ഭൂമിയിലും ആകാശത്തിലുമുണ്ട്. അവൻ തന്റെ ജനത്തിന്റെ കൊമ്പും, തന്റെ സകല നീതിമാന്മാർക്കും, തനിക്കടുത്ത ജനമായ യിസ്രായേൽ മക്കൾക്കും മഹത്വവും ഉയർത്തുന്നു.

കർത്താവിനു പുതിയ പാട്ടും, നീതിമാന്മാരുടെ സഭയിൽ അവന്റെ സ്തുതിയും പാടുവിൻ. ഇസ്രായേൽ തന്റെ സൃഷ്ടാവിൽ സന്തോഷിക്കുകയും, സെഹിയോന്റെ പുത്രന്മാർ തങ്ങളുടെ രാജാവിൽ ആനന്ദിക്കുകയും ചെയ്യട്ടെ.

അവർ തപ്പുകളാലും, ചതുരതപ്പുകളാലും, അവന്റെ നാമത്തെ സ്തുതിക്കുകയും, വീണകളാൽ അവനു പാടുകയും ചെയ്യട്ടെ. എന്തെന്നാൽ കർത്താവു തന്റെ ജനത്തിൽ ഇഷ്ടപ്പെടുന്നു. അവൻ ദരിദ്രന്മാർക്കു രക്ഷ കൊടുക്കുകയും ചെയ്യുന്നു.

നീതിമാന്മാർ ബഹുമാനത്തിൽ ബലപ്പെടുകയും അവർ തങ്ങളുടെ കുടിലുകളിന്മേൽ അവനെ സ്തുതിക്കുകയും, തങ്ങളുടെ കണ്ഠങ്ങൾ കൊണ്ട് ദൈവത്തെ പുകഴ്ത്തുകയും ചെയ്യും.

പുറജാതികൾക്കു പ്രതിക്രിയയും, ജനത്തിനു ശാസനയും കൊടുപ്പാനും, അവരുടെ രാജാക്കന്മാരെ ആലാത്തുകൾ കൊണ്ടും, അവരുടെ മാന്യന്മാരെ ഇരുമ്പു ചങ്ങലകൾ കൊണ്ടും ബന്ധിപ്പാനും, എഴുതപ്പെട്ടിരിക്കുന്ന ന്യായവിധി അവരുടെമേൽ നടത്തുവാനും, അവന്റെ സകല നീതിമാന്മാർക്കും മഹത്വം ഉണ്ടാക്കുവാനും, അവരുടെ കൈകളിൽ ഇരുമുനവാൾ ഉണ്ട്.

കർത്താവിനെ അവന്റെ ശുദ്ധ സ്ഥലത്ത് സ്തുതിപ്പിൻ. അവന്റെ ശക്തിയുടെ ആകാശത്തട്ടിൽ അവനെ സ്തുതിപ്പിൻ.

അവന്റെ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. കൊമ്പിന്റെ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തംബുരുകളാലും വീണകളാലും അവനെ സ്തുതിപ്പിൻ.

തപ്പുകളാലും ചതുരതപ്പുകളാലും അവനെ സ്തുതിപ്പിൻ. മാധുര്യമുള്ള കമ്പികളാൽ അവനെ സ്തുതിപ്പിൻ. നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും

ആർപ്പുവിളിയാലും അവനെ സ്തുതിപ്പിൻ. എല്ലാ ശ്വാസവും കർത്താവിനെ സ്തുതിക്കട്ടെ.

സകല ജാതികളുമെ! കർത്താവിനെ സ്തുതിപ്പിൻ. സകല ജനങ്ങളുമെ! അവനെ സ്തുതിപ്പിൻ. എന്തെന്നാൽ അവന്റെ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു.

ദൈവമെ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ

ശുബഹോ............ മെന്ഓലം.........

## ഭാഗ്യങ്ങൾ

ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു.

ദുഃഖിച്ചിരിക്കുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ആശ്വാസപ്പെടും.

സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ഭൂമിയെ അവകാശമായി അനുഭവിക്കും.

നീതിക്കായി വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ തൃപ്തരാകും.

കരുണയുള്ളവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവരുടെമേൽ കരുണയുണ്ടാകും.

ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും.

സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാ രെന്നു വിളിക്കപ്പെടും.

നീതി നിമിത്തമായിട്ട് പീഡിപ്പിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു.

അവർ നിങ്ങളെ നിന്ദിക്കുകയും, പീഡിപ്പിക്കുകയും എന്റെ നിമിത്തം സകല ദുർവചനത്തെയും നിങ്ങളുടെ നേരേ വ്യാജമായിട്ടു പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ.

നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിച്ചിരിക്ക കൊണ്ട് നിങ്ങൾ സന്തോഷിച്ച് ആനന്ദിപ്പിൻ. ബാറെക്മോർ.

ശുബഹോ............. മെന്ഓലം...........

## എനിയോനോ

എന്റെ ദൈവമെ! നീ എന്റെ ദൈവമാകുന്നു. ഞാൻ നിനക്കായി കാത്തിരിക്കും. ദാഹിച്ചു വരണ്ടു വെള്ളത്തിന്നായി ആഗ്രഹിക്കുന്ന ഭൂമി പോലെ, എന്റെ ആത്മാവ് നിന്നെക്കുറിച്ചു ദാഹിച്ചിരിക്കുന്നു. എന്റെ ജഡവും നിനക്കായി കാത്തിരിക്കുന്നു.

6 ദേവേശാ - തുണ ചെയ്ക
6 ഞാൻ ചെയ്തൊരു പാപത്തിൻ
5 + 3 വിശറുകളോളങ്ങൾ - ചുറ്റുന്നു
7 തുറമുഖമാകണമെൻ പേർക്കായ്
3 + 5 മുങ്ങാതെ - പാപാധിക്യത്തിൽ
6 + 3 അനുതാപത്തിനു നോക്കി പാർക്കുന്നേൻ
5 ഹസ്തം നീട്ടണമെ.
5 ശെമഓനെന്നവിധം
5 കൃപ ചെയ്തീടണമെ.

നിന്റെ ബലവും നിന്റെ ബഹുമാനവും കാണ്മാൻ ഇപ്രകാരം സത്യമായിട്ട് ഞാൻ നിന്നെ നോക്കി. എന്തെന്നാൽ നിന്റെ കരുണ ജീവനേക്കാൾ നല്ലതാകുന്നു. എന്റെ അധരങ്ങൾ നിന്നെ സ്തുതിക്കും.

വീരന്മാ - രേവീഴ്ത്തി
അർത്ഥികളാം - ദുർബലരേ
വലതുകരത്താൽ നീ - തുണ ചെയ്തു.
പീഡിതനായ് മുറിവേറ്റവനാം -
മെന്നേ നീ - കൃപയാൽ സുഖമാക്ക
ശരണം കെട്ടോരുടെ ശരണം നീ താൻ
കനിവൊടു തുണ ചെയ്ക
തിരിയണമെങ്കൽ നീ
കൃ ചെയ്തീടണമെ.

ഞാൻ ജീവനോടിരിക്കുമ്പോൾ, ഇപ്രകാരം ഞാൻ നിന്നെ വാഴ്ത്തുകയും, നിന്റെ നാമത്തിൽ എന്റെ കൈകൾ ഉയർത്തുകയും ചെയ്യും. എന്റെ ആത്മാവ് കൊഴുപ്പും മേദസ്സും പോലെ പുഷ്ടിയാകും. എന്റെ വായ് സ്തുതിയുള്ള അധരങ്ങൾ കൊണ്ട് നിന്നെ മഹത്വപ്പെടുത്തുകയും ചെയ്യും.

നിൻ കൃപയാലെന്നെ നീ
പൂഴിയിൽ നിന്നുളവാക്കീ
ട്ടെന്നേയണിയിച്ചു - യോഗ്യമതായ്
നിൻ പ്രതിരൂപഛായകളേ -
ഭാഗ്യമെഴും - പറുദീസാ തന്നിൽ
ആനന്ദിപ്പാനധികാരം നല്കി
സ്പർദ്ധയതാൽ ദുഃഷ്ടൻ
ഉയരത്തീന്നെന്നെ - വീഴിച്ചു
ഉദ്ധിതനാക്കണമെന്നേ നിന്നലിവാൻ
തിരിയണമെങ്കൽ നീ
കൃപ ചെയ്തീടണമെ.

എന്റെ കിടക്ക മേൽ ഞാൻ നിന്നെ ഓർത്തു. രാത്രികാലങ്ങളിൽ ഞാൻ നിന്നെ ധ്യാനിക്കുകയും ചെയ്തു. എന്തെന്നാൽ നീ എനിക്കു സഹായക്കാരനായിത്തീർന്നു. നിന്റെ ചിറകുകളുടെ നിഴലിൽ ഞാൻ മറയ്ക്കപ്പെടും.

ഉന്നതമാം - പറുദീസ്സീ
ന്നെന്നെ ദുഃ-ഷ്ടൻ വീഴ്ത്തി
കടുപൈശൂന്യത്താൽ - വഞ്ചനയിൽ
മരണമതാം ന്യായത്തീർപ്പിൽ
നിപതിച്ചേ - നവനേ കേട്ടതിനാൽ
നിൻ രൂപത്തൊടു നാഥാ! കൃപ ചെയ്ക
അവനുടെ കൈയിൽ നി -
ന്നെന്നേ വിടുവിക്ക
കൃപ ചെയ്തീടണമെ.

എന്റെ ആത്മാവ് നിന്നെ പിന്തുടർന്നു. നിന്റെ വലതുകൈ എന്നെ താങ്ങുകയും ചെയ്തു. എന്റെ ആത്മാവിനെ നശിപ്പിപ്പാൻ അവർ അന്വേഷിച്ചു. അവർ ഭൂമിയുടെ ആഴങ്ങളിലേക്കു പ്രവേശിക്കും.

പാപികളേ - നീ വീണ്ടു
വഷളാകും - ജാതികളെ
നിൻ കാരുണ്യത്താൽ - കർത്താവാം

ദേവേശാ നീ ശുചിയാക്കി
നിൻ കൃപയാൽ - പാപിനി സുഖമാർന്നു
മലിനത പൂണ്ടൊരു ഹീനൻ - ഞാനെന്നേ
രക്ഷിച്ചീടണമെ -
തിരിയണമെങ്കൽ നീ
കൃപ ചെയ്തീടണമെ.

അവർ വാളിനു ഏല്പിക്കപ്പെടുകയും, കുറുനരികൾക്കു ഭക്ഷണമായിത്തീരുകയും ചെയ്യും. രാജാവ് ദൈവത്തിൽ സന്തോഷിക്കും.

കർത്താവാം - ദേവേശാ
കാരുണ്യം- ചെയ്യണമെ
പാപത്തിൻ കടലിൽ
ഞാൻ താണു - എന്നേയേറ്റീടണമലിവാ-
ലാഴത്തിൽ - ഞാൻ നിപതിക്കാതെ-
ഉത്തമനാഥാ! താവകരക്ഷയ്ക്കായ്
നോക്കിപ്പാർക്കുന്നു
കാരുണ്യത്താൽ നീ
കൃപ ചെയ്തീടണമെ

അവനെക്കൊണ്ട് ആണയിടുന്ന ഏവന്നും പുകഴ്ചയുണ്ടാകും. എന്തെന്നാൽ അസത്യം പറയുന്നവരുടെ വായ് അടയ്ക്കപ്പെടും.

പാപിനിയേ - ശുചിയാക്കി
നിൻ വസനം തൊട്ടോളാം
നിണവാർച്ചക്കാരി - സുഖമാർന്നു
ഞാനോ ഹീനൻ ബഹുകറയാൽ
സോപ്പായാൽ - വെണ്മവരുത്തണമെ
പാപികളോടലിവുള്ളോൻ - നീ തന്നെ
ദയ ചെയ്യുക കൃപയാൽ
ചുങ്കക്കാരനു പോൽ
കൃപ ചെയ്തീടണമെ.

ശുബഹോ..... മെന്ഓലം........

എളിയവരേ - നീയേറ്റി
നീതിജ്ഞരെ - നീ ചേർത്തു
നഷ്ടന്മാർ വന്നു - നിൻ കൃപയാൽ
ഞാനോ പാപി കുറ്റങ്ങൾ
ബഹുലമതാം - കൃപയാൽ മോചിക്ക
പാപികളെല്ലാവർക്കും നീ തന്നേ
സങ്കേതസ്ഥാനം
പ്രാർത്ഥിച്ചീടുന്നു
കൃപ ചെയ്തീടണമെ.

കുറിയേലായിസ്സോൻ (എക്ബോ)

വാനോർ വാഴ്ത്തിപ്പാടുന്നു
മാനോർ വന്ദനയേറ്റുന്നു
അഖില ജഗത്തിന്നുടയോനാം നിത്യൻ
സ്വയസ്ഥിതനേകന്നീശന്നായ്

# എനിയോനോ

മസുമൂർ 84

ബലവാനായ കർത്താവേ! നിന്റെ കൂടാരങ്ങൾ എത്ര മനോഹരം. എന്റെ ഉള്ളം കർത്താവിന്റെ പ്രാകാരങ്ങളെ നോക്കി മോഹിക്കുന്നു.

(മശിഹാ ജീവിച്ചെഴുന്നേറ്റു)

ദയറായെൻ ലക്ഷ്യസ്ഥാനം
പ്രേമിച്ചേൻ സന്യസസംഘം
സ്നേഹത്തോടെന്നെ ചേർക്ക
നിങ്ങടെ പ്രാർത്ഥനയെന്നഭയം.

എന്റെ ഹൃദയവും, എന്റെ ജഢവുമേ! ജീവനുള്ള ദൈവത്തെ സ്തുതിക്ക. കുരുവി ഒരു വാസസ്ഥലവും, ചെങ്ങാലി ഒരു കൂടും കണ്ടെത്തിയിരിക്കുന്നു.

തുറസ്സാമീശൻ തൻ വാതിൽ
ശിഷ്ടർക്കും, ദുഃഷ്ടന്മാർക്കും
തുറക്കണമതു നിന്നാർദ്രതയാൽ
താപമെഴുന്നെന്നെ ചേർക്കാൻ

ബലവാനായ കർത്താവേ! നിന്റെ ബലിപീഠത്തിന്നരികെ പക്ഷിക്കുഞ്ഞുങ്ങൾ വളർന്നു. എന്റെ രാജാവും എന്റെ ദൈവവുമെ! നിന്റെ ഭവനത്തിൽ വസിക്കുന്നവർ ഭാഗ്യവാന്മാരാകുന്നു.

ദുഃഷ്ടക്കെണിയിൽ ബന്ധിതനായ്
ഭൗമിക മോഹങ്ങളിൽ വീണു
നിൻ കരുണയ്ക്കായ് ഞാനെത്തി
ദുഃഖിതനായ് പിന്തിരിയരുതെ.

നിന്നെയവർ നിത്യമായി സ്തുതിക്കും. നീ സഹായിയായിരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ.

സോദരരേ വൃതമേറ്റോരേ
താതരെയെന്നഭയം നിങ്ങൾ
പ്രാർത്ഥിക്കെൻ പേർക്കായ് നിങ്ങ-
ളീശൻ കൃപ ചെയ്തീടാനായ്.

തന്റെ ഹൃദയത്തിൽ നിന്റെ ഊടുവഴികളുണ്ട്. കണ്ണുനീർ താഴ്വരയിൽ കൂടി അവർ കടന്നു പോയി. അവർ അതിനെ വാസസ്ഥലമാക്കി.

കുരിശുമരത്തിൽ പാപിയ്ക്കായ്
സ്വയമർപ്പിച്ചോനാം മശിഹാ!
കുരിശാൽ കാക്കുക ദാസനെ നീ
തിരുമുമ്പിലവൻ കൂപ്പുന്നു

നിയമം കാക്കുന്നവൻ അനുഗ്രഹം ധരിക്കും. ശക്തിയിൽ നിന്നും ശക്തിയിലേക്കു അവൻ പ്രയാണം ചെയ്യും.

ക്ഷണിക മതാമിമ്പം വിട്ടേൻ
കഷ്ടപ്പാടുകളേറ്റു ഞാൻ
നീയാഗതനാകും നാളിൽ
പരിശുദ്ധോഹരി നൽകണമെ

ദൈവാധിദൈവം സീയോനിൽ അവനു കാണപ്പെടും. ബലവാനായ ദൈവമായ കർത്താവേ! എന്റെ പ്രാർത്ഥന കേൾക്കണമെ.

ആർദ്രതയുള്ളോനാം നാഥാ!
നിൻ കരുണയിലെൻ സങ്കേതം
അനുതാപികളുടെ സ്നേഹിതനേ!
കൈക്കൊള്ളെന്നേ താപത്തിൽ.

യാക്കോബിന്റെ ദൈവമെ! കേൾക്കുക. എന്റെ സഹായക്കാരനായ ദൈവമെ! നോക്കുക. നിന്റെ അഭിഷിക്തന്റെ മുഖം കാണുക. നിന്റെ ആലയത്തിലുള്ള ഒരു ദിവസം ആയിരങ്ങളെക്കാൾ ഉത്തമം.

സോദരരേ! താതന്മാരേ!
സ്നേഹമെഴുന്നൊരു വൃതസംഘം
നിന്ദിതനെൻ പേർക്കർത്ഥിപ്പിൻ
നിങ്ങടെ പ്രാർത്ഥനയെന്നഭയം

അധർമ്മികളുടെ കൂടാരത്തിൽ വസിക്കുന്നതിനേക്കാൾ അധികം ദൈവത്തിന്റെ ഭവനത്തിൽ വസിപ്പാൻ ഞാനിഷ്ടപ്പെട്ടു.

ഉത്തമനേ കൃപയിൽ പൂർണ്ണാ!
സോദരനൊടു കൃപ ചെയ്യേണം
നിൻ തിരുവിഷ്ടം നിറവേറ്റാൻ
നിൻ പ്രീണിതരാം ധാർമ്മികർ പോൽ.

എന്തെന്നാൽ ദൈവമായ കർത്താവ് നമ്മളെ പോറ്റി പുലർത്തുന്നവനും, നമ്മളുടെ സഹായിയുമാകുന്നു. കൃപയും ബഹുമാനവും കർത്താവു നൽകും.

നാഥാ! ദയ ചെയ്തീടണമെ
കടപാപങ്ങൾ മോചിക്ക
ഞാൻ ചെയ്തോരപരാധങ്ങൾ
ഓർക്കരുതേ കാരുണ്യാബ്ധേ!

നിഷ്കളങ്കതയിൽ നടക്കുന്നവരിൽ നിന്നും തന്റെ നന്മകൾ താൻ വിരോധിക്കുകയില്ല. ബലവാനായ ദൈവമായ കർത്താവേ! നിന്നിൽ ശരണപ്പെടുന്ന മനുഷ്യൻ ഭാഗ്യവാൻ.

ന്യായാധിപനാം നീതിജ്ഞാ!
രഹസ്യം വെളിവായ് കാണുമ്പോൾ
ഗുപ്തങ്ങൾ വെളിവാകുമ്പോൾ
എന്നേ വിധി ചെയ്തീടരുതേ.

ശുബഹോ........... മെന്ഓലം......

കന്നിക ദൈവപ്രസവിത്രി
നിബിശ്ലീഹർ സഹദേന്മാരും
കോട്ടയുമനുയാത്രക്കാരും
ആകും നിന്നായുഷ്ക്കാലം

## പ്രൊമിയോൻ

അനുതാപികളെ സ്വീകരിക്കുന്നവനും, അകൃത്യങ്ങൾ മോചിക്കുന്നവനും, പാപികളെ നീതീകരിക്കുകയും തന്റെ പക്കലേക്കു തിരിഞ്ഞു വരുന്നവരുടെ അകൃത്യങ്ങൾ നീക്കിക്കളയുകയും ചെയ്യുന്നവനുമായ പിതൃപുത്ര പരിശുദ്ധാത്മാവാം ദൈവത്തിനു സ്തുതി. എന്റെ കർത്താവേ! ഇമ്പകരമായ നിന്റെ നുകം വഹിപ്പാൻ അടുത്തുവന്നിരിക്കുന്ന ഈ നിന്റെ ദാസനെ നിന്റെ കൃപയാൽ വിശുദ്ധീകരിക്കണമെ. കർത്താവേ! നിന്റെ കല്പനകൾ പാലിപ്പാൻ അവനെ ശക്തിപ്പെടുത്തണമെ. പരീക്ഷകളിൽ നിന്നും വീണ്ടുകൊള്ളണമെ. എന്തെന്നാൽ നീ മാത്രം

ഉത്തമനും കാരുണ്യവാനുമാകുന്നു. നിനക്കു ഈ നേരത്തും............. സ്തുതി ഞങ്ങൾ കരേറ്റും. ഹോശോ.............

## സെദറ

സകല ജഡങ്ങളുടെയും ജീവനിൽ താല്പര്യപ്പെടുന്നവനായ ദയാലുവും, കാരുണ്യവാനുമായ കർത്താവേ! നീ അനുഗ്രഹിക്കുന്നവനാകുന്നു. നിന്റെ കൃപ സകലത്തിന്മേലും വ്യാപരിച്ചിരിക്കുന്നു. സകലത്തെയും നീ സ്നേഹിക്കുന്നു. നീ വാഴ്ത്തപ്പെട്ടവനും സകലരാലും പുകഴ്ത്തപ്പെടുന്നവനുമാകുന്നു. കർത്താവേ! ഇമ്പകരമായ നിന്റെ നുകം, സന്തോഷത്തോടു കൂടി കഴുത്തിൽ വഹിപ്പാൻ തല വണക്കി അടിമപ്പെട്ട് ഒരുങ്ങി തിരിച്ചിരിക്കുന്ന ഈ നിന്റെ ദാസനെ നീ വാഴ്ത്തുകയും, സംരക്ഷിക്കുകയും, ദയ ചെയ്ത് അനുഗ്രഹിക്കുകയും ചെയ്യണമെ. സൌഭാഗ്യമുള്ള നിന്റെ കുടുംബത്വത്തെ അവൻ ആഗ്രഹിച്ചിരിക്കുന്നു. കർത്താവേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. തിരുവിഷ്ടം തോന്നി ഇതുവരെയുള്ള, മനസ്സോടും മനസ്സു കൂടാതെയുമുള്ള, അവന്റെ സകല നിയമലംഘനങ്ങളും മായിക്കണമെ. കളങ്കമില്ലാത്ത വിശുദ്ധിക്കും, കുറ്റമില്ലാത്ത നടപടിക്കും അടുത്തു വരുവാൻ അവനെ സഹായിക്കണമെ. സത്യവിശ്വാസത്താലും, മുഖപക്ഷമില്ലാത്ത സ്നേഹത്താലും, നിന്നിലുള്ള ശരണത്താലും, അവനെ അലങ്കരിക്കണമെ. നിബിയന്മാരുടെ ജ്ഞാനത്തിനും ശ്ലീഹന്മാരുടെ വിശുദ്ധിക്കും, സഹദേന്മാരുടെ ധൈര്യത്തിന്നും, മൌദ്യാനന്മാരുടെ വിശിഷ്ട ഭക്തിക്കും, പരിശുദ്ധന്മാരുടെ പരിപൂർണ്ണ നടപടിക്കും അവനെ യോഗ്യനാക്കണമെ. അവയിൽ നിന്നു സമ്പാദിക്കുന്ന പ്രകാശനത്താൽ, ജീവിപ്പിക്കുന്ന നിന്റെ പ്രകാശത്തിലേക്കു അവൻ നയിക്കപ്പെടുമാറാകണമെ. പാപത്തിന്റെ സകല കൂട്ടിമുട്ടലുകളെയും,, സംഭവങ്ങളെയും, നാശകരമായ സകല വികാരങ്ങളെയും, ചവിട്ടി തേക്കുവാൻ അവനെ ശക്തിപ്പെടുത്തണമെ. ആകൽകറുസായുടെ കെണികളിൽ നിന്നും, തടസ്സങ്ങളിൽ നിന്നും, ദുഃഷ്ടമനുഷ്യരുടെ പരീക്ഷണങ്ങളിൽ നിന്നും, ഉപദ്രവത്തിൽ നിന്നും അവനെ സംരക്ഷിക്കണമെ. കർത്താവേ! വിരുദ്ധകാരണങ്ങളിൽ പെട്ട് നിന്റെ തിരുനാമം അവൻ നിമിത്തം ദുഷിക്കപ്പെടാതിരിക്കുവാൻ അവനെ വീണ്ടുകൊള്ളണമെ. സകലവിധ പാപങ്ങളിൽ നിന്നും അവനെ രക്ഷിക്കണമെ. ഉഗ്രമായ നിന്റെ ശക്തിയാൽ അവനെ ബലപ്പെടുത്തണമെ. അങ്ങനെ നാമത്തിലും പ്രവർത്തികളിലും നടപടികളിലും പെരുമാറ്റങ്ങളിലും, ഉണർച്ചയിലും, ഉറക്കത്തിലും, തിരുമുമ്പാകെ അർപ്പിക്കപ്പെടുന്ന സകല മാനസ്സിക ചലനങ്ങളിലും നിന്റെ പരിശുദ്ധ നാമത്തിനു മഹത്വകാരണമായി അവൻ തീരുവാൻ തക്കവണ്ണം, ശത്രുവിന്റെ സകല പോരാട്ടങ്ങളെയും അവൻ നേരിട്ടു വിജയത്തോടു കൂടി പുറത്തു വരുമാറാകണമെ. വീണ്ടും ആരോഗ്യകരമായ ജീവിതത്തോടു കൂടി എല്ലായ്പ്പോഴും വളർന്നു നിന്റെ പരിശുദ്ധ നാമത്തെ ശുശ്രൂഷിക്കുകയും, നിന്റെ മഹത്വത്തിനു ഒരംഗമായിത്തീരുകയും (അംഗങ്ങളായിത്തീരുകയും) ചെയ്യണമെ. നിന്റെ ഉടമ്പടിയെ സൂക്ഷ്മതയോടെ പിടിക്കുകയും, നിന്റെ നൽവരങ്ങളുടെ ശക്തി പ്രാപിക്കുകയും ചെയ്യണമെ. ഈ സുഗന്ധധൂപവും, ഞങ്ങളുടെയും അവന്റെയും നെടുവീർപ്പുകളും മൂലം നിന്റെ ദൈവത്വം അവന്റെ പക്കലേക്കു തിരിഞ്ഞു, നിന്റെ കൃപ മൂലം ജീവനുള്ളവരുടെ തൊഴുത്തിലേക്കു അവനെ പ്രവേശിപ്പിക്കുകയും നിന്റെ രാജ്യത്തിലെ കടിഞ്ഞൂലുകളുടെ കൂട്ടത്തിൽ അവനെ എണ്ണുകയും ചെയ്യുമാറാകണമെ. പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ദൈവമായ കർത്താവേ! ഇവയെല്ലാം നിമിത്തവും, ഇവയ്ക്കെല്ലാറ്റിനും വേണ്ടിയും നിന്റെ പരിശുദ്ധ തിരുനാമം എന്നേക്കും വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുമാറാകണമെ. ഹോശോ............ ആമ്മീൻ.

**ഗാനം** (കൂക്കോയോ) - നിറം - 1

ദൈവസുതാ നിന്നാലയിലേ - ക്കെത്തിയമേഷം
പാപിനിപോൽ കൃപയിൻ വാതിൽ - മുട്ടി വിളിക്കുന്നു.
കൈക്കൊൾകിവനേ-

നിൻ കൃപയിൻ പാർശ്വേ
വയ്ക്കണമീവനിൽ-
നിന്നാത്മിക മുദ്ര
ഏല്ക്കുമിവൻ നിന്നിമ്പനുകം - ലഘുവാം ഭാരമതും
ജ്ഞാനികളഞ്ചാം കന്നികളൊ - പ്പം മണിയറ പൂകും

2. മനുഷ്യാത്മാവിൻ മണവാളൻ - മശിഹാതന്നേ-
നിണമതിനാലതിനേ വീണ്ടു - കുരിശാൽ പ്രഭ നൽകി.
ബഹുനിയമംകൊ-
ണ്ടതു സുന്ദരമാക്കി
ശാശ്വത ജീവൻ
വാഗ്ദത്തം ചെയ്തു.
കുരിശാരോഹണമതിനാ - യതുവരണിതയായി
നന്മകളാൽ മണിയറ പൂകാൻ - യോഗ്യത നൽകേണം
ഹാലേലുയ്യാ - ഹാലേലുയ്യാ.

3. പരനേശുതൻ നിണവിലയാൽ - നമ്മേ വാങ്ങി -
കൂട്ടോടഭയം നീയാക - സത്യം സ്നേഹിച്ചേൻ
കല്പന കാപ്പാൻ -
നൽകണമേ ശക്തി
ഉപദേശിക്ക -
തിരുവിഷ്ടം ചെയ്യാൻ
നിൻ നിമയങ്ങൾ കാക്കുന്നോ - ർക്കവജീവപ്രദമാം
പാലിച്ചിവ നിന്നജഗണമൊടു - ചേർന്നീടണമേ (മിവരും) ഞാൻ
ഹാലേലുയ്യാ - ഹാലേലുയ്യാ. ശുബഹോ..........

മുട്ടുന്നോർക്കായ് കതകു തുറ - ക്കും ദേവേശാ!
വാതിൽ തുറക്കണമെ നാഥാ! - മുമ്പിൽ നമിക്കുന്നു
കൺമണി പോലെ -
കാത്തീടണമെന്നേ -
മറയ്ക്കണമെന്നേ -
ദോഷത്തിൽ നിന്നും
കരുണയിലെന്നെത്തേടണമെ - കാവൽ ചെയ്യണമെ
ഇഷ്ടന്മാരുടെ സദ്യയ്ക്കായ് - ക്ഷണമിവനേകണമേ
ഹാലേലുയ്യാ - ഹാലേലുയ്യാ. മെന്ഓലം.........

ആട്ടിൻകൂട്ടത്തിന്നാലയി - ലെന്നെ ചേർക്ക.
നിങ്ങടെ ഗാനം സ്നേഹിച്ചേ - നെൻ പേർക്കർത്ഥിപ്പാൻ
നാഥൻ നിന്റെ (നിങ്ങടെ)
ബലമേറും കോട്ട
പീഡകളീന്നും
നീ രക്ഷിതമാകും (നിങ്ങൾ രക്ഷിതമാം)
ഇഷ്ടം ചെയ്തൊരൊപ്പമവൻ - നിന്നിൽ മോദിക്കും
ശാശ്വതജീവിതമാകുമതിൽ - നീ ആനന്ദിക്കും (നിങ്ങൾ മോദിക്കും)
ഹാലേലുയ്യാ - ഹാലേലുയ്യാ.

## എത്രോ

പാപികളെ അനുതാപത്തിനു വിളിക്കുകയും നഷ്ടപ്പെട്ടവരെ നീതിയുടെ തൊഴുത്തിലേക്കു പ്രവേശിപ്പിക്കുകയും, തന്റെ ആട്ടിൻകൂട്ടത്തിൽ സമാധാനമുള്ള കുഞ്ഞാടുകളായി അവരെ ആക്കിത്തീർക്കുകയും തന്റെ ആട്ടിൻകൂട്ടത്തെ സ്വന്തരക്തം കൊണ്ട് മുദ്രയിടുകയും, തന്റെ സ്ലീബായാൽ തന്റെ ഇടവകയെ അടയാളപ്പെടുത്തുകയും, സ്വന്തശരീരത്താൽ മരണമുള്ളവരെ വിലയ്ക്കു വാങ്ങുകയും, പാപികളായവരെ സ്വന്തശക്തിയാൽ നീതീകരിക്കുകയും, ശ്ലീഹന്മാർ തന്റെ പ്രവർത്തനങ്ങളെ സാക്ഷീകരിക്കുകയും ചെയ്യുന്ന കർത്താവേ! നിനക്കു സ്തുതി. ചുങ്കക്കാ രിൽ നിന്നു മത്തായിയെയും, പാപികളുടെ ഇടയിൽ നിന്നും സക്കായിയെയും നീ തിരഞ്ഞെടുത്തു. നിന്നെ ഏറ്റുപറഞ്ഞ കള്ളനെയും, നിന്റെ നാമത്തിൽ വിശ്വസിച്ച പൗലൂസ്സിനെയും നീ നീതീകരിച്ചു. ദൈവമായ കർത്താവേ! നിന്റെ തൊഴുത്തിൽ ചേരുവാൻ ആഗ്രഹിക്കുന്ന ഈ നിന്റെ ദാസനെയും അപ്രകാരം നീതീകരിക്കണമെ. നിന്റെ ഇമ്പമുള്ള നുകം സ്വീകരിപ്പാൻ അവന്റെ കഴുത്തു കുനിച്ചിരിക്കുന്നു. അവനു വേണ്ടി അർപ്പിക്കപ്പെട്ടിരിക്കുന്ന സുഗന്ധധൂപ ത്തോടു കൂടി അവനെ സ്വീകരിക്കണമെ. ആത്മീയമായ സകല വാഴ്വുകളാലും അവനെ അനുഗ്ര ഹിക്കണമെ. അവന്റെ ഹൃദയത്തിൽ ദൈവഭക്തി വസിപ്പിക്കണമെ. പരിപൂർണ്ണരും പരമാർത്ഥി കളുമായ ശിഷ്യന്മാരോടു കൂടി വസിപ്പാൻ തക്കവണ്ണം പൂർണ്ണശിഷ്യനായി അവൻ നിനക്കു തീരുവാൻ ഇടയാക്കണമെ. പിതാവും പുത്രനും, പരിശുദ്ധ റൂഹായുമെ! അവന്റെ ആയുഷ്കാലം മുഴുവനും എന്നേക്കും മഹത്വമുള്ള ത്രിത്വത്തെ സ്തുതിച്ചു സ്തോത്രം ചെയ്യുമാറാകണമെ. ബ്കുലഹൂൻയൌമേ...........

## വേദവായന (സൂമോറോ)

**തർജ്ജിമ**

"നീതിമാന്മാരുടെ കൂടാരത്തിൽ മഹത്വത്തിന്റെയും രക്ഷയുടെയും ശബ്ദം" എന്നു ദാവീദു മുഖാന്തിരം പരിശുദ്ധ റൂഹാ പാടി.

**പഴയനിയമം**

(ഈ അവസരത്തിൽ സ്ഥാനാർത്ഥിക്കു മറ്റുള്ളവരെപ്പോലെ ഇരിക്കാം)

| | |
|---|---|
| ആദ്യപുസ്തകം. 12:1-10 | സംഖ്യാ പുസ്തകം. 6:1-9 |
| ആവർത്തനം 30:15-അവസാനം വരെ | ബാറാസീറാ 2: 1—13 |
| ഇയ്യോബ് 22:22-28 | വിലാപങ്ങൾ 3:25-36 |
| ഏശായാ 18:1-അവസാനം വരെ | |

**യേശു ബാറാസീറാ 2:1-13. (ജ്ഞാനിയായ...)**

മകനേ! ദൈവഭക്തിക്കായി നീ അടുത്തു വന്നിരിക്കുന്നെങ്കിൽ സകല പരീക്ഷകൾക്കുമായി നിന്നെത്തന്നെ ഏല്പിച്ചിരിക്കുന്നു. അതിനെ നീ പറ്റിപ്പിടിക്കുക. നിന്റെ മാർഗ്ഗങ്ങളിൽ നീ ജ്ഞാനമുള്ളവനാകുവാൻ വേണ്ടി അതിനെ നീ വിട്ടുകളയരുത്. നിനക്കെതിരായി വരുന്ന സകലവും കൈക്കൊള്ളുക. ബലഹീനതയിലും, ദാരിദ്ര്യത്തിലും നീ ദീർഘക്ഷമ കാണിക്കുക. ദൈവത്തിൽ വിശ്വസിക്ക. താൻ നിനക്കു സഹായി ആയിരിയ്ക്കും. അവനിൽ ശരണം വയ്ക്കുക. അവൻ നിന്റെ മാർഗ്ഗങ്ങളെ ശരിപ്പെടുത്തും. എന്തെന്നാൽ സ്വർണ്ണം അഗ്നിയിലും മനുഷ്യൻ ദാരിദ്ര്യത്തിന്റെ മൂശയിലും പരിശോധിക്കപ്പെടുന്നു. കർത്താവിനെ ഭയപ്പെടുന്നവരേ! അവന്റെ നന്മയിൽ ശരണം വയ്പിൻ. നിങ്ങൾ വീണുപോവാതിരിക്കുവാൻ അവന്റെ പിമ്പിൽ നിന്നും നിങ്ങൾ മാറരുത്. കർത്താവിനെ ഭയപ്പെടുന്നവരേ! അവനിൽ വിശ്വസിപ്പിൻ. അവൻ

നിങ്ങളുടെ കൂലി വ്യഥാവാക്കുകയില്ല. കർത്താവിന്റെ ഭക്തന്മാരേ! അവന്റെ നന്മയിലും നിത്യമായ സന്തോഷത്തിലും രക്ഷയിലും സങ്കേതപ്പെടുവിൻ. പണ്ടേയുള്ളതിനെ തിരിച്ചറിവിൻ. തലമുറകളായുള്ളതിനെ പരിശോധിച്ചു കാണുവിൻ. ആര് അവനെ വിശ്വസിച്ചിട്ട് അവൻ അവനെ വിട്ടുകളഞ്ഞിരിക്കുന്നു? അഥവാ ആര് അവനെ ആശ്രയിച്ചിട്ട്, അവൻ അവനെ തള്ളിയിരിക്കുന്നു? ആര് അവനെ വിളിച്ചിട്ട്, അവൻ അവനോട് ഉത്തരം പറയാതിരുന്നു? എന്തെന്നാൽ കർത്താവ് കാരുണ്യവാനും സ്നേഹമുള്ളവനുമാകുന്നു. അവൻ സങ്കടത്തിലിരിക്കുന്നവനെ കേട്ടു രക്ഷിക്കുന്നു. തന്റെ തിരുവിഷ്ടം പ്രവർത്തിക്കുന്നവരെ അവൻ കേൾക്കുന്നു.......... ബാറെക്മോർ.

### ലേഖനങ്ങൾ

ഭൂവിലശേഷം.......... 1 പത്രോസ് 1:13 - അവസാനം

പൗലൂസ് ശ്ലീഹാ.......... കൊലോസ്യർ 3:1-18.

### ഏവൻഗേലി

(ദർഗ്ഗായിൽ കയറി നില്ക്കണ്ട)

ഏവൻഗേലി **പീഠത്തിന്മേലോ, കൈയിലോ** വച്ചു കൊണ്ടു വായിക്കുന്നു. സ്ഥാനാർത്ഥി ഉൾപ്പെടെ എല്ലാവരും എഴുന്നേറ്റു നില്ക്കുന്നു.

(ഹൂലോലോയും പെസ്ഗോമോയും)

ലൂക്കോസ് 14:25 - 15:10

**ലൂക്കോസ് 14:25-34**

വളരെ പുരുഷാരം തന്നോടു കൂടി പൊയ്ക്കൊണ്ടിരിക്കുമ്പോൾ, താൻ തിരിഞ്ഞ് അവരോട് ഇപ്രകാരം അരുളിച്ചെയ്തു. എന്റെ അടുക്കൽ വരികയും തന്റെ അപ്പനെയും, അമ്മയേയും, സഹോദരങ്ങളെയും സഹോദരികളെയും, ഭാര്യയെയും മക്കളെയും, തന്നെത്തന്നെയും ത്യജിക്കാതിരിക്കുകയും ചെയ്യുന്നവനു എനിക്കു ശിഷ്യനായിരിപ്പാൻ കഴിയുകയില്ല. തന്റെ കുരിശെടുത്തു എന്റെ പിന്നാലെ വരാത്തവനും എനിക്കു ശിഷ്യനായിരിപ്പാൻ കഴിയുകയില്ല. ഒരു ഗോപുരം പണിയുവാൻ ആഗ്രഹിച്ചിട്ട്, ആദ്യമായി ഇരുന്ന് അതിന്റെ ചെലവുകളുടെ കണക്കെടുത്ത്, അതു തീർക്കാൻ തനിക്കു വകയുണ്ടോ എന്നു നോക്കാത്തവൻ നിങ്ങളിൽ ആരുള്ളു? അല്ലെങ്കിൽ അടിസ്ഥാനം ഇട്ടശേഷം പൂർണ്ണമാക്കുവാൻ കഴിവില്ലെന്നു വരികില്ലയോ? കാണുന്നവരെല്ലാം ഈ മനുഷ്യൻ പണിയുവാൻ ആരംഭിച്ചു, തീർപ്പാനോ കഴിഞ്ഞിട്ടില്ല എന്നു പറഞ്ഞു അവനെ പരിഹസിക്കുകയില്ലയോ? അല്ലെങ്കിൽ തന്റെ സഖിയായ രാജാവിനോടു യുദ്ധം ചെയ്യുവാൻ പോകുമ്പോൾ ആദ്യമായി, അവന്റെ നേരേ ഇരുപതിനായിരവുമായി വരുന്നവനെ, പതിനായിരവുമായി നേരിടുവാൻ കഴിയുമോ എന്നു ആലോചിക്കാത്ത രാജാവ് ആരുണ്ട്? കഴികയില്ലെങ്കിൽ, അവൻ, അവനിൽ നിന്ന് ദൂരത്തിരിക്കുമ്പോൾ തന്നെ, സ്ഥാനാപതികളെ അയച്ചു സമാധാനം അപേക്ഷിക്കുകയില്ലയോ? അപ്രകാരം തന്നെ നിങ്ങളിൽ ആർക്കും തന്റെ സമ്പാദ്യം മുഴുവൻ ഉപേക്ഷിക്കാതെ എനിക്കു ശിഷ്യനാകുവാൻ കഴിയുകയില്ല. ഉപ്പു നല്ലതാ കുന്നു. എന്നാൽ ഉപ്പു കാരമില്ലാതായാൽ, എന്തൊന്നു കൊണ്ട് അതു രസമുള്ളതായിത്തീരും? നിലത്തിനും, വളത്തിനും അതു കൊള്ളാതെ വരുന്നു. അതിനെ പുറത്തേക്കു കളയുകയും ചെയ്യുന്നു. കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ.

ശൈനോ ല്കുലകൂൻ.

**ലൂക്കോസ് 15:1-10**

ചുങ്കക്കാരും പാപികളും തന്നെ കേൾപ്പാൻ തന്റെ അടുത്തു അണഞ്ഞുകൊണ്ടിരുന്നു. ഇവൻ പാപികളെ സ്വീകരിച്ച്, അവരോടു കൂടി ഭക്ഷിക്കുന്നുവെന്ന് സപ്രേന്മാരും പരീശന്മാരും പിറുപിറുത്തു പറഞ്ഞുകൊണ്ടിരുന്നു. യേശുതമ്പുരാൻ അവരോട് ഈ ഉപമ പറഞ്ഞു. നൂറ് ആടുകളുണ്ടായിട്ട് അവയിൽ ഒന്നു നഷ്ടപ്പെട്ടാൽ, തൊണ്ണൂറ്റിഒമ്പതിനെയും വിജനസ്ഥലത്ത് വിട്ടിട്ട് പോയി, നഷ്ടപ്പെട്ടതിനെ കണ്ടെത്തുവോളം, അന്വേഷിക്കാത്ത മനുഷ്യൻ നിങ്ങളിൽ ആരുള്ളു? അതിനെ കണ്ടെത്തുമ്പോൾ, സന്തോഷിച്ചുകൊണ്ട് അതിനെ തന്റെ ചുമലുകളിൽ എടുത്ത്, വീട്ടിലേക്കു വന്ന്, സ്നേഹിതന്മാരെയും അയൽക്കാരെയും വിളിച്ച് കാണാതെ പോയ എന്റെ ആടിനെ കണ്ടെത്തിയിരിക്കുന്നു, എന്നോട് കൂടി സന്തോഷിപ്പിൻ എന്നു പറയുകയില്ലയോ? അങ്ങനെ തന്നെ, അനുതപിക്കുന്ന ഒരു പാപിയെക്കുറിച്ച്, അനുതാപത്തിനാവശ്യമില്ലാത്ത, തൊണ്ണൂറ്റൊമ്പതു നീതിമാന്മാരേക്കുറിച്ചുള്ളതിനേക്കാൾ, സ്വർഗ്ഗത്തിൽ സന്തോഷമുണ്ടാകുമെന്നു, ഞാൻ നിങ്ങളോടു പറയുന്നു.

അല്ലെങ്കിൽ പത്തു സൂസാകളുണ്ടായിട്ട് അവയിൽ ഒന്നു നഷ്ടപ്പെടുത്തിയാൽ, വിളക്കു കൊളുത്തി വീടു അടിച്ചുവാരി, അതു കണ്ടുകിട്ടുവോളം ഏതു സ്ത്രീയാകുന്നു ജാഗ്രതയോടെ അതിനെ അന്വേഷിക്കാത്തത്? അതു കണ്ടെത്തുമ്പോൾ, അവളുടെ സ്നേഹിതകളെയും, അയൽക്കാരെയും വിളിച്ച്, നഷ്ടപ്പെട്ടുപോയ എന്റെ സൂസാ ഞാൻ കണ്ടെത്തിയിരിക്കുന്നു, എന്നോടു കൂടി സന്തോഷിപ്പിൻ എന്നു അവരോടു പറയുകയില്ലയോ? അങ്ങനെ തന്നെ, അനുതപിക്കുന്ന ഒരു പാപിയെപ്പറ്റി ദൈവത്തിന്റെ മാലാഖമാരുടെ മുമ്പാകെ, സന്തോഷമുണ്ടാകുമെന്ന് ഞാൻ നിങ്ങളോടു പറയുന്നു.

മാർ യാക്കോബിന്റെ ബോവൂസാ (വീടു കൂദാശ നിറം)

അനുതാപത്തിൻ - വലുതാം വാതിൽ - ഭേദിക്കുക നീ
ഉത്തമയാചന - ചെയ്യുന്നോനേ - രോധിക്കൊല്ലാ

1. ഗതിയതു മാറ്റി - വിഘ്നം നീക്കി - നിങ്കൽ ചേരാൻ
   കരമേകണമുഴ - ലുന്നോർക്കായ് നീ - തുറമുഖമല്ലൊ
   കാണിക്കുക വഴി - നിൻ വാക്കുകളിൽ - യാനം ചെയ്വാൻ
   തടസ്സങ്ങളിൽ ഞാൻ - പെട്ടുഴലാതെ - രക്ഷിതനാവാൻ.
2. ചിറകു വിടുർത്തി - മറയ്ക്കണമെന്നേ - നിന്നുടെ തണലിൽ
   വ്യർത്ഥമതാംലോ - കത്തിന്നുഷ്ണം - എന്നേവാട്ടി
   ഉലകിൻ വഴിയിൽ - പരിപൂരിതമാം - വിഘ്നം കെണികൾ
   പിതൃദേശം ഞാ - നെത്തും നിന്നാൽ - ജീവനവഴിയേ!
3. പോയടമെല്ലാം - വിരിവലയതിനാൽ - ബന്ധിതമത്രേ
   ഭീതിയതെന്യേ - നിന്നാലയിലേ - ക്കേറ്റുകയെന്നേ
   രക്ഷിക്കുക ദേ - ഹിയെ ദുഃഖത്തിൽ - കേണർത്ഥിക്കും
   നിൻ കൃപയെന്നിൽ - വാഴുംകൃപയിൽ - ഞാൻ ജീവിക്കും
4. ദൈവസുതാ ഞാൻ - ലോകം വിട്ടഥ - നിൻ പിൻപറ്റി
   ശോഭനമാർഗ്ഗം - ഉപദേശിക്കണ - മതിൽ നടകൊള്ളാൻ
   ജീവപ്രദമാം - നിൻനുഖമതു ഞാ - നേല്ക്കും നാഥാ!
   ലൗകികമോഹം - വിട്ടഥ കാണും - നിൻ സൗന്ദര്യം.
5. കുരിശു വഹിക്കും - നിൻ പിൻചേരും - സ്നേഹസമേതം
   താതസഹോദര - വർഗ്ഗംവംശം - ആകെൻപേർക്കായ്
   ലോകത്തിൽ നിൻ - സ്നേഹം മാത്രം - എന്നവലംബം
   ഉത്തമനാഥാ! നിൻഹിതമെന്നേ - നയിച്ചീടണമെ.

6. താപമെഴും ദേ - ഹിയിൽമോദിക്കും - താതൻ സ്തുത്യൻ
അർത്ഥനകൾക്കായ് - വാതിൽ തുറക്കും - പുത്രൻ വന്ദ്യൻ
പോരാട്ടത്താൽ - നിർമ്മലമാക്കും - റൂഹാപൂജ്യൻ
നമ്മിൽ കരുണയ - തുണ്ടായീട - ട്ടെല്ലായ്പ്പോഴും.

## III. പരിശുദ്ധ പിതാക്കന്മാരുടെ ഗുണദോഷം (പ്രബോധനം)

ബോവൂസാ കഴിയുമ്പോൾ എല്ലാവർക്കും ഇരിക്കാം. സ്ഥാനാർത്ഥി കിഴക്കോട്ടഭിമുഖമായി നില്ക്കുന്നു. അപ്പോൾ കാർമ്മികനോ, റീശ് ദയറായോ, മറ്റൊരാളോ പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു (ഇരുന്നു) കൊണ്ട് പരിശുദ്ധ പിതാക്കന്മാരുടെ ഈ ഗുണദോഷം വായിക്കുന്നു. (കാർമ്മികനും ആവശ്യമെങ്കിൽ ഇരിക്കാം).

ഞങ്ങളുടെ വാത്സല്യമുള്ളവനേ! നമ്മുടെ കർത്താവും ദൈവവും, രക്ഷകനുമാകുന്ന യേശു മശിഹാ, തന്റെ ബഹുമാന്യനും, പരിശുദ്ധവുമായ ഏവൻഗേലിയോനിൽ പറഞ്ഞിരിക്കുന്നതു പോലെ "കലപ്പയ്ക്കു കൈവച്ചശേഷം പുറകോട്ടു നോക്കുന്ന ഒരുവനും, സ്വർഗ്ഗരാജ്യത്തിനു ചേരുന്നവനല്ല." ഇപ്പോൾ എന്റെ സഹോദരാ! നീ ആരുടെ മുമ്പാകെ നില്ക്കുന്നുവെന്നു ചിന്തിക്കുക. നശിച്ചു പോകുന്ന മനുഷ്യന്റെ മുമ്പാകെ അല്ല, എന്നാലോ മനുഷ്യഹൃദയങ്ങളെ പരിശോധിക്കുന്ന ദൈവമായ മശിഹായുടെ മുമ്പാകെ ആകുന്നു. പരിശുദ്ധ മാലാഖമാരുടെയും, ആചാര്യ സംബന്ധമായ ഈ സഹോദര സംഘം മുഴുവന്റെയും സാക്ഷ്യത്തോടു കൂടെ, ഈ പരിശുദ്ധ മദ്ബഹാ മുമ്പാകെ, ഈ നേരത്ത് തന്റെ പക്കൽ നീ ഉടമ്പടികളും വാഗ്ദത്തങ്ങളും ചെയ്യുകയും ഞങ്ങളോടു കൂടി ജീവിക്കുകയും മരിക്കുകയും ചെയ്യാമെന്നും, വിശ്വാസത്തിനു വേണ്ടി, വേദവിപരീതികളിൽ നിന്നും, നേരിടുന്ന സകലവും, ദുഷ്ടമനുഷ്യർ മുഖാന്തിരം, ആകൽകറുസായാൽ വരുന്ന പരീക്ഷകളും, സഹിക്കാമെന്നും നീ പ്രതിജ്ഞ ചെയ്യുകയും ചെയ്തിരിക്കുന്നു. നീ നിന്നെത്തന്നെ ഒരിക്കലായി ഉപേക്ഷിച്ച്, ഭൗമികമായ നിന്റെ അവയവങ്ങളെ നിഗ്രഹിപ്പാൻ മശിഹായുടെ ഇമ്പകരമായ നുകം എടുത്തിരിക്കുന്നതനുസരിച്ച് ഇവയെല്ലാം പ്രവർത്തിപ്പാനും നിവൃത്തിപ്പാനും നിനക്കു വിഹിതമാകുന്നു. പ്രശസ്ത ജ്ഞാനിയായ ബാറാസീറായുടെ വചനം ഓർക്കുകയും, നിന്റെ ഹൃദയത്തിന്റെ പലകകളിൽ മുദ്രണം ചെയ്യുകയും ചെയ്ക. "എന്റെ മകനേ! നീ ദൈവത്തെ സേവിപ്പാനായി അടുത്തു വന്നിരിക്കുന്നുവെങ്കിൽ, സകല പരീക്ഷകൾക്കുമായി നിന്നെത്തന്നെ ഒരുക്കുക. നിന്റെ ഹൃദയം ചൊവ്വാക്കി ശക്തിമാനാകുക. പരീക്ഷകൾ വരുന്ന സമയത്ത് ഭയപ്പെടരുത്. കർത്താവിനോടു നീ പറ്റിച്ചേരുക. അവനിൽ നിന്നും അകന്നു പോകരുത്. അവസാനത്തോളം നീ മഹാനായിരിക്കത്തക്കവണ്ണം കർത്താവിനെ നോക്കിപ്പാർക്കുക. അവന്റെ വഴി കാക്കുക. സ്വർഗ്ഗരാജ്യം അവകാശിക്കുവാൻ അവൻ നിന്നെ ഉദ്ധരിക്കും. നീ മനോവിനയത്തോടും, ശാന്തതയോടും, ദീർഘക്ഷമയോടും നിന്നെത്തന്നെ കാണിക്കുക". ഇവയോടു കൂടെയും, ഇവയ്ക്കു മുമ്പും അനുസരണവും, സകല നിയമത്തിന്റെയും പൂർത്തീകരണവുമാകുന്ന സ്നേഹവും കാണിക്കുക. വിശിഷ്ട കാര്യങ്ങൾ അനേകമുണ്ടെങ്കിലും മശിഹായിലുള്ള ശിഷ്യത്വത്തിന്റെ പ്രതീകമായ ഔഷധങ്ങൾ പോലെ ഇവ എഴുതപ്പെട്ടിരിക്കുന്നു. സ്നേഹമാകുന്ന ആ കൃപയോ, പൂർണ്ണമായ ആ പ്രതിരൂപത്തെ വ്യക്തമായി കാണിപ്പാൻ ഏറെ കഴിവുള്ളതാകുന്നു. "നിങ്ങൾ അന്യോന്യം സ്നേഹിക്കുമ്പോൾ, നിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നുവെന്നു എല്ലാവരും അറിയും" എന്നു പറഞ്ഞിട്ടുള്ള നമ്മുടെ കർത്താവേശുമശിഹായുടെ സാക്ഷ്യം പോലെ തന്നെ. അങ്ങനെ ഈ അടിസ്ഥാനം ഉള്ളിൽ സ്ഥിരപ്പെടുത്തിക്കൊണ്ട് സംഭവിക്കുന്ന സകലവും ഒരുക്കത്തോടു കൂടി കൈക്കൊള്ളുക. "സ്നേഹം സകലവും വഹിക്കുന്നു. സകലവും സഹിക്കുന്നു" എന്നു ദിവ്യനായ പൗലൂസ് ശ്ലീഹായും സാക്ഷിക്കുന്നു. ഇവയോടും, സത്യവിശ്വാസത്തെപ്പറ്റി ദൈവസന്നിധിയിലുള്ള നിന്റെ വാഗ്ദത്തത്തോടു കൂടെ അവസാനം വരെ സത്യമായും വ്യാജം കൂടാതെയും അവ പാലിക്കുക. ഈ വിശ്വാസം കൂടാതെ ഒരുവനും ദൈവത്തെ പ്രീണിപ്പിക്കുവാൻ ഒട്ടും കഴിയുകയില്ല. ഓരോ വിധത്തിൽ സത്യവിശ്വാസത്തിനെതിരായിട്ടുള്ള

എല്ലാ വിശ്വാസ വിപരീതങ്ങളെയും നീ ദ്വേഷിക്കുകയും ശപിക്കുകയും ചെയ്ക.

പ്രത്യേകമായി എവലന്തിയോസ്, മർക്കിയാൻ, മാനി, ബർദൈസ്സാൻ, അറിയോസ്, എവനൂമിയോസ്, മക്കദോനിയോസ്, അപ്പോലിനാറിയൂസ്, എവുദക്സിയോസ്, എവുത്തുക്കാ, യൂലിയാനാ എന്നിവരെയും ഏലിക്കർനാസിയോസിനെയും അവന്റെ വേദവിപരീതങ്ങളെയും, അവയോടു കൂടെ ശ്മിശ്ത്തായക്കാരൻ പൗലിനെയും, ദിക്കാദോറോസ്സിനെയും, തേഓദോറോസ്സിനെയും നെസ്തോറിയോസ്സിനെയും, ഉറഹായിലെ ഈഹീബോയെയും കൽക്കദൂനാസുന്നഹദോസിനെയും, അധർമ്മിയായ ലേവോന്റെ തുംസായേയും, ആ ലേവോനെത്തന്നെയും, സംയോജിപ്പിനു ശേഷം മശിഹായ്ക്കു രണ്ടു സ്വഭാവമുണ്ടെന്നു ഏറ്റുപറഞ്ഞിട്ടുള്ളവരും പറയുന്നവരുമായ സകലരുടെയും വേദവിപരീതങ്ങളെ ദ്വേഷിക്കുകയും ശപിക്കുകയും ചെയ്യണം.

നിനക്കു വിഹിതമായിരിക്കുന്ന പ്രകാരം സത്യവിശ്വാസം സ്ഥിരമായും തെറ്റു കൂടാതെയും നീ അവലംബിക്കുന്നുവെന്ന് ദൈവമുമ്പാകെയും, തന്റെ മാലാഖമാരുടെ മുമ്പാകെയും ഏറ്റു പറയണം. അതു ആരംഭം മുതൽ ശ്ലീഹന്മാരുടെ കാലം മുതൽ പ്രസംഗിക്കപ്പെട്ടിരിക്കുന്നു.

അതിനെ നിഖ്യായിൽ കൂടി, അറിയോസിനെ ശപിച്ച, മുന്നൂറ്റിപതിനെട്ടു പരിശുദ്ധ പിതാക്കന്മാർ സ്വീകരിക്കുകയും ഉറപ്പിക്കുകയും ചെയ്തിരിക്കുന്നു. അത് കുസ്തന്തീനോപോലീസിൽ കൂടി, പരിശുദ്ധ റൂഹായോടു മല്ലിട്ട മക്കദോനിയോസിനെ ത്യജിച്ച നൂറ്റിഅമ്പതു എപ്പിസ്കോപ്പന്മാരുടെ സുന്നഹദോസും, എഫേസ്സോസ്സിൽ കൂടി അധർമ്മിയായ നെസ്തോറിയോസ്സിനെ ശപിച്ച സുന്നഹദോസും നിശ്ചയിച്ചിരിക്കുന്നു.

സകല പരിശുദ്ധ ശ്ലീഹന്മാരെയും, പിതാക്കന്മാരെയും, വിശിഷ്യ ഇഗ്നാത്തിയോസ്സിനെയും, ദിവന്നാസ്സിയോസിനെയും, യൂലിയോസ്സിനെയും, അത്താനാസ്സിയോസ്സിനെയും, ബസ്സേലിയോസിനെയും, ഗ്രീഗോറിയോസിനെയും, ഈവാനിയോസ്സിനെയും, കൂറിലോസ്സിനെയും, ദീയസ്കോറോസിനെയും, തീമോത്തിയോസിനെയും, സേവേറിയോസിനെയും, അന്തീമോസ്സിനെയും, തേവേദോസ്സിയോസ്സിനെയും, പത്രോസിനെയും, യൂലിയാനാ പാത്രിയർക്കീസ്സിനെയും, മാർ യാക്കൂബ് എപ്പിസ്കോപ്പായെയും, നമ്മുടെ പിതാവായ മാർ ബസ്സേലിയോസിനെയും പൗരസ്ത്യ കാതോലിക്കായെയും, നമ്മുടെ മേല്പട്ടക്കാരനായ (ഇന്ന) മെത്രാപ്പോലീത്തായെയും (എപ്പിസ്കോപ്പായെയും) സത്യവിശ്വാസികളായ ശേഷം സകല എപ്പിസ്കോപ്പന്മാരെയും ഭരണസംബന്ധമായും ജീവിത സംബന്ധമായുമുള്ള അവരുടെ സകല ലിഖിതങ്ങളെയും നീ അംഗീകരിക്കണം. തന്റെ ദൈവത്വത്തെ പ്രീതിപ്പെടുത്തുന്ന സുകൃതവും, സ്ഥിരവുമായ നടപടികളോടെ ജീവിപ്പാൻ ദൈവംതമ്പുരാൻ നിനക്കു സംഗതിയാക്കട്ടെ. ദുഃഷ്ടനോടുള്ള സകല പോരാട്ടങ്ങളിലും നിനക്കു ശക്തിയും, ധൈര്യവും, സഹനവും നൽകുമാറാകട്ടെ. ആകൽക്കറുസായുടെ നശിപ്പിക്കുന്ന മന്ദതയും, മടിയും ദൈവം തമ്പുരാൻ നിന്നിൽ നിന്നു അകറ്റുമാറാകട്ടെ. മശിഹായുടെ ശിഷ്യന്മാർക്കു യോഗ്യമായ വിനയവും, നീതിപൂർവ്വമായ അനുസരണവും കർത്താവു നിനക്കു നൽകുമാറാകട്ടെ. നീ പ്രാപിക്കുന്ന സന്യാസവേഷത്തെ മുഖപ്രസന്നതയോടും, ലജ്ജ കൂടാതെയും ഭരമേല്ക്കുവാൻ ദൈവംതമ്പുരാൻ സംഗതിയാക്കട്ടെ. നിന്നെ സമർപ്പിച്ചിട്ടുള്ളവരെ ന്യായവിധി നാളിൽ നീ ലജ്ജിപ്പിക്കാതിരിക്കുമാറാകട്ടെ. മനുഷ്യസ്നേഹിയായ കർത്താവ് തന്റെ കൃപയാലും, ധാരാളമായ കരുണയാലും നാമെല്ലാവരുടെയും കുറവുകൾ പരിഹരിച്ച് മോചിക്കുമാറാകട്ടെ. ആമ്മീൻ.

(ഇവിടെ വരെ സ്ഥാനാർത്ഥി ഇടയ്ക്കിടക്കു കുമ്പിട്ടു കൊണ്ടിരിക്കണം)

ചോദ്യോത്തരങ്ങൾ

**IV. ത്രിത്വമുദ്രയ്ക്കു മുമ്പുള്ള സ്ളൂസോ.**

(ഗുണദോഷം കഴിയുമ്പോൾ എല്ലാവരും എഴുന്നേറ്റു നില്ക്കുകയും, കാർമ്മികൻ ദർഗ്ഗായ്ക്കു താഴെ കിഴക്കോട്ടു തിരിഞ്ഞു നിന്നു പ്രാർത്ഥന ചൊല്ലുകയും ചെയ്യുന്നു)

സർവ്വവല്ലഭനായ ദൈവമായ കർത്താവേ! നിന്റെ നന്മകളിൽ സംബന്ധപ്പെടുവാൻ ഇല്ലായ്മയിൽ നിന്നും, ഉണ്മയിലേക്കു ഞങ്ങളെ നീ കൊണ്ടുവന്നു. പാപത്തിൽ ഞങ്ങൾ പഴകിപ്പോയ പ്പോൾ, നിന്റെ ഏകജാതന്റെ പ്രത്യക്ഷതയാൽ വീണ്ടും ഞങ്ങളെ നീ പുതുതാക്കി. പാപിയുടെ മരണത്തിൽ തിരുവിഷ്ടമില്ലാത്തവനേ! സകല മനുഷ്യരും രക്ഷിക്കപ്പെട്ടു, സത്യജ്ഞാന ത്തിലേക്കു വരുവാൻ ആഗ്രഹിക്കുന്നുവെന്നു അരുളിയിട്ടുള്ളവനേ! ഈ ലോകത്തിൽ നിന്നും അതിലെ കഠിനമായ തിരമാലകളിൽ നിന്നും, ഓടി നിന്നിൽ സങ്കേതപ്പെടുകയും, നിന്റെ ഏകജാതന്റെ ശാന്തവും, ഇമ്പകരവും, ലഘുവുമായ നുകം എടുക്കുകയും, നിന്റെ കല്പനകൾ സ്നേഹിക്കുകയും ചെയ്തിട്ടുള്ള ഈ നിന്റെ ദാസനെ സ്വീകരിക്കണമെ. അറിവോടും അറിവു കൂടാതെയും, തിരുമുമ്പാകെ അവൻ ചെയ്തിട്ടുള്ള സകല പാപങ്ങളും അവനോടു ക്ഷമിക്കണമെ. നിന്റെ തിരുവിഷ്ടം പ്രവർത്തിപ്പാൻ അവനെ പഠിപ്പിക്കണമേ. നിന്റെ കൃപയും വാഴ്വുകളും അവന്റെ മേൽ അയക്കണമെ. സൽപ്രവർത്തികൾ നിറഞ്ഞ അങ്കിയും, രക്ഷയുടെ തലക്കോരി കയും, വിജയത്തിന്റെയും, സത്യവിശ്വാസത്തിന്റെയും പരിചയും അവനെ ധരിപ്പിക്കണമെ. വിശിഷ്ട നടപടികളാൽ അവനെ അരകെട്ടിക്കണമെ. ശത്രുവിന്റെ സകല ശക്തിക്കുമെതിരായി നില്പാൻ കഴിയത്തക്കവണ്ണം, സത്യസുവിശേഷത്തിന്റെ ഒരുക്കം കൊണ്ട് അവനെ ചെരുപ്പിടുവിക്ക ണമെ. സുകൃത നടപടികളാകുന്ന കൃപയുടെ അങ്കി അവനെ അണിയിക്കണമെ. കളങ്കം കൂടാതെ അവന്റെ ആത്മാവിനെ കാത്തു കൊള്ളണമെ. നിന്റെ പരിശുദ്ധ കല്പനകളോടുള്ള സന്തോഷ സമന്വിതമായ സഹനവും അനുസരണവും, നിർമ്മലതയും ശക്തിയും അവനു കൊടുക്കണമെ. സകല അസൂയയും, പരീക്ഷയും, ആകൽക്കറുസായുടെ പ്രവർത്തനവും, മാനുഷികമായ ഉപദ്രവവും, അവനിൽ നിന്നു വ്യതിചലിപ്പിക്കണമെ. തോറ്റു പോകാത്ത സഹായം അവനു കൊടുക്കണമെ. അങ്ങനെ നീതിഫലങ്ങൾ അവൻ പുറപ്പെടുവിക്കുകയും, സുകൃതത്തിന്റെ പരിശുദ്ധ കിരീടങ്ങൾ വിഭജിക്കപ്പെടുമ്പോൾ, ജ്ഞാനികളും വിശുദ്ധരുമായ കന്യകമാരുടെ ഓഹരിക്കു യോഗ്യനാകുകയും ചെയ്യണമെ. അവനോടു കൂടി നീതിയുടെയും, വെടിപ്പിന്റെയും ഫലങ്ങൾ നിനക്ക് അർപ്പിക്കുവാൻ ഞങ്ങളെല്ലാവരെയും യോഗ്യരാക്കണമെ. തിരുമുമ്പാകെ ഞങ്ങൾ കരുണ കണ്ടെത്തുകയും, ചെയ്യുമാറാകണമെ. എന്തെന്നാൽ നീയും, നിന്റെ ഏകജാതനാം പുത്രനും, നിന്റെ പരിശുദ്ധ റൂഹായും ഞങ്ങളുടെമേൽ ഭരണം ചെയ്യുന്നു വല്ലോ. ഹോശോ............ ആമ്മീൻ.

**IV. ത്രിത്വമുദ്ര (ദർഗ്ഗായിൽ)**

പ്രാർത്ഥന കഴിയുമ്പോൾ, കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു, സ്ഥാനാർത്ഥിയുടെ നെറ്റിയിൽ ത്രിത്വനാമത്തിൽ, തള്ളവിരൽ കൊണ്ട് റൂശ്മാ ചെയ്തുകൊണ്ടു പറയുന്നു.

(ഓരോരുത്തർക്കും പ്രത്യേകം ചൊല്ലണം)

പാറക്ലീത്താ റൂഹാ വന്നെത്തീ
ട്ടാവാസം ചെയ്യട്ടിവനിൽ
പാറക്ലീത്താ റൂഹാ വന്നെത്തി
രക്ഷകനാം കർത്താവിൻ വാഗ്ദത്തം പോൽ

ദൈവത്തിന്റെ പരിശുദ്ധ തൊഴുത്തിൽ - കുഞ്ഞാടായിത്തീരുവാൻ പിതാവിന്റെയും, പുത്ര ന്റെയും, പരിശുദ്ധ റൂഹായുടെയും നാമത്തിൽ (ഇന്ന ദയറാക്കാരൻ) മുദ്ര കുത്തപ്പെട്ടിരിക്കുന്നു.

ശെമ്മാശൻ - ബാറെക്മോർ.

ആശംസാ പ്രാർത്ഥന (പൊതുവായി)

(കാർമ്മികൻ പടിഞ്ഞാട്ടു തന്നെ തിരിഞ്ഞു നിന്നു കൊണ്ടു നടത്തുന്നു)

ലോകങ്ങളുടെ ക്രമീകരണക്കാരനായി തന്റെ പിതാവിനോടു കൂടിയിരിക്കുന്ന വചനമായ ദൈവംതമ്പുരാൻ നിന്റെ ഉള്ളിൽ ജ്ഞാനം തരികയും, നിന്റെ ബുദ്ധിയെ ജ്ഞാനം കൊണ്ട് നിറയ്ക്കുകയും ചെയ്യട്ടെ. നിന്റെ നടപടികൾ തന്റെ ദൈവത്വത്തിന്റെ സമാശ്വസനത്തിനു ആയിത്തീരുമാറാകട്ടെ. തന്റെ റൂശ്മായുടെ ഈ മുദ്രയാൽ, തന്റെ സകല പരിശുദ്ധന്മാരോടു കൂടെ, എന്നേക്കും നാശമില്ലാത്ത കിരീടം താൻ നിനക്കു നൽകുമാറാകട്ടെ.

**V a. തലമുടി കത്രിക്കലിനു മുമ്പുള്ള ശുശ്രൂഷകൾ**

സ്ഥാനാർത്ഥിയുടെ മുമ്പിൽ - നിലത്തു ശെമ്മാശൻ ഒരു കത്രിക തെക്കുവടക്കായി വക്കുന്നു. സ്ഥാനാർത്ഥി നില്ക്കുന്നു. കാർമ്മികൻ പടിഞ്ഞാട്ടു തന്നെ തിരിഞ്ഞു നിന്നു കൊണ്ട് ഈ അപേക്ഷ ചൊല്ലുന്നു (പൊതുവായി).

തന്റെ സഭയുടെ ശരണവും, വിശ്വാസികളുടെ ആശ്രയവും, വാതിൽ മുട്ടുന്ന പാപികൾക്കായി, തന്റെ വാതിൽ തുറന്നിട്ടിരിക്കുന്നവനും, തന്റെ അടുക്കലേക്കു തിരിയുന്ന അനുതാപികളെ സ്വീകരിക്കുന്നവനുമായ ഞങ്ങളുടെ കർത്താവേശുമിശിഹാ! എന്റെ കർത്താവേ! നിന്റെ കരുണയുടെ വാതിൽ, ഈ നിന്റെ ദാസനു തുറന്നുകൊടുത്ത് അവനെ അംഗീകരിക്കണമെ. കണ്ടാലും ഇമ്പകരമായ നിന്റെ നുകം സ്വീകരിപ്പാൻ അവന്റെ കഴുത്തു കുനിച്ചിരിക്കുന്നു. നിന്റെ പരിശുദ്ധറൂഹാ വന്നു അവന്റെമേൽ വസിക്കണമെ. അവന്റെ സകല കുറവുകളും നിന്റെ ആർദ്രതയാൽ പരിഹരിക്കപ്പെടണമെ. നിന്റെ ആട്ടിൻകൂട്ടത്തിൽ അവനെ എണ്ണണമെ. നിന്റെ തൊഴുത്തിൽ കുഞ്ഞാടായി അവൻ തീരുമാറാകണമെ. നിന്റെ സഭാമക്കളായ സകലരോടും കൂടെ മുഖപ്രസന്നതയിൽ അവൻ നിന്നെയും നിന്റെ പിതാവിനെയും, നിന്റെ പരിശുദ്ധറൂഹായെയും സ്തുതിക്കുമാറാകണമെ. ഹോശോ............. ആമ്മീൻ.

സ്ഥാനാർത്ഥി (ഓരോ സ്ഥാനാർത്ഥിയും) നിലത്തു നിന്നു കത്രിക എടുത്തു സ്ഥാനം കൊടുക്കുന്ന ആളിന്റെ കൈയിൽ കൊടുത്തിട്ട് കൈ ചുംബിക്കുന്നു. അപ്പോൾ സ്ഥാനാർത്ഥിയുടെ വലതുകൈയിൽ കാർമ്മികൻ കത്രിക കൂട്ടിപിടിക്കുകയും, സ്ഥാനാർത്ഥി മൂന്നു പ്രാവശ്യം താഴെ കൊടുത്തിരിക്കുന്ന പെസ്ഗോമോ ഏറ്റുപറയുകയും ചെയ്യുന്നു. കാർമ്മികൻ ചൊല്ലി കൊടുക്കുന്നു.

(ഓരോരുത്തർക്കും പ്രത്യേകം)

ഞാൻ ദൈവത്തിനു അർപ്പിക്കപ്പെടുവാൻ ഇഷ്ടപ്പെട്ടിരിക്കുന്നു. എന്റെ ശരണമായ കർത്താവേ! നിന്റെ തിരുനാമം എനിക്കു നല്ലതാകുന്നു. ഞാൻ നിന്റെ അത്ഭുതങ്ങൾ വർണ്ണിക്കും (മൂന്നു പ്രാവശ്യം).

**പ്രാർത്ഥന (പൊതുവായി)**

(അതു കഴിഞ്ഞ് കാർമ്മികൻ കൈയിൽ കത്രികയുമായി കിഴക്കോട്ടു തിരിഞ്ഞുനിന്നു താഴെ കൊടുത്തിരിക്കുന്ന പ്രാർത്ഥന ചൊല്ലുന്നു)

സ്വർഗ്ഗീയ സൈന്യങ്ങളാൽ വന്ദിക്കപ്പെടുന്നവനായ നിന്റെ ഏകജാതനാം പുത്രനെ, ലോകത്തിലേക്കു അയക്കുകയും, പാപത്തിന്റെ ദാസരെ സ്വാതന്ത്ര്യപ്പെടുത്തുകയും നീതിനടപടികളാൽ, ലോകത്തിൽ മാലാഖമാരെപ്പോലെ പെരുമാറുവാൻ കല്പിക്കുകയും ചെയ്ത സർവ്വവല്ലഭനായ ദൈവമായ കർത്താവേ! ആത്മീയവും, സ്വർഗ്ഗീയവുമായ, സകല വാഴ്വുകളാലും ഈ നിന്റെ ദാസനെ അംഗീകരിക്കണമെ. നന്മയ്ക്കായി അവനെ തിരഞ്ഞെടുക്കണമെ. നിന്റെ കർത്തൃത്വത്തിന്റെ ബഹുമതിക്കു യോഗ്യമാകുന്ന നടപടി അവനു കൊടുക്കണമെ. നിന്റെ പക്കലുള്ള അവന്റെ വാഗ്ദത്തത്തെ അവൻ പാലിക്കുമാറാകണമെ. അങ്ങനെ

ജാഗ്രതയോടും നിന്റെ പക്കലുള്ള നിരന്തരവും, വ്യത്യാസപ്പെടാത്തതുമായ സന്തോഷ ത്തോടും കൂടി കർത്താവേശുമശിഹായിൽ സ്വർഗ്ഗീയ നന്മകൾക്കു അവൻ യോഗ്യനായിത്തീ രണമെ. തന്നോടും സകലത്തിലും, വിശുദ്ധനും, ഉത്തമനും, വന്ദ്യനും സാരാംശത്തിൽ നിന്നോട് ഒന്നായിരിക്കുന്നവനുമായ റൂഹായോടും കൂടെ സ്തുതിയും ബഹുമാനവും ആധിപ ത്യവും നിനക്കു യോഗ്യമാകുന്നു. ഹോശോ........ ആമ്മീൻ.

**V b. മുടി കത്രിക്കൽ**

അനന്തരം കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞു നില്ക്കുന്നു. അപ്പോൾ സ്ഥാനാർത്ഥി കാർമ്മികന്റെ മുമ്പിൽ, കുരിശുരൂപത്തിൽ കൈകൾ ഇരുവശത്തേക്കും വിരിച്ചു നീട്ടി പിടിച്ചു മുട്ടുകുത്തി നില്ക്കുന്നു. അപ്പോൾ സ്ഥാനാർത്ഥിയുടെ തൊപ്പി ശെമ്മാശൻ എടുത്തു മാറ്റുന്നു. കാർമ്മികൻ എന്നതു ചൊല്ലിക്കൊണ്ട് മുടി സ്ലീബാ ആകൃതിയിൽ വെട്ടുന്നു. പിതൃപുതൃ പരിശുദ്ധ റൂഹായുടെ നാമത്തിൽ തലയുടെ മുൻവശത്തു നിന്നും, പുറകിൽ നിന്നും – ഇടത്തു വശത്തു നിന്നും, വലതു വശത്തു നിന്നും ഒരുമിച്ചും മുടി വെട്ടി എടുക്കുന്നു. പിന്നീടു തൊപ്പി വയ്ക്കുകയില്ല (ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം ആവർത്തിക്കുന്നു).

(മറ്റൊരു ക്രമപ്രകാരം തലയുടെ മദ്ധ്യത്തിൽ തുടങ്ങി അഞ്ചു സ്ഥാനങ്ങളിൽ നിന്നും വെട്ടുന്നു – പഞ്ചമുറിവുകൾ)

കാർമ്മികൻ

നശിച്ചുപോകുന്ന ഈ തലമുടി വെട്ടിമാറ്റുന്നതു മൂലം സകല മൃഗീയ സ്വഭാവങ്ങളും ഉപേക്ഷിച്ചു കൊണ്ട് ഇന്ന ദയറാക്കാരൻ പട്ടം വെട്ടപ്പെട്ടിരിക്കുന്നു. ബാറെക്മോർ.

**VI a. സ്ഥാനവസ്ത്രധാരണത്തിനു മുമ്പുള്ള പ്രാർത്ഥന (ദർഗ്ഗായിൽ)**

(ബഥനി സന്യാസിമാർക്ക് ഇവിടം മുതൽ മതി) (Professed Monks) അനന്തരം കാർമ്മികൻ കിഴക്കോട്ട് തിരിഞ്ഞു നിന്നു പ്രാർത്ഥന ചൊല്ലുന്നു. സ്ഥാനാർത്ഥി എഴുന്നേറ്റു നില്ക്കുന്നു.

സത്യത്തിന്റെ പ്രഭുവും, പരമാർത്ഥ മല്പാനും, തന്റെ ദാസരുടെ ശരണവും, ആരാധകരുടെ ആശ്രയവുമായ മോറോനേശുമശിഹാ! കടന്നുപോകുന്ന ഈ ലോകത്തിന്റെ ഇടർച്ചയിൽ നിന്നും ഓടിമാറിയിട്ടുള്ള ഈ നിന്റെ ദാസനു നീ പ്രമാണിയും, മല്പാനും, ഭരണക്കാര നുമായിരിക്കണമെ. ദൈവഭക്തിയാൽ അവനെ ജ്ഞാനമുള്ളവനാക്കണമെ. ബഹുമാനമുള്ള സ്ലീബായുടെ അടയാളം അവന്റെ കഴുത്തിൽ വഹിപ്പാനും, താഴ്മയുടെ ചിഹ്നം എടുക്കുവാനും, അവന്റെ ആയുഷ്കാലമൊക്കെയും നിനക്കു സത്യശിഷ്യനായിരിപ്പാനും അവനു കഴിവുണ്ടാക ണമെ. നിന്റെ ഇഷ്ടം പ്രവർത്തിപ്പാൻ അവനെ പഠിപ്പിക്കണമെ. നിന്റെ പരിശുദ്ധ റൂഹായാ കുന്ന അച്ചാരം അവനു കൊടുക്കണമെ. അവന്റെ ജീവിതകാലമൊക്കെയും സൽപ്രവർത്തി കളും വിവിധ വിശിഷ്ടതകളും നിറഞ്ഞ അങ്കി അവനെ അണിയിക്കണമെ. അവൻ നിനക്കും നിന്റെ പിതാവിനും നിന്റെ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറ്റും. ഹോശോ.......... ആമ്മീൻ.

**VI b. സ്ഥാനവസ്ത്ര ധാരണം**

(ഓരോന്നും എല്ലാവർക്കും ഒരുമിച്ചു ചെയ്യാം)

പ്രാർത്ഥനയ്ക്കു ശേഷം കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞു നില്ക്കുന്നു. ഒരു തിരശ്ശീല കൊണ്ടോ, മറ്റോ ഒരു മറവിടം ഉണ്ടാക്കി സ്ഥാനാർത്ഥിയെ അതിനുള്ളിൽ നിർത്തുന്നു.

അയാളുടെ ദേഹത്തുള്ള പഴയ വസ്ത്രങ്ങൾ - അതായത് കറുത്ത കുപ്പായവും പുറം ളോഹയും മറ്റും നീക്കുന്നു. അപ്പോൾ ചൊല്ലേണ്ട ഒരു പ്രാർത്ഥന (അലക്കി വൃത്തിയാക്കി യിട്ടുള്ള കാൽകുപ്പായവും കമ്മീസുമാണെങ്കിൽ നീക്കേണ്ടതില്ല).

കാർമ്മികൻ

തെറ്റിക്കുന്ന മോഹങ്ങളാൽ നശിച്ചിരിക്കുന്ന പഴയ മനുഷ്യനെ കർത്താവു നിന്നിൽ നിന്നും ഉരിഞ്ഞു കളയുമാറാകട്ടെ.

അവ ഓരോന്നും നീക്കിയിട്ടു പുതിയ കറുത്ത കുപ്പായം, അരക്കെട്ട്, മസ്നപ്സാ, പുറം ളോഹ എന്നിവ ധരിപ്പിക്കുന്നു (കാർമ്മികനു വേണ്ടി മറ്റാരെങ്കിലും അവ നീക്കുകയും ധരിപ്പി ക്കുകയും ചെയ്താൽ മതിയാകും).

ഓരോ പുതിയ സാധനവും റീശ് ശെമ്മാശൻ എടുത്ത് കാർമ്മികന്റെ പക്കലേക്കു നീട്ടി കൊടുത്തുകൊണ്ട് ബാറെക്മോർ എന്നു പറയുകയും, കാർമ്മികൻ ഓരോന്നിനും ഉള്ള അതാതിന്റെ പ്രാർത്ഥന ചൊല്ലി റൂശ്മാ ചെയ്തിട്ട് ധരിപ്പിക്കാൻ ശെമ്മാശനെ ഏല്പിക്കുകയും ചെയ്യുന്നു. കറുത്ത കുപ്പായം, ഇടക്കെട്ട്, മസ്നപ്സാ, പുറം ളോഹ എന്നിവ ഓരോന്നായി ധരിപ്പിക്കുന്നു.

**പുതിയ കറുത്ത കുപ്പായം ധരിപ്പിക്കുമ്പോൾ**

എന്നേക്കുമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ള സ്വരൂപത്താൽ പുതുക്കപ്പെട്ടിട്ടുള്ള പുതിയ മനു ഷ്യനെ കർത്താവു നിന്നെ ധരിപ്പിക്കുമാറാകട്ടെ.

**ഇടക്കെട്ട് ധരിപ്പിക്കുമ്പോൾ**

സകല നിന്ദ്യമായ വികാരങ്ങൾക്കുമെതിരായി നീതി കൊണ്ടും, വിശ്വാസം കൊണ്ടും ദൈവമായ കർത്താവ് എന്നേക്കും നിന്നെ അര കെട്ടിക്കുമാറാകട്ടെ.

പാറക്ലീത്താ റൂഹാ വന്നെത്തി

**മസ്നപ്സാ ധരിപ്പിക്കുമ്പോൾ**

തന്റെ സ്നേഹത്താൽ മേലുയരങ്ങളിൽ നിന്നും ഇറങ്ങി വന്ന് താഴ്മയുടെ അടയാളമായി മുൾക്കിരീടം എടുത്ത ഉഗ്രശക്തിയായ കർത്താവേശുമിശിഹാ നിന്നെ നീതിപൂർവ്വമായ താഴ്മ ധരിപ്പിക്കുകയും, നശിച്ചുപോകാത്ത സൽപ്രവർത്തികളായ കിരീടവും, രക്ഷയുടെ തല കോരി കയും, യുദ്ധശാലികളായ സകല ശത്രുക്കളെയും എന്നേക്കും ലജ്ജിപ്പിക്കുന്ന വിജയത്തിന്റെ ശിരോപേടകവും നിന്റെ തലയിൽ വയ്ക്കുകയും ചെയ്യുമാറാകട്ടെ.

4. പുറം ളോഹ ധരിപ്പിക്കുമ്പോൾ

ആയുഷ്ക്കാലമൊക്കെയും വിശിഷ്ട നടപടികളാൽ എന്നേക്കും നീ പ്രസാദിക്കുവാൻ തക്കവണ്ണം പരിശുദ്ധ റൂഹായുടെ ശക്തിയാൽ മഹത്വത്തിന്റെ പുറംളോഹ കർത്താവ് നിന്നെ ധരിപ്പിക്കുമാറാകട്ടെ.

പാറക്ലീത്താ റൂഹാ വന്നെത്തി
ട്ടാവാസം ചെയ്യട്ടിവനിൽ
പാറക്ലീത്താ റൂഹാ വന്നെത്തി
രക്ഷകനാം കർത്താവിൻ......

കുറിപ്പ്: (1) കുരിശുമാല ഇപ്പോൾ ധരിപ്പിക്കണ്ട.

(2) ചെരിപ്പു പിന്നീട് കാൽ കഴുകിയതിനു ശേഷം ധരിച്ചാൽ മതി.

(3) വസ്ത്രധാരണം കഴിയുമ്പോൾ സ്ഥാനാർത്ഥിയെ മറച്ചിരിക്കുന്ന മറ നീക്കുന്നു. അനന്തരം ശെമ്മാശൻ മദ്ബഹായുടെ വളവിങ്കൽ ചെന്നു നിന്നു കൊണ്ട് സ്കറിയാ പ്രവാചകനിൽ നിന്നുള്ള വായന നടത്തുന്നു.

**വേദവായന (ശെമ്മാശൻ)**

സ്കറിയാ ദീർഘദർശി 3:1-9

## VI. കാൽ കഴുകലും ചെരിപ്പ് ഇടീക്കലും

വായന കഴിയുമ്പോൾ സ്ഥാനാർത്ഥി ചെന്നു കാർമ്മികന്റെ മുമ്പാകെ മുട്ടു കുത്തുന്നു. അപ്പോൾ ശെമ്മാശൻ അയാളെ കൈയ്ക്കു പിടിച്ച് എഴുന്നേല്പിച്ച്, കാൽ കഴുകുന്നതിനുള്ള സ്ഥലത്തേക്കു കൊണ്ടുപോകുന്നു. തെക്കോട്ട് അഭിമുഖമായിരിക്കത്തക്കവണ്ണം മദ്ബഹായുടെ വടക്കുവശത്ത് ഇരിപ്പിടം (സ്റ്റൂളോ മറ്റോ) സജ്ജമാക്കിയിരിക്കണം. വടക്കോട്ടഭിമുഖമായി തെക്കുവശത്തായാലും മതി. കാലുകൾ കഴുകത്തക്ക വണ്ണം സൗകര്യമുള്ള ഒരു ബേസിൻ അതിന്റെ മുമ്പിൽ വക്കുന്നു. എടുത്തൊഴിക്കുന്നതിനു സൗകര്യമുള്ള മറ്റൊരു പാത്രത്തിൽ (കിണ്ടിയോ, ജഗ്ഗോ) വെള്ളം കൊണ്ടു വന്നു കാർമ്മികന്റെ മുമ്പിൽ വക്കുന്നു (ഈ അവസരത്തിൽ മറവിടം ആവശ്യമില്ല). വെള്ളം കൊണ്ടു വന്നു വച്ചശേഷം ശെമ്മാശൻ ബാറെക്മോർ എന്നു പറയുകയും കാർമ്മികൻ കിഴക്കോട്ടു തിരിഞ്ഞു നിന്നു വെള്ളം വാഴ്ത്തൽ പ്രാർത്ഥന ചൊല്ലുകയും ചെയ്യുന്നു.

**പ്രാർത്ഥന (വെള്ളം വാഴ്വിന്) കിഴക്കോട്ടു**

പാത്രത്തിൽ വെള്ളം വാഴ്ത്തുകയും, ശിഷ്യന്മാരുടെ കാൽ കഴുകിക്കൊണ്ട്, ഞാൻ നിങ്ങൾക്ക് ഈ ദൃഷ്ടാന്തം നൽകിയിരിക്കുന്നുവെന്ന് അരുളി ചെയ്യുകയും ചെയ്ത ഞങ്ങളുടെ മശിഹാ തമ്പുരാനേ! എന്റെ കർത്താവേ! നിന്റെ കൃപയാൽ ഈ വെള്ളത്തെ വാഴ്ത്തണമെ. നിർമ്മല ഹൃദയത്തോടും, വിനീത നിരൂപണയോടും ഇതിൽ കഴുകപ്പെടുന്നവർക്ക് കടങ്ങളുടെ പരിഹാരവും പാപങ്ങളുടെ മോചനവും, ആത്മാവിന്റെയും ശരീരത്തിന്റെയും സൗഖ്യവും, സകലവിധ നന്മകളാലുമുള്ള സഹായവും ഉണ്ടാകണമെ. നീ ഉത്തമനാഥനും ധാരാളമായ നിന്റെ അനുഗ്രഹങ്ങളുടെ ചിന്തലിൻപ്രകാരം നല്ല യാചനകളെ ധാരാളമായി നൽകുന്നവനുമാകുന്നുവല്ലൊ. നിന്റെ പിതാവിനോടും, പരിശുദ്ധ റൂഹായോടും കൂടെ സകല സ്തുതിയും ബഹുമാനവും നിനക്കു യോഗ്യവും കടപ്പെട്ടതുമാകുന്നു. ഹോശോ..........

കാൽ കഴുകൽ (തുടർച്ച)

പ്രാർത്ഥന കഴിയുമ്പോൾ സ്ഥാനാർത്ഥിയെ പീഠത്തിൽ ഇരുത്തിക്കൊണ്ട് ശെമ്മാശൻ അയാളുടെ കാൽപ്പാദങ്ങൾ പാത്രത്തിലേക്കു നീട്ടിപ്പിടിക്കുന്നു. മറ്റൊരാൾ വെള്ളം കാലിൽ ഒഴിച്ചു കൊടുക്കുന്നു. കാർമ്മികൻ വടക്കോട്ടു തിരിഞ്ഞിരുന്നുകൊണ്ട് അയാളുടെ കാൽ കഴുകുന്നു. കാർമ്മികൻ കഴുകിക്കൊണ്ടു പറയുന്നു. (ഓരോരുത്തർക്കും വെള്ളം മാറിമാറി ഒഴിക്കുന്നു. ഓരോരുത്തർക്കും 63-ാം വശത്ത് ചെരിപ്പ് ധരിപ്പിക്കൽ വരെ നടത്തുന്നു).

കാർമ്മികൻ

ബാറെക്മോർ - ശെമ്മാശൻ

വി. റൂഹായാകുന്ന ജീവനുള്ളതും, നിലച്ചുപോകാത്തതുമായ വെള്ളം, സർപ്പത്തിന്റെ

സകല വിഷത്തേയും സകല അശുദ്ധിയെയും എന്നേക്കും നിന്നിൽ നിന്നും കഴുകിക്കളയു മാറാകട്ടെ.

സന്നിഹിതരായിരിക്കുന്ന മേല്പട്ടക്കാരും, കശീശന്മാരും, ശെമ്മാശന്മാരും മറ്റും ഓരോരുത്തരായി സ്ഥാനാർത്ഥിയുടെ കാൽ കഴുകുന്നു. അപ്പോൾ താഴെ കൊടുത്തിരിക്കുന്ന മാനീസാകൾ ചൊല്ലാം.

(കാലിൽ സൈത്തു കൊണ്ട് റൂശ്മാ ചെയ്യേണ്ട)

**കഴുകുമ്പോഴത്തെ മാനീസാ (ഒഴുക്ക്)**

കഴുകണമെൻ തിന്മയിൽ നിന്നെന്നേ നന്നായ്
എൻ പാപം നിർമ്മലമാക്കാൻ -
സോപ്പായേതും മതിയാക -
നിഴലായ്പോലും ശുദ്ധിവരുത്താൻ -
നിയമജലത്തിന്നെളുതല്ലാ -
ദൈവിക മാമോദീസായിൻ സേചനമതിന്നും
നിന്നുടെ നിരുപമ കരുണയ്ക്കും സാദ്ധ്യം.

**മറ്റൊന്ന് (ഒഴുക്ക്)**

വിജ്ഞൻ മല്പാൻ തേവോലോഗോസ്സെഴുതിയിദം -
സൃഷ്ടാവാമിമ്പമെഴും ഗുരുദൈവത്തിൻ വചനം -
ദാസസമം വിനയം പൂണ്ടരയിൽ റൂമാൽ ചുറ്റി - നിർമ്മ
ലരാം ശിഷ്യന്മാർക്കായ് സ്നേഹത്തിൻ മർമ്മം - ഇന്നാളിൽ
ഭരമേല്പായ് ദത്തം ചെയ്തു - വീണ്ടും ജനനമതാകും
ദൈവിക സ്നാനം മൂലം - ശുദ്ധിവരുത്താൻ നോക്കിപ്പാർ
ക്കുന്നോരേവരുമേ! - വന്നുസമീപിച്ചർത്ഥിക്കുക
രക്ഷകനോടായ് - നാഥാ! സൂക്ഷ്മം വീക്ഷിക്കുക പിന്തി -
രിയാതെ - കൊല്ലുമഗോചരസർപ്പത്താലാത്മ പ്രേരണ -
യാൽ - മലിനത ഞങ്ങളിലുളവാക്കിയ കറയിൽ നീ -
ആഗതനാകുക പുനരായ് നീ സ്വർഗ്ഗത്തിൽ നിന്നും -
നിൻ ശിഷ്യന്മാരായിടുവാൻ യോഗ്യത നൽകണമെ -
ശുദ്ധിവരുത്തുക പാമ്പുണ്ടാക്കിയ വ്യണമതിനായ് -
അവനെ മെതിച്ചവനുടെ മേൽക്കോയ്മയെ നീക്കം
ചെയ്വാൻ - കഴുകി വെടിപ്പാക്കീടണമെങ്ങടെ കാല്പാ -
ദങ്ങൾ - നേരാക്കുക ഞങ്ങടെ മാർഗ്ഗം തനിവിശ്വാ -
സത്തിൽ - നരവത്സലനേ! ബഹുലമതാം നിൻ
കൃപയാൽ - ബന്ധിക്കുക സ്നേഹത്തിൽ
ഞങ്ങളെയെല്ലാം.

7. എല്ലാവരും കാൽ കഴുകി കഴിയുമ്പോൾ, കാർമ്മികൻ ഒരു തൂവാല കൊണ്ട് സ്ഥാനാർത്ഥിയുടെ കാലുകൾ തുടച്ചുകൊണ്ട് പറയുന്നു.

നിരപ്പിന്റെയും രക്ഷയുടേയും നദിയാകുന്ന മശിഹാതമ്പുരാൻ, കൈയ്പു പെട്ട സകല തിന്മയും പാപത്തിന്റെ സകല മ്ലേഛതയും, നിന്നിൽ നിന്നും എന്നേക്കും തൂത്തു തുടച്ചു കളയുമാറാകട്ടെ.

8. അനന്തരം പുതിയ ചെരിപ്പു ധരിക്കുന്നു.

ഇടതു കാലിൽ ധരിപ്പിക്കുമ്പോൾ

സമാധാനമാകുന്ന ഏവൻഗേലിയോന്റെ ഒരുക്കം കൊണ്ട്, കർത്താവു നിന്നെ ചെരുപ്പിടുവിക്കുകയും, സകല സർപ്പങ്ങളെയും, തേളുകളേയും, ശത്രുവിന്റെ സകല ശക്തി യേയും എന്നേക്കും ചവിട്ടുവാൻ തക്കവണ്ണം മേലിൽ നിന്നുള്ള ശക്തി നിനക്കു നൽകുകയും ചെയ്യട്ടെ.

വലതുകാലിൽ ധരിപ്പിക്കുമ്പോൾ

ദിവ്യജ്ഞാനത്തിനെതിരായി ഉയരുന്ന സകല അഹങ്കാരത്തെയും, നിന്റെ കാലടികൾക്കു കീഴിൽ കർത്താവു താഴ്ത്തുകയും, ജഡീകവികാരങ്ങൾ എന്നേക്കും നീ ചവിട്ടി തേക്കുകയും ചെയ്യുമാറാകട്ടെ.

കുറിപ്പ്: തിരിച്ച് കാർമ്മികന്റെ കാലുകൾ സ്ഥാനാർത്ഥി കഴുകയില്ല.

എല്ലാവരുടേയും കാൽ കഴുകി തുടച്ച ശേഷം കുമ്പിടീൽ.

**VII കുമ്പിടീൽ** (നാലു വശത്തേക്കും)

അനന്തരം മദ്ധ്യത്തിലേക്ക് മാറിനിന്നുകൊണ്ട്, സ്ഥാനാർത്ഥി നാലു വശത്തേക്കും മുട്ടുകുത്തി കുമ്പിട്ടുകൊണ്ടു പറയുന്നു (കിഴക്ക് - പടിഞ്ഞാറ് - വടക്ക് - തെക്ക്).

ഓരോരുത്തരായോ ഒരുമിച്ചോ.

(ഞാൻ ഈ സ്ഥാനം) പ്രാപിച്ചിരിക്കുന്നതിനാൽ കർത്താവേ! എന്നെ അനുഗ്രഹിക്കണമേ.

**VIII. കുമ്പിടീൽ** (നാലു വശത്തേക്കും)

അനന്തരം മദ്ധ്യത്തിലേക്കു മാറി നിന്നു കൊണ്ട് സ്ഥാനാർത്ഥി നാലു വശത്തേക്കും മുട്ടുകുത്തി കുമ്പിട്ടു കൊണ്ടു പറയുന്നു. (കിഴക്ക് - പടിഞ്ഞാറ് - വടക്ക് - തെക്ക്) ഓരോരുത്തരായോ ഒരുമിച്ചോ.

(ഞാൻ ഈ സ്ഥാനം) പ്രാപിച്ചിരിക്കുന്നതിനാൽ കർത്താവേ! എന്നെ അനുഗ്രഹീക്കണമെ.

**VIII. കുരിശു വഹനം** (പൊതുവായി)

അനന്തരം ത്രോണോസ്സിന്റെ മുമ്പിൽ സ്ഥാനാർത്ഥി കിഴക്കോട്ടും, കാർമ്മികൻ പടിഞ്ഞാട്ടും അഭിമുഖമായി നില്ക്കുന്നു. ഒരു വലിയ തടി കുരിശു കൊണ്ടുവന്നു കാർമ്മികന്റെ കയ്യിൽ കൊടുക്കുന്നു. കാർമ്മികൻ അതു സ്ഥാനാർത്ഥിയുടെ ഇടത്തേ തോളിൽ വച്ചു കൊണ്ട്, അതിന്റെ ചുവടു പിടിപ്പാനായി അയാളുടെ കൈയിൽ കൊടുത്തുകൊണ്ടു പറയുന്നു.

ദൈവപുത്രന്റെ സ്ലീബാ നിനക്കു കാവൽക്കാരനും, തോറ്റുപോകാത്ത ആയുധവുമായിരിക്കട്ടെ. ശത്രുവിന്റെയും മത്സരിയായ ആത്മാവിന്റെയും സകല ശക്തിയെയും അതിനാൽ എന്നേക്കും നീ തള്ളിയിട്ട് വീഴിക്കുകയും ചെയ്യുമാറാകട്ടെ.

(കഴുത്തിൽ ചെറിയ തടി കുരിശുമാലയും ധരിപ്പിക്കുന്നു. അനന്തരം കാർമ്മികൻ തന്റെ സ്വന്ത സ്ലീബാ കൊണ്ട് സ്ഥാനാർത്ഥിയെ റൂശ്മാ ചെയ്തു പറയുന്നു. പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു അപ്രകാരം ചെയ്യുന്നു) (പൊതുവായി)

കർത്താവേ! നിന്റെ സ്ലീബായാൽ ഇവനെ മുദ്ര കുത്തുകയും, നിന്റെ റൂശ്മായാൽ ഇവനെ റൂശ്മാ ചെയ്യുകയും നിന്റെ പരിശുദ്ധ അടയാളത്താൽ ഇവനെ അടയാളപ്പെടുത്തുകയും,

നിന്റെ ഇടവകയായ ആട്ടിൻകൂട്ടത്തിൽ ഇവനെ എണ്ണുകയും ചെയ്യണമെ. ഞങ്ങളുടെ കർത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമെ! ഇവന്റെ ആയുഷ്കാലം മുഴുവനും ഇവൻ നിന്നെ സ്തോത്രം ചെയ്യുകയും സ്തുതിക്കുകയും ചെയ്യുമാറാകണമെ.

അനന്തരം കാർമ്മികൻ കിഴക്കോട്ടഭിമുഖമായി നിന്നുകൊണ്ട് താഴെ കൊടുത്തിരിക്കുന്ന പ്രാർത്ഥന ചൊല്ലുന്നു.

**പ്രാർത്ഥന**

എല്ലാ തലമുറകളിലും പരിശുദ്ധന്മാരുടെ ആത്മാക്കളിൽ വസിക്കുന്ന സ്വർഗ്ഗസ്ഥനും, സർവ്വ വല്ലഭനുമായ ദൈവമായ കർത്താവേ! ഈ നിന്റെ ദാസനു നല്ല അടയാളം കൊടുക്കണമെ. നിന്നെ ഭയപ്പെടുന്നവരോടു കൂടി അവനെ ചേർക്കണമെ. അവന്റെ നടപടികളെ കളങ്കം കൂടാതെ അവസാനത്തോളം കാത്തുകൊള്ളണമെ. അവന്റെ മാനസിക ഒരുക്കത്തെ പൂർണ്ണമാക്കണമെ. ലജ്ജ കൂടാത്ത ജീവിതം അവനു കൊടുക്കണമെ. നിന്നെ ആശ്വസിപ്പിപ്പാനും, നിന്റെ കല്പനകൾ പാലിക്കുവാനും അവനെ യോഗ്യനാക്കണമെ. അവനു നീ സഹായിയും, രക്ഷകനുമായിരിക്കണമെ. എല്ലാ നല്ല കാര്യങ്ങളിലും ധൈര്യവും, സ്ഥിരതയും, ഉറപ്പും അവനു കൊടുക്കുകയും, ശത്രുക്കളാൽ തോറ്റു പോകാത്തവനായി അവൻ നിലനില്ക്കുകയും ചെയ്യുമാറാകണമെ. നിന്റെ ജ്ഞാനത്താൽ ദിവ്യമായ പ്രവർത്തനങ്ങളിലും, സ്വർഗ്ഗീയ ഉപദേശങ്ങളിലും അവന്റെ ആത്മാവിനെ പുലർത്തണമെ. നിന്റെ തിരുവിഷ്ടം പൂർണ്ണമായി നിവൃത്തിപ്പാൻ അവനെ നീ ശക്തിപ്പെടുത്തണമെ. നിന്നിൽ നിന്നുള്ള കരുണയും കൃപയും അവനു കൊടുക്കണമെ. സകല വാകളും, സകല നാവുകളും, സ്തുതിയും ബഹുമാനവും, പുകഴ്ചയും നിനക്കും, നിന്റെ ഏകജാതനാം പുത്രനും, നിന്റെ പരിശുദ്ധ റൂഹായ്ക്കും കരേറ്റും. ഹോശോ... ........... ആമ്മീൻ.

**IX. സമാധാനദാനം**

പിന്നീട് പടിഞ്ഞാട്ടു തിരിഞ്ഞു സ്ഥാനാർത്ഥിയോടു പറയുന്നു.

(പൊതുവായി)

നീ ചെയ്തിട്ടുള്ള ഉടമ്പടികളുടെയും, ദൈവതിരുമുമ്പാകെയും, തന്റെ പരിശുദ്ധ മാലാഖമാരുടെയും, ഈ പരിശുദ്ധ മദ്ബഹായുടെയും, വൈദികവും ദൈവികവുമായ ഈ സഹോദര സംഘം മുഴുവന്റെയും മുമ്പാകെയും, നീ ചെയ്തിട്ടുള്ള പ്രഖ്യാപനകളുടെ സ്ഥിരതക്കായി, സ്നേഹബന്ധത്തിന്റെയും, പരിശുദ്ധ റൂഹായുടെയും വിശ്വാസത്തിൽ ഞങ്ങൾ നിനക്കു കർത്താവിൽ സമാധാനം നൽകുന്നു. തന്റെ സമാധാനം നമ്മുടെ ഇടയിൽ വസിക്കുകയും, തന്റെ സ്നേഹം നമ്മുടെ ഉള്ളിൽ സ്ഥിരപ്പെടുകയും, തന്റെ കൃപ നമ്മുടെ മേൽ വാഴുകയും, തന്റെ കരുണയാൽ നമ്മുടെ ആയുഷ്കാലമൊക്കെയും എന്നേക്കും നാം സംരക്ഷിക്കപ്പെടുകയും ചെയ്യുമാറാകട്ടെ.

അനന്തരം താഴെ കൊടുത്തിട്ടുള്ള മാനീസാ ചൊല്ലിക്കൊണ്ട് സമാധാനം കൊടുക്കുന്നു. സ്ഥാനാർത്ഥി ബലിപീഠവും, കാർമ്മികന്റെയും മറ്റു മേല്പട്ടക്കാരുടെയും കൈകളും മുത്തുന്നു. മദ്ബഹായിലുള്ള പട്ടക്കാർ, ശെമ്മാശന്മാർ, ശുശ്രൂഷക്കാർ മുതലായവർക്ക് സ്ഥാനാർത്ഥി, അവരുടെ സ്ഥാനമനുസരിച്ച രീതിയിൽ സമാധാനം കൊടുക്കുന്നു.

**മാനീസാ**

മശിഹായുടെ ആദേശങ്ങളതാം - നുകമേറ്റു വിധേയത്തി -
ന്നായ് ഗളമതു താഴ്ത്തി നമിച്ചിട്ടുള്ളോരേ! - ക്ഷണിക
മതായ് പാഞ്ഞൊഴുകും മോദങ്ങളെ വിട്ടും - ഉഴലിക്കും
നിഴലാമിമ്പങ്ങളെ വിട്ടും - ഭയമൊടു കർത്താവിനെ സേവി
പ്പിൻ - ഭാരമതും ചുമടുംപോൽ നിങ്ങടെ ബോധം -
അദ്ധ്വാനങ്ങൾക്കായ് തെളിയിക്കുക നിങ്ങൾ - കഠിനതയേറും

കാര്യം ചിന്തിപ്പിൻ - തന്നുടെ നുകവും ചുമടും പരമാനന്ദകരം
പ്രാപിക്കേണ്ടും ശാശ്വതകൃപയിൻ പ്രത്യാശയുമവതാൻ -
ലിഖിതം പോലന്ത്യം വരെയും തന്നേ നോക്കി - പാർക്കു
ന്നോരഖിലർക്കും കർത്തൻ നല്ലവനാം - നാശം ചെയ്തുത്തമ
നാഥനു ഭംഗം ചേർക്കരുതേ - തൻകൃപ മൂലം നമ്മെ താൻ
സൃഷ്ടി - ച്ചുളവാക്കി - ലംഘനവഴിയായ് നാശത്തിൽ
നാം നിപതിച്ചപ്പോൾ - നിർമ്മല തിരുരുധിരാൽ നമ്മേ
താൻ വീണ്ടും സമ്പാദിച്ചു.

**മറ്റൊരു മാനീസാ**

സഭയാമുന്നതമദൃശ്യമതാം ഗിരിപ്രാപിപ്പിൻ - അദ്ധ്വാന
ങ്ങളൊടുത്തമ സേവനവും സ്നേഹിപ്പിൻ - പ്രാർത്ഥിച്ചഭ്യർ
ത്ഥിച്ചതിലേറുക ബലബന്ധത്താൽ - വാനവരാജ്യം
ലിഖിതം പോൽ ബലബന്ധം ചെയ്വോരുടെയാം -
നീതിജ്ഞൻ ലോത്തിൻ സഹധർമ്മിണിയേയോർത്തിടുവിൻ
പിമ്പിൽ ദൃഷ്ടി പതിക്കരുതേ - പിന്നോക്കം പോയീ
ടരുതേ. ലവണസ്തംഭമതാകരുതേ - റൂഹ്കുദിശാ ചൊല്ലു
ന്നുന്നതരവമായ് - പർവ്വതമതിലേക്കോടി പ്രാപിപ്പീൻ
രക്ഷ - ധർമ്മ വിഹീനന്മാരൊപ്പം നാശത്തിൽ വീഴരുതേ -
ജാതികളെല്ലാമവരുടെ മാർഗ്ഗേയാനം ചെയ്യുന്നു - അവരോരോ
രുത്തരുമവരവരുടെ വഴിയിൽ പോകുന്നു - നാമോ ക്രിസ്ത്യാ -
നികളാം നിർമ്മല ജനതതിയാകുകയാൽ - നമ്മുടെ പരനാം
നാഥൻ തൻ തിരുനാമത്തിൽ - യാനം ചെയ്യുക തന്നുടെ ബഹു
ലമതാം കരുണയിലെല്ലായ്പോഴും.

**X. കൃതജ്ഞത (കിഴക്കോട്ട്)**

സമാധാനംകൊട കഴിയുമ്പോൾ, കാർമ്മികൻ കിഴക്കോട്ടു തിരിഞ്ഞു കൃതജ്ഞതാ പ്രാർത്ഥന ചൊല്ലുന്നു.

മനുഷ്യസ്നേഹിയും ധാരാളം കൃപയും സത്യവുമുള്ള ഞങ്ങളുടെ കർത്താവേശുമശിഹാ! ബലഹീനവും കടമുള്ളതുമായ ഞങ്ങളുടെ വർഗ്ഗത്തോടുള്ള നിന്റെ കൃപകൾക്കും, നല്ല സഹായങ്ങൾക്കും വേണ്ടി നിനക്കു സ്തുതി. നിനക്കു സ്തോത്രം. ഞങ്ങൾ അയോഗ്യരായിരിക്കുമ്പോൾ, ദൈവസ്നേഹത്തിന്റെ ശിഷ്യത്വത്തിനു ശിഷ്യന്മാരായിത്തീരുവാൻ ഞങ്ങൾ യോഗ്യരായിത്തീർന്നിരിക്കുന്നു. ഞങ്ങളുടെ നിയമലംഘനം മൂലം ഞങ്ങൾ അന്യരായിത്തീർന്നിരിക്കുമ്പോൾ നിനക്കു മക്കളും ഭവനക്കാരുമായി ഞങ്ങളെ നീ ആക്കിത്തീർത്തു.

സ്വർഗ്ഗസ്ഥനായ പിതാവിന്റെ സഹോദരങ്ങളും, അവകാശക്കാരുമായി ഞങ്ങളെ നീ കാണിച്ചു. പാപം മൂലം സ്വർഗ്ഗത്തിൽ നിന്നു ഭൂമിയിലേക്കു ഞങ്ങൾ വീണപ്പോൾ, മനുഷ്യസ്നേഹം മൂലം ഭൂമിയിൽ നിന്നും സ്വർഗ്ഗത്തിലേക്കു, നിന്റെ സ്നേഹത്താൽ ഞങ്ങളെ നീ കരേറ്റി. നിന്റെ ചുമലുകളിൽ ഞങ്ങളെ നീ ആഘോഷിച്ചു. ഞങ്ങളുടെ ആദ്യാവകാശത്തിലേക്കു ഞങ്ങളെ തിരിപ്പിച്ചു. ആത്മീയ മാലാഖമാരോടു കൂടെ ഞങ്ങളെ കലർത്തി. അനുതപിക്കുന്ന ഒരു പാപി നിനക്കു വിശിഷ്ടനാകുന്നു. നിന്റെ തിരുവിഷ്ട പ്രസാദത്താൽ നീ അവനെ തെരഞ്ഞെടുത്തിരിക്കുന്നു. അവന്റെ സുകൃതങ്ങൾ നിന്റെ സുവിശേഷത്തിൽ നീ എഴുതിയിരിക്കുന്നു. ഉത്തമനാഥനും, വളരെ കൃപയുള്ളവനുമേ! ഇപ്പോൾ വീണ്ടും നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ഇമ്പകരമായ നിന്റെ ശാന്തതയ്ക്കു യോഗ്യമാകുന്ന പ്രകാരം, ഞങ്ങളുടെ നിസ്സാരതയുടെ കൈകളാൽ നിനക്കു അർപ്പിക്കപ്പെടുകയും, ശിഷ്യനാക്കപ്പെടു

കയും ചെയ്തിട്ടുള്ള ഈ നിന്റെ ദാസനെ നീ സ്വീകരിക്കണമെ. പഴയ മനുഷ്യനെ അവനിൽ നിന്നും ഉരിഞ്ഞ്, നീതിനടപടികളാൽ പുതുതാക്കപ്പെട്ട, പുതിയതും ആത്മീയവുമായതിനെ ധരിപ്പിക്കണമെ. പാപങ്ങളുടെ മോചനത്താൽ അവന്റെ മുഖം പ്രകാശിപ്പിക്കണമെ. പ്രകാശ മുള്ള തേജസ്സിന്റെ ളോഹ അവനെ ധരിപ്പിക്കണമെ. ശരീരത്തിന്റെ ജ്വലനങ്ങളെ അവനിൽ നിന്നും ശമിപ്പിക്കണമെ. നിന്നെപ്പറ്റിയുള്ള സ്നേഹം കൊണ്ട് അവന്റെ നിരൂപണയെ ബന്ധിക്കണമെ. വികാരഭരിതമല്ലാത്ത നിന്റെ സ്നേഹത്തിന്റെ അണഞ്ഞു പോകാത്ത അഗ്നി അവനിൽ കത്തിക്കണമെ. വിഹിതമായ ജീവിതം നിന്നിൽ അവൻ ജീവിക്കുമാറാകണമെ. നിലച്ചു പോകാത്ത സഹായം നിന്നിൽ അവൻ പ്രാപിക്കണമെ. നിന്റെ സത്യത്താലും സുവിശേഷപരമായ വാഗ്ദത്തങ്ങളുടെ പ്രതിജ്ഞകളാലും അവനെ പൂർണ്ണനാക്കണമെ. വിശ്വാസ മാകുന്ന കൃപ അവനു കൊടുക്കണമെ. ജീവൻ നൽകുന്ന നിന്റെ കല്പനകളുടെ പൂർത്തീകരണത്തിനു അവനെ ഒരുക്കണമെ. നിന്നോടുള്ള ഭക്തി കൊണ്ടു നിറയ്ക്കണമെ. വലത്തും ഇടത്തും ആയുധം കൊണ്ട് അവനെ ശക്തിപ്പെടുത്തണമെ. പരിപാകത കൊണ്ടും വെടിപ്പു കൊണ്ടും അവനെ അര കെട്ടിക്കണമെ. പാമ്പുകളെയും, തേളുകളെയും, ശത്രുവിന്റെ സകല ശക്തിയെയും അവൻ ചവുട്ടി മെതിക്കുമാറാകണമേ. നീതി കൊണ്ട് അവന്റെ ജീവനെയും, വിനയം കൊണ്ടും പരിപാകത കൊണ്ടും അവന്റെ സകല ഇന്ദ്രിയങ്ങളെയും കാത്തു കൊള്ളണമെ. പരിശുദ്ധ റൂഹായേ അവനിൽ വസിപ്പിക്കണമെ. പരിശുദ്ധവും, ജീവൻ നൽകുന്നതുമായ നിന്റെ കല്പനകളുടെ ആചരണത്തിനായി, നിന്റെ ശക്തികൊണ്ട് അവന്റെ ബലഹീനതയെ ശക്തിപ്പെടുത്തണമെ. അങ്ങനെ അവന്റെ വിശുദ്ധ വേഷത്തിനു യോഗ്യമാകുന്ന പ്രകാരം അവൻ ജീവിക്കുകയും, സന്തോഷം നിറഞ്ഞിരിക്കുന്ന നിന്റെ പ്രത്യക്ഷതാ ദിവസത്തിൽ അവൻ കരുണയ്ക്കു യോഗ്യനായിത്തീരുകയും ചെയ്യണമെ. ഞങ്ങളും അവനും സ്വർഗ്ഗീയവും നിത്യവുമായ നിന്റെ രാജ്യത്തിൽ, നിന്നെയും, നിന്റെ പിതാവിനേയും നിന്റെ പരിശുദ്ധ റൂഹായേയും സ്തുതിക്കുവാൻ യോഗ്യരാകുകയും ചെയ്യണമെ. ഹോശോ............. ആമ്മീൻ.

XI. ഒരു കൗമ്മാ. ദൈവമെ! നീ ശുദ്ധമുള്ളവനാകുന്നു........

XII. ഹൂത്തോമ്മാ (കിഴക്കോട്ട്)

ഞങ്ങളുടെ കർത്താവും ദൈവവുമെ! നിന്റെ ഇമ്പത്വത്തോടു ഞങ്ങൾ അപേക്ഷിക്കുകയും യാചിക്കുകയും ചെയ്യുന്നു. നിന്റെ പക്കലുള്ള നിന്റെ ദാസന്റെ നിർവ്യാജമായ വാഗ്ദത്തങ്ങൾ അവൻ കാക്കുമാറാകണമെ. ലോത്തിന്റെ ഭാര്യയെപ്പോലെ അവൻ പിന്തിരിയുമാറാകരുതേ. എന്നാലോ അവന്റെ ആയുഷ്കാലമൊക്കെയും അവൻ ലജ്ജ കൂടാതെ നിനക്കായി മാത്രം ജീവിക്കുകയും നിന്റെ പക്കലേക്കു നോക്കുകയും, നിരന്തരമായി തിരുമുമ്പാകെ നില നില്ക്കുകയും ചെയ്യുമാറാകണമെ. ഒരിക്കലും അഴിഞ്ഞു പോകാത്ത സ്വർഗ്ഗീയ ഭാഗ്യങ്ങൾക്കും, നശിച്ചു പോകാത്ത പ്രകാശ മണവറയ്ക്കും, നിന്റെയും, നിന്റെ പിതാവിന്റെയും, നിന്റെ പരിശുദ്ധ റൂഹായുടെയും കൃപയാലും കരുണയാലും അവൻ യോഗ്യനാകുകയും ചെയ്യണമെ. അവരോടു കൂടി നിനക്കു സ്തുതിയും ബഹുമാനവും, ആധിപത്യവും കൃതജ്ഞതയും യോഗ്യമാകുന്നു. ഹോശോ....... ആമ്മീൻ.

പൊതുവായ മറ്റൊരു ഹൂത്തോമ്മാ (കിഴക്കോട്ട്)

തന്റെ കരുണയാൽ അനുതാപികൾക്കു വാതിൽ തുറന്നിട്ടിരിക്കുന്ന ദൈവത്തിന്റെ ജീവനുള്ള കുഞ്ഞാടേ! നിനക്കു സ്തുതി. സകല സ്ഥലത്തും, തന്റെ സഭയുടെ കൊമ്പ് ഉയർത്തി ശ്രേഷ്ടമാക്കുകയും, അതിൽ തന്റെ ഉണ്മയെ ശുശ്രൂഷിപ്പാൻ ആചാര്യന്മാരെയും, തന്റെ ശ്രേഷ്ടതയെ കീർത്തിപ്പാൻ ശെമ്മാശന്മാരെയും നിയമിച്ച പിതൃസുതനേ! നിനക്കു സ്തോത്രം. കർത്താവേ! ഇപ്പോഴും നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. നിന്റെ ഇടവകയിലെ കുഞ്ഞാടുകളെ ദുഃഷ്ടന്റെ സകല തന്ത്രങ്ങളിൽ നിന്നും, വഞ്ചനകളിൽ നിന്നും കാത്തു കൊള്ളണമെ. നിന്റെ കല്പനകൾ പാലിക്കുവാനും, നിന്റെ ഊടുവഴികളിൽ നടപ്പാനും, നിന്റെ ഉടമ്പടികളിൽ ഉറപ്പിക്കപ്പെടുവാനും അവരുടെ ചെലവുകളിലും അവരുടെ വരവുകളിലും

നിന്റെ കൃപാ സഹായം അവരിൽ വെളിപ്പെടുവാനും, നിന്റെ സത്യം കൊണ്ട് അവരുടെ ജ്ഞാനത്തെ പ്രകാശിപ്പിക്കണമെ. നിന്റെ പരിശുദ്ധനാമം അവരിലും, അവരുടെ നിമിത്തവും സ്തുതിക്കപ്പെടുമാറാകണമെ. അവരുടെ നല്ല മനസ്സാക്ഷിയിൽ നിന്റെ പരിശുദ്ധ ഉടമ്പടി അവർ പിന്തുടരുമാറാകണമെ. നീതിപൂർവ്വമായ ജീവിതത്താൽ നിന്റെ രാജ്യത്തിൽ എത്തി ചേരുവാനും, സുകൃത കിരീടം അവരുടെ ശിരസ്സുകൾ പ്രാപിപ്പാനും, ആദിമുതൽ നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള സകല പരിശുദ്ധന്മാരോടു കൂടി നല്ല കൂലിക്കു അർഹരാകുവാനും നിന്റെ കൃപയാലും നിന്റെ പിതാവിന്റെ തിരുഹിതത്താലും, ജീവനുള്ള നിന്റെ വിശുദ്ധ റൂഹായുടെ വ്യാപാരത്താലും അവരെ യോഗ്യരാക്കണമെ. ഹോശോ......... ആമ്മീൻ.

**XII. സമാപന പ്രാർത്ഥന (കിഴക്കോട്ട്)**

മനുഷ്യസ്നേഹമുള്ള നാഥാ! ഈ നാഴികയിൽ ഞങ്ങളെ സൂക്ഷിച്ച് ഞങ്ങളുടെ അപേക്ഷകൾ കൈക്കൊള്ളണമെ. നിന്റെ കല്പനകൾ മുഖാന്തരം വിശുദ്ധിയോടു കൂടി, ജീവിതയാത്ര ചെയ്യുവാനും, സമാധാന ഹൃദയത്തോടെ നിന്നെ സേവിപ്പാനും, സമാധാന മാർഗ്ഗങ്ങളിൽ ഞങ്ങളുടെ ഹൃദയങ്ങളെ ചൊവ്വാക്കണമെ. എന്തുകൊണ്ടെന്നാൽ നീ ഇമ്പ വാനും, നിന്നെ വിളിക്കുന്നവരോടു വളരെ കരുണയുള്ളവനുമാകുന്നു. നിനക്കും, നിന്റെ പിതാവിനും ജീവനുള്ള നിന്റെ പരിശുദ്ധ റൂഹായ്ക്കും, സ്തുതിയും, ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോ...... ആമ്മീൻ.

അനന്തരം വി. കുർബാന തുടരുന്നു. തദവസരത്തിൽ സ്ഥാനാർത്ഥി കുരിശും പിടിച്ചു നില്ക്കുന്നു. കുർബ്ബാനാനുഭവ സമയത്ത് വി. കുർബാന അനുഭവിക്കുന്നു. അവസാനത്തിൽ കുരിശു കൈയിലും തോളിലുമായി വഹിച്ചുകൊണ്ട്, സ്ഥാനാർത്ഥി പട്ടക്കാരനെങ്കിൽ ജനങ്ങളെ കൈമുത്തിക്കുകയും ചെയ്യുന്നു.

## ദയറോയൂസ്സോ ക്രമത്തിന്റെ ചുരുക്കം

1. കാർമ്മികൻ മദ്ബഹായുടെ വളവുങ്കൽ മുകളിലും സ്ഥാനാർത്ഥി നടയിലും നില്ക്കുന്നു - പ്രാരംഭ ക്രമം - ചോദ്യോത്തരങ്ങൾ.

2. ഭരമേല്പിക്കൽ പ്രാർത്ഥന - 2 - പ്രാരംഭ ശുശ്രൂഷകൾ - കാർമ്മികൻ ദർഗ്ഗായുടെ താഴെ കിഴക്കോട്ടഭിമുഖമായും സ്ഥാനാർത്ഥി കിഴക്കോട്ടഭിമുഖമായി അദ്ദേഹത്തിന്റെ പിന്നിലും നില്ക്കുന്നു. (സ്ഥാനാർത്ഥി ഇടയ്ക്കിടയ്ക്കു കുമ്പിട്ടു കൊണ്ടിരിക്കുന്നു)

3. പ്രാരംഭ പ്രാർത്ഥന - പാട്ടുകൾ - പ്രൊമിയോൻ — പാട്ടുകൾ - എസ്രാ - വേദവായനകൾ, ബോവൂസാ - ഏവൻഗേലി - (പീഠത്തിന്മേലോ - കൈയിലോ വച്ചു കൊണ്ട് വായിക്കുന്നു)

4. പിതാക്കന്മാരുടെ ഗുണദോഷം (ഇതു കഴിയുന്നതു വരെ സ്ഥാനാർത്ഥി കുമ്പിട്ടു കൊണ്ടിരിക്കണം)

5. ത്രിത്വമുദ്ര - മുടി കത്രിക്കൽ

6. സ്ഥാനവസ്ത്രധാരണം (മറവിടത്തിൽ)

7. കാൽ കഴുകൽ - ചെരുപ്പിടീൽ (മറവിടം നീക്കാം)

8. നാലു വശങ്ങളിലേക്കും കുമ്പിടീൽ.

9. കുരിശു വഹനം (കഴുത്തിൽ തടി കുരിശു മാല ഇടുന്നു)

10. സമാപന ശുശ്രൂഷകൾ - കൃതജ്ഞത, കൌമാ - ഹൂത്തോമ്മാ, സമാപന പ്രാർത്ഥ നകൾ.

# ഗെൽദോയോ
# ചർമ്മവേഷധാരി
# പ. അന്തോനിയോസിന്റെ ക്രമം

സ്ളൂസോ

ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുമശിഹായുടെ പിതാവാകുന്ന സർവ്വവല്ലഭനായ ദൈവമായ കർത്താവേ! ഞങ്ങൾ നിന്റെ കാരുണ്യത്തോട് അപേക്ഷിക്കുകയും യാചിക്കുകയും ചെയ്യുന്നു. മനുഷ്യ സ്നേഹമുള്ളവനേ! വിശുദ്ധീകരിക്കുന്ന നിന്റെ മഹിമയുടെ മുമ്പാകെ വണങ്ങി നില്ക്കുന്ന ഈ നിന്റെ ദാസനിൽ സൂക്ഷിച്ച്, നിന്റെ ഏകജാതനാം പുത്രൻ യേശുമശിഹായുടെ തോറ്റുപോകാത്ത ജയകര സ്ലീബായാൽ അവനെ വാഴ്ത്തി ശക്തീകരിക്കണമെ. അവൻ സന്യാസ വേഷം സ്വീകരിക്കുന്ന ഈ നേരത്ത് മേലുള്ള സൈന്യങ്ങളുടെ ഗണത്തോടു കൂടെ അവനെ ചേർക്കണമെ. സ്വർഗ്ഗരാജ്യത്തിൽ സൂര്യനെപ്പോലെ അവൻ വിളങ്ങുമാറാകണമെ. ഈ വേഷധാരണ ചിഹ്നത്താൽ വ്യർത്ഥവും നാശകരവുമായ ചിന്തകളെ സ്നേഹിപ്പിക്കുന്ന, നാശകരമായ ഈ ലോകത്തെയും, ആത്മാവിന്റെ അശുദ്ധ മോഹങ്ങളെയും, അവൻ ഉരിഞ്ഞു കളഞ്ഞിരിക്കുന്നുവല്ലോ. വിശുദ്ധീകരിക്കുന്ന ഇച്ഛയാലും, ഉണർവ്വും വെടിപ്പുമുള്ള ഹൃദയത്താലും രക്ഷാകരമായ വിചാരത്താലും, ഹൃദയപൂർവ്വമായ താഴ്മയുള്ള ആത്മാവാലും, പരിപൂർണ്ണ സ്നേഹത്താലും ജാഗ്രതയുള്ള ശുശ്രൂഷയാലും, സഹനത്താലും, അനുസരണത്താലും, ശക്തിയാലും, അശുദ്ധ ദുരാത്മാക്കളോടുള്ള സകല വിശുദ്ധതയാലും, ആത്മജ്ഞാനം അവനു നല്കണമെ. അവന്റെ കാലുകൾക്കു കീഴിൽ അവയെ തകർക്കണമെ. പാമ്പുകളെയും, തേളുകളെയും, ശത്രുവിന്റെ സകല ശക്തിയെയും, ചവിട്ടുവാൻ തക്കവണ്ണം അവനു ശക്തിയും അധികാരവും നൽകണമെ. ശാരീരികമായ സകല വികാരങ്ങളും, അവനിൽ നിന്നും നീങ്ങിപ്പോകുവാനായിട്ട് ജീവൻ നൽകുന്നവനായ നിന്നോടുള്ള ഭക്തി അവനിൽ വസിപ്പിക്കണമെ. കളങ്കം കൂടാതെ തിരുമുമ്പാകെ നില്പാനും, ശമിച്ചു പോകാത്ത പ്രവർത്തന തേജസ് പാലിപ്പാനും തക്കവണ്ണം ആത്മാവിലും ശരീരത്തിലും അവനു വെടിപ്പ് പ്രദാനം ചെയ്യണമെ. ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമാകുന്ന നിന്റെ വാത്സല്യപുത്രൻ യേശുമശിഹാ മുഖാന്തിരം വിശുദ്ധീകരിക്കുന്നതും പൂർണ്ണവുമായ വസ്ത്രത്തിനു അവനെ യോഗ്യനാക്കണമെ. തന്നോടു കൂടെ നിനക്കും, പരിശുദ്ധനും, ജീവൻ നൽകുന്നവനും, സാരാംശത്തിൽ നിന്നോടു സമനായിരിക്കുന്നവനുമായ റൂഹായ്ക്കും സ്തുതിയും, ബഹുമാനവും, ആധിപത്യവും യോഗ്യമാകുന്നു. ഹോശോ........ ആമ്മീൻ.

### മറ്റൊരു പ്രാർത്ഥന

ഞങ്ങളില്ലാതിരുന്നപ്പോൾ ഞങ്ങളെ സൃഷ്ടിക്കുകയും, നാശമില്ലാത്തതും നിത്യവുമായ ജീവിതത്തിലേക്കു ഞങ്ങളെ കൊണ്ടുവരികയും, കല്പന ലംഘനത്താൽ ഞങ്ങൾ വീണുപോയശേഷം ദൈവവും രക്ഷകനുമാകുന്ന, നിന്റെ ഏകജാതനാം പുത്രന്റെ ജീവിപ്പിക്കുന്ന പ്രത്യക്ഷതയാൽ ഞങ്ങളെ തിരിച്ചെഴുന്നേല്പിക്കുകയും ചെയ്തവനും, ദുഷ്ടതയിൽ നിന്നും തിരിഞ്ഞു ജീവിക്കാനല്ലാതെ പാപിയുടെ മരണത്തിൽ തിരുവിഷ്ടമില്ലാത്തവനും, സത്യജ്ഞാനത്തിലേക്കു വന്നു ജീവിക്കുവാനായി, മനുഷ്യരുടെ രക്ഷയിൽ താല്പര്യപ്പെടുന്നവനുമായ സർവ്വവല്ലഭനായ ദൈവമായ കർത്താവേ! ഈ ലോകത്തിൽ നിന്നും അതിലുള്ള സകല വിരുദ്ധതകളിൽ നിന്നും, കൊടുങ്കാറ്റുകളിൽ നിന്നും, ഓടി നിന്റെ അടുക്കലേക്കു അടുത്തു വരികയും, നിന്റെ ഏകജാതനാം പുത്രന്റെ ഇമ്പകരമായ നുകത്തെ വഹിക്കുകയും, ജീവിപ്പിക്കുന്നതായ നിന്റെ കല്പനകളെ സ്നേഹിക്കുകയും ചെയ്തിരിക്കുന്ന ഈ ദാസനെ അംഗീകരിക്കണമെ. അറിവോടും, അറിവു കൂടാതെയുമുള്ള അവന്റെ പാപങ്ങൾ പരിഹരിച്ചു മോചിക്കണമെ. നിന്റെ തിരുവിഷ്ടം പ്രവർത്തിപ്പാൻ അവനെ വഴി നടത്തണമെ. ജീവനുള്ള നിന്റെ പരിശുദ്ധ റൂഹായുടെ അച്ചാരവും, നിന്റെ ശക്തിയേറിയ നാടാബന്ധവും അവനു

നൽകണമെ. അവൻ ശക്തിയുള്ളവനും, ദുഃഷ്ടന്റെ സകല തീ അമ്പുകൾക്കുമെതിരായി നില്ക്കുന്നവനും, ആകുവാൻ തക്കവണ്ണം മഹത്വഅങ്കി അവനെ ധരിപ്പിക്കുകയും, സമാധാന മാകുന്ന ഏവൻഗേലിയോന്റെ ഒരുക്കം കൊണ്ട് അവന്റെ കാലുകളിൽ ചെരുപ്പിടുവിക്കുകയും ചെയ്യണമെ. എന്റെ കർത്താവേ! നിന്നോട് അവൻ ചെയ്തിട്ടുള്ള സകല വാഗ്ദാനങ്ങളും വ്യാജം കൂടാതെയും, പിന്തിരിയാതെയും, അവൻ പാലിക്കുമാറാകണമെ. കരുണ കണ്ടെത്തു വാനും നിത്യമായ നന്മകളിൽ സംസർഗ്ഗം ചെയ്യുവാൻ തക്കവണ്ണം ജീവിപ്പാനും, നിന്റെ അടുക്ക ലേക്കു സൂക്ഷിച്ചുനോക്കുവാനും, ഭയങ്കരമായ നിന്റെ കാഴ്ചയ്ക്കു മുമ്പാകെ ലജ്ജ കൂടാത്ത മുഖത്തോടു കൂടെ ജീവിപ്പാനും, ഞങ്ങളുടെ കർത്താവും, ദൈവവും രക്ഷകനുമായ നിന്റെ ഏകജാതനാം പുത്രൻ യേശുമശിഹായുടെ കൃപയാലും കരുണയാലും മനുഷ്യ സ്നേഹ ത്താലും അവനു സംഗതിയാക്കണമെ. തന്നോടു കൂടെ നിനക്കും, സകലത്തിലും വിശുദ്ധനും, ഉത്തമനും, വന്ദ്യനും, സാരാംശത്തിൽ നിന്നോടു സമനായിരിക്കുന്നവനുമായ റൂഹായ്ക്കും, സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോ........

സന്യാസവസ്ത്രങ്ങൾ ധരിപ്പിച്ചുകൊണ്ട് മൂന്നു പ്രാവശ്യം പറയുന്നു.

പിതാവു വാഴ്ത്തപ്പെട്ടവനാകുന്നു. പുത്രൻ വാഴ്ത്തപ്പെട്ടവനാകുന്നു. ജീവൻ നൽകുന്ന പരിശുദ്ധ റൂഹാ വാഴ്ത്തപ്പെട്ടവനാകുന്നു.

സ്ലൂസോ

വേഷം ധരിച്ചുകൊണ്ട് സ്ഥാനാർത്ഥി നില്ക്കുന്നു.

അവർണ്ണ്യനാമവും, കൊടുങ്കാറ്റിൽ നിന്നും സംരക്ഷിക്കുന്നവനും, മനുഷ്യരെ താങ്ങുന്ന വനും, മാലാഖമാരുടെയും, പേരു വിളിക്കപ്പെട്ടിട്ടുള്ള സകല നാമങ്ങളുടെയും ദൈവവും, വിശിഷ്ട ബുദ്ധിയുള്ള കുഞ്ഞാടുകളുടെ ഇടയനുമായ ഞങ്ങളുടെ കർത്താവേശുമശിഹാ! ഈ നിന്റെ ദാസനെ മാലാഖമാരുടെ ഈ വേഷത്തിൽ കാത്തുകൊള്ളണമെ. അശുദ്ധ പിശാചിന്റെ ക്രമത്തിലേക്കു അവൻ വഴുതി വഷളാകുമാറാകരുതെ. കർത്താവേ! നിന്റെ വലതു തൃക്കൈ കൊണ്ട് അവനെ മറച്ച് പിശാചും മത്സരികളായ അവന്റെ സൈന്യങ്ങളും അവനിൽ പ്രമോദിക്കാതിരിക്കത്തക്കവണ്ണം കരുണയുള്ള പിതാവും, ജ്ഞാനിയായ ഇടയനും, സത്യ ദൈവവും ജാഗ്രതയുള്ള സ്നേഹിതനുമെന്നവണ്ണം അവനെ സംരക്ഷിച്ചു കൊള്ളണമെ. ഞെരുക്കമുള്ള വാതിലിൽ കൂടി മഹത്വമുള്ള നിന്റെ പിതാവിന്റെ അടുക്കലേക്കു അവനെ കയറ്റി മേലുള്ള നിന്റെ ഭവനത്തിലേക്കു അവനെ പ്രവേശിപ്പിക്കണമെ. എന്തുകൊണ്ടെന്നാൽ മഹത്വം നിന്റെയും, കാരുണ്യവാനായ നിന്റെ പിതാവിന്റെയും, ജീവനുള്ളവനും, ജീവിപ്പിക്കു ന്നവനും, സാരാംശത്തിൽ നിന്നോടു സമനായിരിക്കുന്നവനുമായ നിന്റെ റൂഹായുടേതു മാകുന്നുവല്ലോ. ഹോശോ........... ആമ്മീൻ.

**മറ്റൊരു പ്രാർത്ഥന**

സ്വർഗ്ഗത്തിൽ വസിക്കുന്നവനും, വെടിപ്പുള്ള ആത്മാക്കളെ എല്ലാ തലമുറകളിലും വീണ്ടു കൊള്ളുന്നവനുമായ സർവ്വവല്ലഭനായ ദൈവമായ കർത്താവേ! ഈ നിന്റെ ദാസനു ഉത്തമ അടയാളം കൊടുക്കുകയും, തിരുനാമ ഭക്തന്മാരോടു കൂടി അവനെ ചേർക്കുകയും ചെയ്യണമെ. അവസാനത്തോളം അവന്റെ സകല ഊടുവഴികളിലും, ലജ്ജ കൂടാതെയും, ദൂഷ്യം കൂടാ തെയും, കാത്തുകൊള്ളണമെ. അവന്റെ സകല നടപടികളെയും, നാശം കൂടാതെ പരിപൂർ ണ്ണമാക്കുകയും, അവന്റെ സകല പ്രവർത്തനങ്ങളിലും അവൻ നിന്റെ സ്തുതി പാഠകനായിരി ക്കത്തക്കവണ്ണം വെടിപ്പും, സഹനവും, അവനു നല്കുകയും ചെയ്യണമെ. ഞങ്ങളുടെ ശത്രുവായ സാത്താൻ കൊണ്ടുവരുന്നതായ സകല പരീക്ഷകളും വിരുദ്ധങ്ങളും അവനിൽ നിന്നുമകറ്റണമെ. ആയുഷ്കാലമൊക്കെയും, തിരുവിഷ്ടം പ്രവർത്തിപ്പാനും, ഞങ്ങളുടെ

കർത്താവും ദൈവവും രക്ഷകനുമാകുന്ന നിന്റെ ഏകജാതനാം പുത്രൻ യേശുമശിഹാ മുഖാന്തിരം തിരുമുമ്പാകെ കൃപയും കരുണയും കണ്ടെത്തുവാനും തക്കവണ്ണം വിശുദ്ധീകരിക്കുന്ന വിദ്യയാലും, മഹനീയവും ശക്തിയുള്ളതുമായ വിചാരത്താലും അവന്റെ ആത്മാവിനെ വഴി നടത്തണമെ. തന്നോടു കൂടി നിനക്കും, പരിശുദ്ധനും, സാരാംശത്തിൽ നിന്നോടു സമനായിരിക്കുന്നവനുമായ റൂഹായ്ക്കും സ്തുതിയും, ബഹുമാനവും, ആധിപത്യവും യോഗ്യമാകുന്നു. ഹോശോ...... ആമ്മീൻ.

# സന്യാസ വസ്ത്രധാരണ ശുശ്രൂഷകൾ

ASPIRANTS (സന്യാസ ജീവിത കാംക്ഷികൾ)

സാധാരണ വസ്ത്രങ്ങൾ മാത്രം ധരിക്കുന്ന ഇവർക്ക് വേഷദാന ശുശ്രൂഷകളൊന്നുമില്ല. അനുവാദം കൊണ്ടു മാത്രം സ്ഥാനം പ്രാപിക്കുന്നു.

മുണ്ടും (or കാൽചട്ട) Long Shirt ഉം വെള്ള ഇടക്കെട്ടും ചെരുപ്പും കഴുത്തിൽ തടിക്കുരിശു മാലയും ധരിക്കുന്നു. സ്ത്രീകൾ അവരുടെ സ്വന്ത വസ്ത്രങ്ങൾക്കു പുറമേ തലയിൽ ഒരു വെള്ളതൂവാലയും കഴുത്തിൽ തടിക്കുരിശുമാല ഇടുന്നു. ആശ്രമാധ്യക്ഷനും ആശ്രമാദ്ധ്യക്ഷയും ഇവയെല്ലാം കൊടുക്കുന്നു.

## POSTULANTS

(ആശ്രമ ജീവിത പ്രവേശകൻ - പ്രവേശിനി)

ഈ ശുശ്രൂഷയ്ക്കു വി. കുർബാന ചൊല്ലണമെന്നില്ല. സ്ഥാനാർത്ഥിയെ മദ്ബഹായുടെ വളവുങ്കൽ നടക്കു താഴെ നിർത്തി ചോദ്യോത്തരങ്ങൾ നടത്തുന്നു (pp. ).

വി. കുർബാന ചൊല്ലുന്നെങ്കിൽ സാദീക്കോ കഴിഞ്ഞ് ശുശ്രൂഷ നടത്തുന്നു.

**പ്രാരംഭ പ്രാർത്ഥന**

ശുബഹോ.......... വാലൈൻമ്ഹീലേ........

സ്വർഗ്ഗത്തിൽ മാലാഖമാരാൽ വന്ദിക്കപ്പെടുന്ന നിന്റെ ഏകജാതനാം പുത്രനെ ലോകത്തിലേക്കു അയക്കുകയും, പാപത്തിനു ദാസരായിരുന്നവരെ സ്വാതന്ത്ര്യപ്പെടുത്തുകയും, നീതിനടപടികളാൽ ഭൂമിയിൽ അവർ മാലാഖമാരെപ്പോലെ ആയിരിക്കണമെന്ന് ഓർപ്പാൻ കൽപിക്കുകയും ചെയ്തവനായ ദൈവമായ കർത്താവെ! ആത്മീയവും സ്വർഗ്ഗീയവുമായ നിന്റെ വാഴ്‌വാൽ ഈ നിന്റെ അടിയാനെ അനുഗ്രഹിക്കണമെ. സൽപ്രവർത്തിക്കായി അവനെ നീ തെരഞ്ഞെടുക്കണമെ. ബഹുമാനത്തിനു യോഗ്യമായ നടപടി അവനു നൽകണമെ. നിന്റെ പക്കലുള്ള വാഗ്ദത്തം അവന്റെ പക്കൽ നിറവേറ്റണമെ. ജാഗ്രതയോടും, നിരന്തരവും സ്ഥിരവുമായ ഒരുക്കത്തോടും പരിപൂർണ്ണ വിശ്വാസത്തോടും കൂടെ കർത്താവേശു മശിഹാ മുഖാന്തിരം സ്വർഗ്ഗീയ നന്മകൾക്കു അവൻ യോഗ്യനായിത്തീരണമെ. തന്നോടും, നിന്റെ വിശുദ്ധ റൂഹായോടും കൂടെ സ്തുതിയും ബഹുമാനവും ആധിപത്യവും നിനക്കു യോഗ്യമാകുന്നു. ഹോശോ.............. ആമ്മീൻ.

ദൈവമെ നിന്റെ കൃപ പോലെ...........

**എനിയോനോ**

1. പുണ്യപ്രദനാ-കും നീ മാത്രം കരു-
ണാ ബഹുലൻ - ദേവേശാ!
ധൂർത്താത്മജനെപ്പോലിവനെ
കൈക്കൊള്ളുക കൃപചെയ്കിവനിൽ

2. താപികളായോ - ർക്കായ് വാതിൽ
തുറക്കും, കരുണാബ്ധേ! - നിൻകൃ-
പയാൽ, മോചിയ്ക്കിവനുടെ കടപാപ
ങ്ങൾ, കൃപ ചെയ്തീടണമിവനിൽ നീ

3. മുട്ടുന്നടിയാൻ - നിൻ വാതിൽ കൃപ-
യേറും ദയവാൽ ദേവേശാ! ആ-
ർദ്രതതോന്നീട്ടെൻ നാഥാ! - കുറ്റം
പോക്കി, കൃപ ചെയ്കെന്നിൽ

4. കേഴുന്നടിയാൻ - നെടുവീർപ്പുക-
ളൊടു മിഴിനീരിൽ - കരുണാബ്ധേ!
പുണ്യം നൽകുക പാപിസ്ത്രീക്കും -ചുങ്ക-
ക്കാരനുമെന്നതുപോൽ.

ശുബഹോ.......... മെന്ഓലം.

5. കോപിപ്പിച്ചെൻ - പാപം രഞ്ജി-
ക്കെന്നർത്ഥനയാൽ - ദേവേശാ!
കൈകൊള്ളുക കള്ളന്നൊപ്പം
കനിയണമെൻ വിശ്വാസത്താൽ.

## ഭാഗ്യവാന്മാർ

ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു.

ദുഃഖിച്ചിരിക്കുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ആശ്വാസപ്പെടും.

സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ഭൂമിയെ അവകാശമായി അനുഭവിക്കും.

നീതിക്കായി വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ തൃപ്ത രാകും.

കരുണയുള്ളവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവരുടെമേൽ കരുണയുണ്ടാകും.

സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ പുത്ര ന്മാരെന്നു വിളിക്കപ്പെടും.

നീതി നിമിത്തമായിട്ട് പീഡിപ്പിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗ രാജ്യം അവരുടെയാകുന്നു.

അവർ നിങ്ങളെ നിന്ദിക്കുകയും, പീഡിപ്പിക്കുകയും, എന്റെ നിമിത്തം സകല ദുർവചന ത്തെയും നിങ്ങളുടെ നേരെ വ്യാജമായിട്ടു പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ.

നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിച്ചിരിക്ക കൊണ്ട് നിങ്ങൾ സന്തോഷിച്ച് ആനന്ദി പ്പിൻ. ബാറെക്മോർ. ശുബഹോ............ മെന്ഓലം...........

## എനിയോനോ

എന്റെ ദൈവമെ! നീ എന്റെ ദൈവമാകുന്നു. ഞാൻ നിനക്കായി കാത്തിരിക്കുന്നു. ദാഹിച്ചു വരണ്ടു വെള്ളത്തിനായി ആഗ്രഹിക്കുന്ന ഭൂമിയെപ്പോലെ എന്റെ ആത്മാവ് നിന്നെക്കുറിച്ച് ദാഹിച്ചിരിക്കുന്നു. എന്റെ ജഢവും നിനക്കായി കാത്തിരിക്കുന്നു.

ദേവേശാ! - തുണ ചെയ്ക -

ഞാൻ ചെയ്തൊരു - പാപത്തിൻ
പിശറുകളോളങ്ങൾ - ചുറ്റുന്നു.
തുറമുഖമാകണമെൻപേർക്കായ്
    മുങ്ങാതെ - പാപാധികൃത്താൽ
    അനുതാപത്തിനു നോക്കി പാർക്കുന്നേൻ
ഹസ്തം നീട്ടണമെ
ശെമഓനെന്നവിധം
കൃപചെയ്തീടണമെ.

നിന്റെ ബലവും നിന്റെ ബഹുമാനവും കാണ്മാൻ ഇപ്രകാരം സത്യമായിട്ട് ഞാൻ നിന്നെ നോക്കി. എന്തെന്നാൽ നിന്റെ കരുണ ജീവനേക്കാൾ നല്ലതാകുന്നു. എന്റെ അധരങ്ങൾ നിന്നെ സ്തുതിക്കും.

ഞാൻ ജീവനോടിരിക്കുമ്പോൾ ഇപ്രകാരം നിന്നെ വാഴ്ത്തുകയും, നിന്റെ നാമത്തിൽ എന്റെ കൈകൾ ഉയർത്തുകയും ചെയ്യും. എന്റെ ആത്മാവു കൊഴുപ്പും മേദസ്സും പോലെ പുഷ്ടിയാകും. എന്റെ വായ് സ്തുതി ചെയ്യുന്ന അധരങ്ങൾ കൊണ്ട് നിന്നെ മഹത്വപ്പെടുത്തുകയും ചെയ്യും.

നിൻകൃപയാ - ലെന്നേ നീ
പൂഴിയിൽനി - ന്നുളവാക്കി
ട്ടെന്നേയണിയിച്ചു - യോഗ്യമതായ്
നിൻ പ്രതിരൂപഛായകളേ
ഭാഗ്യമെഴും - പറുദീസാതന്നിൽ
ആനന്ദിപ്പാനാധികാരം നൽകീ
സ്പർദ്ധതയാൽ ദുഃഷ്ടൻ
ഉയരത്തീന്നെന്നേ - വീഴിച്ചു
ഉദ്ധിതനാക്കണമെന്നേ നിന്നലിവാൽ
    തിരിയണമെങ്കൽ നീ
    കൃപ ചെയ്തീടണമെ.

എന്റെ കിടക്കമേൽ ഞാൻ നിന്നെ ഓർത്തു. രാത്രികാലങ്ങളിൽ ഞാൻ നിന്നെ ധ്യാനിക്കുകയും ചെയ്തു. എന്തെന്നാൽ നീ എനിക്കു സഹായക്കാരനായിത്തീർന്നു. നിന്റെ ചിറകുകളുടെ നിഴലിൽ ഞാൻ മറയ്ക്കപ്പെടും. എന്റെ ആത്മാവ് നിന്നെ പിന്തുടർന്നു. നിന്റെ വലതു കൈ എന്നെ താങ്ങുകയും ചെയ്തു. എന്റെ ആത്മാവിനെ നശിപ്പിപ്പാൻ അവർ അന്വേഷിച്ചു. അവർ ഭൂമിയുടെ ആഴങ്ങളിലേക്കു പ്രവേശിക്കും.

പാപികളേ - നീ വീണ്ടു
വഷളാകും - ജാതികളെ
നിൻകാരുണ്യത്താൽ - കർത്താവാം
ദേവേശാ! നീ ശുചിയാക്കി
നിൻകൃപയാൽ - പാപിനിസുഖമാർന്നു
മലിനത പൂണ്ടൊരുഹീനൻഞാനെന്നേ
    രക്ഷിച്ചീടണമെ
    തിരിയണമെങ്കൽ നീ
    കൃപചെയ്തീടണമെ.

അവർ വാളിനു ഏല്പിക്കപ്പെടുകയും, കുറുനരികൾക്കു ഭക്ഷണമായിത്തീരുകയും ചെയ്യും. രാജാവു ദൈവത്തിൽ സന്തോഷിക്കും. അവനെക്കൊണ്ട് ആണയിടുന്ന ഏവനും പുകഴ്ചയുണ്ടാകും. എന്തെന്നാൽ അസത്യം പറയുന്നവരുടെ വായ് അടക്കപ്പെടും.

പാപിനിയെ - ശുചിയാക്കി
നിൻവസനം - തൊട്ടോളാം

നിണവാർച്ചക്കാരി - സുഖമാർന്നു
ഞാനോ ഹീനൻ - ബഹുകറയാൽ
സോപ്പായാൽ - വെണ്മവരുത്തണമെ
പാപികളോടലിവുള്ളോൻ നീ തന്നെ
ദയ ചെയ്യുക കൃപയാൽ
ചുങ്കക്കാരനുപോൽ
കൃപ ചെയ്തീടണമെ.

ശുബഹോ................ മെന് ഓലം.................

എളിയവരെ - നീയേറ്റി
നീതിജ്ഞരെ - നീ ചേർത്തു
നഷ്ടന്മാർ വന്നു - നിൻ കൃപയാൽ
ഞാനോ പാപി - കുറ്റങ്ങൾ
ബഹുലമതാം - കൃപയാൽ മോചിക്ക
പാപികളെല്ലാർക്കും - നീ തന്നെ
സങ്കേത സ്ഥാനം
പ്രാർത്ഥിച്ചീടുന്നു
കൃപ ചെയ്തീടണമെ.

**ഏവൻഗേലിയോൻ**

(പീഠത്തിന്മേൽ വച്ചു വായിക്കുന്നു)

പെസ്ഗോമോ

മത്തായി 6:25–34.

ഞാനോ നിങ്ങളോടു പറയുന്നു. എന്തു ഭക്ഷിക്കും എന്തു കുടിക്കും എന്നിങ്ങനെ നിങ്ങളുടെ ജീവനെപ്പറ്റിയും എന്തുടുക്കും എന്നു നിങ്ങളുടെ ശരീരത്തെപ്പറ്റിയും ആകുലപ്പെടരുത്. ജീവൻ ഭക്ഷ്യത്തെക്കാളും ശരീരം വസ്ത്രത്തേക്കാളും ശ്രേഷ്ഠമല്ലയോ? ആകാശത്തിലെ പറവകളെ നോക്കുക. അവ വിതക്കുന്നില്ല. കൊയ്യുന്നില്ല. അറപ്പുരയിൽ ശേഖരിച്ചു വയ്ക്കുന്നുമില്ല. എന്നാലോ നിങ്ങളുടെ സ്വർഗ്ഗസ്ഥ പിതാവ് അവയെ പോറ്റി പുലർത്തുന്നു. നിങ്ങൾ അവരെക്കാൾ ശ്രേഷ്ഠരല്ലയോ?

ആകുലപ്പെട്ടതുകൊണ്ട് തന്റെ പൊക്കത്തോടു ഒരു മുഴം കൂട്ടിച്ചേർക്കുവാൻ നിങ്ങളിൽ ആർക്കു കഴിയും? വസ്ത്രത്തെപ്പറ്റി നിങ്ങൾ എന്തിന് ആകുലപ്പെടുന്നു. വയലിലെ ശൂശാനകൾ എങ്ങനെ വളരുന്നു എന്നു നോക്കുക. അവ അദ്ധ്വാനിക്കുകയോ, നൂൽ നൂൽക്കുകയോ ചെയ്യുന്നില്ലല്ലോ. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു. ശലോമോൻ പോലും തന്റെ സർവ്വ പ്രതാപത്തിലും അവയിൽ ഒന്നിനെപ്പോലെ ചമഞ്ഞിരുന്നില്ല. ഇന്നുള്ളതും നാളെ അടുപ്പിൽ വീഴുന്നതുമായ വയലിലെ പുല്ലിനെ ദൈവം ഇപ്രകാരം അണിയിക്കുന്നുവെങ്കിൽ അല്പ വിശ്വാസികളെ! എത്ര അധികം നിങ്ങളെ അണിയിക്കുകയില്ല. ആകയാൽ എന്തു തിന്നും എന്നോ, എന്തു കുടിക്കുമെന്നോ നിങ്ങൾ പ്രയാസപ്പെടുകയോ പറയുകയോ അരുത്. എന്തെന്നാൽ ഇവയെല്ലാം അന്വേഷിക്കുന്നതു ലോകത്തിലെ ജാതികളാകുന്നു. ഇവയെല്ലാം നിങ്ങൾക്ക് ആവശ്യമുണ്ടെന്നു നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവ് അറിയുന്നു. എന്നാൽ മുന്നമേ ദൈവരാജ്യവും അതിന്റെ നീതിയും അന്വേഷിപ്പിൻ. അതോടുകൂടി ഇവയെല്ലാം നിങ്ങൾക്ക് ലഭിക്കുകയും ചെയ്യും. നാളെയെക്കുറിച്ചു നിങ്ങൾ ആകുലപ്പെടരുത്. എന്തെന്നാൽ

ആ നാളെ അതിന്റേതിനു വേണ്ടി പ്രയാസപ്പെട്ടുകൊള്ളും. ഓരോ ദിവസത്തിനും അതതിന്റെ ആകുലത മതി. ...............

കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞു നില്ക്കുന്നു.

**ഗുണദോഷം**

വാത്സല്യമുള്ളവനെ! നമ്മുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുമശിഹാ, തന്റെ ബഹുമാന്യവും പരിശുദ്ധവുമായ ഏവൻഗേലിയോനിൽ പറഞ്ഞിരിക്കുന്ന പ്രകാരം "കലപ്പക്കു കൈവച്ച ശേഷം പുറകോട്ടു നോക്കുന്ന ഒരുവനും സ്വർഗ്ഗരാജ്യത്തിനു ചേരുന്നവനല്ല." ഇപ്പോൾ എന്റെ സഹോദരാ! നീ ആരുടെ മുമ്പാകെ നിൽക്കുന്നുവെന്നു ചിന്തിക്കുക. നശിച്ചു പോകുന്ന മനുഷ്യന്റെ മുമ്പാകെ അല്ല, എന്നാലോ മനുഷ്യഹൃദയങ്ങളെ പരിശോധിക്കുന്ന ദൈവത്തിന്റെ മുമ്പാകെ ആകുന്നു. തന്നെ പ്രീതിപ്പെടുത്തുന്ന സുകൃതവും സ്ഥിരവുമായ നടപടികളോടെ ജീവിപ്പാൻ നിനക്കു സംഗതിയാകട്ടെ. ദുഃഷ്ടനോടുള്ള സകല പോരാട്ടങ്ങ ളിലും നിനക്കു ശക്തിയും ധൈര്യവും സഹനവും താൻ നൽകുമാറാകട്ടെ. ആകൽകറു സായുടെ നശിപ്പിക്കുന്ന മന്ദതയും, മടിയും ദൈവംതമ്പുരാൻ നിന്നിൽ നിന്നുമകറ്റുമാറാകട്ടെ. മശിഹായുടെ ശിഷ്യർക്കു യോഗ്യമായ വിനയവും, നീതിപൂർവ്വമായ അനുസരണവും കർത്താവു നിനക്കു നൽകുമാറാകട്ടെ. ആശ്രമജീവിത പ്രവേശകനെന്ന നിലയിൽ നീ പ്രാപി ക്കുന്ന ത്രിത്വമുദ്രയും സന്ന്യാസവേഷവും ലജ്ജ കൂടാതെയും, മുഖപ്രസന്നതയോടു കൂടെയും ഭരമേല്പാൻ ദൈവം തമ്പുരാൻ നിനക്കു സംഗതിയാക്കട്ടെ. മനുഷ്യസ്നേഹിയായ കർത്താവ് – തന്റെ കൃപയാലും ധാരാളമായ കരുണയാലും നാമെല്ലാവരുടെയും കുറവുകൾ പരിഹരിച്ചു മോചിക്കുമാറാകട്ടെ. ആമ്മീൻ.

**ത്രിത്വ മുദ്ര**

കാർമ്മികൻ പടിഞ്ഞാട്ടു തന്നെ തിരിഞ്ഞു നിന്നു സ്ഥാനാർത്ഥിയുടെ നെറ്റിയിൽ തള്ള വിരൽ കൊണ്ടു റൂശ്മാ ചെയ്യുന്നു.

ദൈവത്തിന്റെ പരിശുദ്ധ ആട്ടിൻതൊഴുത്തായ ഇന്ന ആശ്രമത്തിൽ ആശ്രമജീവിത പ്രവേശകനെന്ന നിലയിൽ ഇന്നാരു പിതാവിന്റെയും, പുത്രന്റെയും പ. റൂഹായുടെയും നാമത്തിൽ മുദ്ര കുത്തപ്പെടുന്നു. ബാറെക്മോർ

പാറക്ലീത്താ റൂഹാ വന്നെത്തി
ട്ടാവാസം ചെയ്യട്ടിവനിൽ

**ആശംസാ പ്രാർത്ഥന**

കാർമ്മികൻ പടിഞ്ഞാട്ടു തന്നെ തിരിഞ്ഞു നിന്നു കൊണ്ട്

ലോകങ്ങളുടെ ക്രമീകരണക്കാരനായി തന്റെ പിതാവിനോടു കൂടിയിരിക്കുന്ന വചനമായ ദൈവംതമ്പുരാൻ നിന്റെ ഉള്ളിൽ ജ്ഞാനം നൽകുകയും, നിന്റെ ബുദ്ധിയെ അറിവു കൊണ്ടു നിറയ്ക്കുകയും ചെയ്യുമാറാകട്ടെ. നിന്റെ നടപടികൾ തന്റെ ദൈവത്വത്തിന്റെ സമാശ്വാസന ത്തിനായിത്തീരുമാറാകട്ടെ. തന്റെ റൂശ്മായുടെ ഈ മുദ്രയാൽ സകല പരിശുദ്ധന്മാരോടും കൂടെ എന്നേക്കും നാശമില്ലാത്ത കിരീടം താൻ നിനക്കു നൽകുമാറാകട്ടെ. ആമ്മീൻ.

**സ്ഥാനവസ്ത്രധാരണം**

കാർമ്മികൻ കിഴക്കോട്ടു തിരിഞ്ഞു നില്ക്കുന്നു.

വസ്ത്രദാനത്തിനു മുമ്പുള്ള പ്രാർത്ഥന........

സർവ്വവല്ലഭനായ ദൈവമായ കർത്താവേ! ഈ ലോകത്തിൽ നിന്നും, അതിലുള്ളതായ സകല വിരുദ്ധതകളിൽ നിന്നും, കൊടുങ്കാറ്റുകളിൽ നിന്നും ഓടി നിന്റെ അടുക്കലേക്കു അടുത്തു വരികയും, നിന്റെ ഏകപുത്രനായ മശിഹായുടെ ഇമ്പമുള്ള നുകം വഹിപ്പാൻ സന്നദ്ധത കാണിക്കുകയും ചെയ്തിരിക്കുന്ന ഈ നിന്റെ ദാസനെ നീ അംഗീകരിച്ചു നിന്റെ മഹത്വഅങ്കി ധരിപ്പിക്കണമെ. ജീവിപ്പിക്കുന്നതായ നിന്റെ കല്പനകൾ അവൻ സ്നേഹിക്കുമാറാകണമെ. അറിവോടും അറിവു കൂടാതെയും അവൻ ചെയ്തിട്ടുള്ള പാപങ്ങൾ പരിഹരിച്ചു മോചിക്കണമെ. നിന്റെ തിരുവിഷ്ടം പ്രവർത്തിപ്പാൻ അവനെ വഴി നടത്തണമെ. തിരുമുമ്പാകെ കരുണ കണ്ടെത്തുവാനും നിത്യമായ നന്മകളിൽ സംസർഗ്ഗം ചെയ്യുവാൻ തക്കവണ്ണം ജീവിപ്പാനും, നിന്റെ അടുക്കലേക്കു സൂക്ഷിച്ചു നോക്കുവാനും, ഭയങ്കരമായ നിന്റെ കാഴ്ചക്കു മുമ്പാകെ ലജ്ജ കൂടാത്ത മുഖത്തോടു കൂടി നില്പാനും, ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുമശിഹാ ആകുന്ന ഏകജാതനാം പുത്രന്റെ കൃപയാലും, കരുണയാലും മനുഷ്യസ്നേഹത്താലും അവനു ഇടയാക്കണമെ. തന്നോടു കൂടി നിനക്കും നിന്റെ പ. റൂഹായ്ക്കും സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ആമ്മീൻ.

കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞു നില്ക്കുന്നു. ഓരോ ആശ്രമത്തിന്റെ രീതി അനുസരിച്ചുള്ള സ്ഥാനവസ്ത്രങ്ങൾ ഓരോന്നായി ശെമ്മാശൻ, കാർമ്മികന്റെ പക്കലേക്കു നീട്ടി കൊടുത്തിട്ട് ബാറെക്മോർ എന്നു പറയുന്നു. കാർമ്മികൻ അവ ഓരോന്നായി

ചൊല്ലി ആഘോഷിച്ചിട്ട് അതതിന്റെ പ്രാർത്ഥന ചൊല്ലി റൂശ്മാ ചെയ്ത് സ്ഥാനാർത്ഥിയെ ധരിപ്പിക്കാൻ ശെമ്മാശനെ ഏല്പിക്കുന്നു. സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേക വേഷങ്ങളുണ്ട്. വൈദികനെങ്കിൽ തൊപ്പി ധരിപ്പിക്കുന്നു. ആവശ്യമെങ്കിൽ സ്ഥാനാർത്ഥിയെ ഒരു മറവിടത്തിൽ നിർത്തി സ്ഥാനവസ്ത്രങ്ങൾ ധരിപ്പിക്കാവുന്നതാണ്. സ്ത്രീകളെ ഒരു സന്യാസിനി ധരിപ്പിക്കുന്നു. (സന്യാസി ക്രമങ്ങൾ, അവരുടെ വേഷങ്ങൾ മുതലായവ സംബന്ധിച്ചുള്ള വിവരങ്ങൾക്കു                വരെയുള്ള പുറങ്ങൾ കാണുക)

**പ്രാരംഭ പ്രാർത്ഥനകൾ**

പഴയ വസ്ത്രങ്ങൾ നീക്കുമ്പോൾ

തെറ്റിപ്പിക്കുന്ന മോഹങ്ങളാൽ നശിച്ചിരിക്കുന്ന പഴയ മനുഷ്യനെ കർത്താവു നിന്നിൽ നിന്നും ഉരിഞ്ഞു കളയുമാറാകട്ടെ. ആമ്മീൻ.

പുതിയ വസ്ത്രങ്ങൾ ധരിപ്പിക്കുമ്പോൾ

എന്നേക്കുമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ള പുതുമനുഷ്യനെ കർത്താവു നിന്നെ ധരിപ്പിക്കുമാറാകട്ടെ.

വെള്ളക്കുപ്പായം

(ളോഹ - നീണ്ട ഷേർട്ട്; അങ്കി - സാരി)

ആഘോഷണം

ധരിപ്പിക്കുമ്പോൾ

പരിശുദ്ധ റൂഹായുടെ ശക്തിയാൽ നാശമില്ലാത്ത അങ്കി ദൈവമായ കർത്താവു നിന്നെ ധരിപ്പിക്കുകയും, വെടിപ്പും ചൊവ്വുമുള്ള നടപടികളാൽ നിന്റെ ആയുഷ്കാലമൊക്കെയും സത്യവിശ്വാസത്തിൽ ജീവിപ്പാൻ നിനക്കു സംഗതിയാകുകയും ചെയ്യുമാറാകട്ടെ.

ഇടക്കെട്ടു ധരിപ്പിക്കുമ്പോൾ

ആഘോഷണം

ധരിപ്പിക്കുമ്പോൾ

സകല നിന്ദ്യ വികാരങ്ങൾക്കുമെതിരായി ദൈവമായ കർത്താവ് നീതി കൊണ്ടും വിശ്വാസം കൊണ്ടും എന്നേക്കും നിന്നെ അര കെട്ടിക്കുമാറാകട്ടെ.

ശിരോവസ്ത്രം, റൂമാൽ (തൂവാല)

ആഘോഷണം

ധരിപ്പിക്കുമ്പോൾ

നല്ലവനെ നമ്മെ ആരു കാണിക്കും. അവന്റെ മുഖപ്രകാശം നിന്റെ മേൽ അവൻ വിരിക്കട്ടെ. കർത്താവു തന്റെ സന്തോഷം നിന്റെ ഹൃദയത്തിൽ നൽകുമാറാകട്ടെ.

ചെരിപ്പുകൾ (പ്രാർത്ഥന കൂടാതെ ധരിപ്പിക്കുന്നു)

വേഷധാരണത്തിനു ശേഷം

## പ്രാർത്ഥന കിഴക്കോട്ട്

(ഗെൽദോയോ ക്രമം നാലാം പ്രാർത്ഥന)

സ്വർഗ്ഗത്തിൽ വസിക്കുന്നവനും, എല്ലാ തലമുറകളിലും, വെടിപ്പുള്ള ആത്മാക്കളെ വീണ്ടു കൊള്ളുന്നവനുമായ, സർവ്വവല്ലഭനായ ദൈവമായ കർത്താവേ! ഈ നിന്റെ ദാസനു നല്ല അടയാളം നൽകണമെ. തിരുനാമ ഭക്തരോടു കൂടെ അവനെ ചേർക്കണമെ. അവസാന ത്തോളം അവന്റെ സകല ഊടുവഴികളിലും ലജ്ജ കൂടാതെയും, ദൂഷ്യം കൂടാതെയും അവനെ കാത്തുകൊള്ളണമെ. നാശം കൂടാതെ അവന്റെ സകല നടപടികളെയും പരിപൂർണ്ണമാ ക്കണമെ. അവന്റെ സകല പ്രവർത്തനങ്ങളിലും അവൻ നിന്റെ സ്തുതി പാഠകനായിരിക്കത്ത ക്കവണ്ണം വെടിപ്പും സഹനവും അവനു നൽകണമെ. ഞങ്ങളുടെ ശത്രു കൊണ്ടുവരുന്നതായ സകല പരീക്ഷകളും വിരുദ്ധങ്ങളും അവനിൽ നിന്നും അകറ്റണമെ. അവന്റെ ആയുഷ്കാലമൊ ക്കെയും തിരുവിഷ്ടം പ്രവർത്തിപ്പാനും, ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമാകുന്ന യേശുമശിഹായാകുന്ന നിന്റെ ഏകജാതനാം പുത്രൻ മുഖാന്തരം തിരുമുമ്പാകെ കൃപയും കരുണയും കണ്ടെത്തുവാനും തക്കവണ്ണം വിശുദ്ധീകരിക്കുന്ന വിദ്യയാലും, മഹനീയവും ശക്തിയുള്ളതുമായ വിചാരത്താലും അവന്റെ ആത്മാവിനെ വഴി നടത്തണമെ. തന്നോടു കൂടെ നിനക്കും, പരിശുദ്ധനും സാരാംശത്തിൽ നിന്നോടു ഒന്നായിരിക്കുന്നവനുമായ റൂഹായ്ക്കും സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു.

ഹോശോ........... ആമ്മീൻ

സമാധാനം കൊടുക്കൽ (പടിഞ്ഞാട്ടു തിരിഞ്ഞ്)

ദൈവതിരുമുമ്പാകെയും, തന്റെ പരിശുദ്ധ മാലാഖമാരുടെയും, ഈ പരിശുദ്ധ മദ്ബഹാ യുടെയും, വൈദികവും, ദൈവികവുമായ ഈ സഹോദര സംഘം മുഴുവന്റെയും മുമ്പാകെയും, നീ ചെയ്തിട്ടുള്ള തീരുമാനങ്ങളുടെ സ്ഥിരതയ്ക്കായി, സ്നേഹബന്ധത്തിന്റേയും, പരിശുദ്ധ റൂഹായുടെയും വിശ്വാസത്തിൽ, ഞങ്ങൾ നിനക്കു കർത്താവിൽ സമാധാനം തരുന്നു. തന്റെ സമാധാനം നമ്മുടെ ഇടയിൽ വസിക്കുകയും തന്റെ സ്നേഹം നമ്മുടെ ഉള്ളിൽ സ്ഥിരപ്പെടു കയും തന്റെ കൃപ നമ്മുടെ മേൽ വാഴുകയും, തന്റെ കരുണയാൽ നമ്മുടെ ആയുഷ്കാല

മൊക്കെയും എന്നേക്കും നാം സംരക്ഷിക്കപ്പെടുകയും ചെയ്യുമാറാകട്ടെ. ആമ്മീൻ.

**മാനീസാ**

അനന്തരം താഴെ കൊടുത്തിരിക്കുന്ന മാനീസാ ചൊല്ലിക്കൊണ്ട് എല്ലാവരും അവനവന്റെ സ്ഥാനം അനുസരിച്ച് സ്ഥാനാർത്ഥിക്കു സമാധാനം കൊടുക്കുന്നു.

മാനീസാ (ഒഴുക്ക്)

മശിഹായുടെ ആദേശങ്ങളതാം - നുകമേറ്റുവിധേ
യത്തിന്നായ് - ഗളമതു താഴ്ത്തി നമിച്ചിട്ടുള്ളോരേ! -
ക്ഷണികമതായ് പാഞ്ഞൊഴിയും മോദങ്ങളെ വിട്ടും -
ഉഴലിക്കും നിഴലാമിമ്പങ്ങളെ വിട്ടും - ഭയമൊടു
കർത്തനെ സേവിപ്പിൻ - ഭാരമതും ചുമടുംപോൽ
നിങ്ങടെ ബോധം - അദ്ധ്വാനങ്ങൾക്കായ് തെളി-
യിക്കുക നിങ്ങൾ - കഠിനതയേറും കാര്യം ചിന്തിപ്പിൻ -
തന്നുടെ നുകവും ചുമടും പരമാനന്ദകരം - പ്രാപി-
ക്കേണ്ടും ശാശ്വത കൃപയിൻ പ്രത്യാശയുമവതാൻ -
ലിഖിതം പോൽ അന്ത്യം വരെയും തന്നെ നോക്കി -
പാർക്കുന്നോരഖിലർക്കും കർത്തൻ നല്ലവനാം - നാശം
ചെയ്തുത്തമനാഥനു ഭംഗം ചേർക്കരുതേ - തൻകൃപ
മൂലം നമ്മേ താൻ സൃഷ്ടിച്ചുളവാക്കി - ലംഘന വഴിയായ്
നാശത്തിൽ നാം നിപതിച്ചപ്പോൾ - നിർമ്മലരുധിരാൽ
നമ്മെത്താൻ വീണ്ടും സമ്പാദിച്ചു.

**സമാപന പ്രാർത്ഥന (കിഴക്കോട്ട്)**

മനുഷ്യസ്നേഹമുള്ള നാഥാ! ഈ നാഴികയിൽ ഞങ്ങളെ സൂക്ഷിച്ചു നോക്കി, ഞങ്ങളുടെ അപേക്ഷകൾ കൈക്കൊള്ളണമെ. നിന്റെ കല്പനകൾ മുഖാന്തിരം വിശുദ്ധിയോടു കൂടി ജീവിതയാത്ര ചെയ്യുവാനും, സമാധാന ഹൃദയത്തോടെ നിന്നെ സേവിപ്പാനും, സമാധാന മാർഗ്ഗങ്ങളിൽ ഞങ്ങളുടെ ഹൃദയങ്ങളെ ചൊവ്വാക്കണമെ. എന്തുകൊണ്ടെന്നാൽ നീ ഇമ്പവാനും നിന്നെ വിളിക്കുന്നവരോടു വളരെ കരുണയുള്ളവനുമാകുന്നു. നിനക്കും, നിന്റെ പിതാവിനും, ജീവനുള്ള നിന്റെ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമാനവും ആധിപ

**Note:** കീഴ്സ്ഥാനികൾക്കു, മേൽ സ്ഥാനികളോടു കൂടി സ്ഥാനം കൊടുക്കുമ്പോൾ, മേൽ സ്ഥാനികളുടെ ശുശ്രൂഷയിലെ ഏവൻഗേലി വരെയുള്ള ഭാഗം പൊതുവായി നടത്തുകയും, ചോദ്യോത്തരങ്ങൾ, ഏവൻഗേലി, ത്രിത്വമുദ്ര, സ്ഥാനവസ്ത്രധാരണം എന്നിങ്ങനെ പ്രത്യേക മായിട്ടുള്ളവ പ്രത്യേകം നടത്തുകയും ചെയ്യണം. മുടി കത്രിക്കൽ, ഒപ്പിടീൽ എന്നിവ Postulants നും Novice നും നടത്തുകയില്ല. അവ Professions നു മാത്രം നടത്തുന്നു.

തൃവും യോഗ്യമാകുന്നു. ഹോശോ........ ആമ്മീൻ.

## NOVICE

ആശ്രമജീവിത പ്രാരംഭകൻ

വി. കുർബാന ചൊല്ലിയോ, ചൊല്ലാതെയോ ഈ ശുശ്രൂഷ നടത്താം. ചൊല്ലുന്നെങ്കിൽ സാദീക്കോ കഴിഞ്ഞ് ശുശ്രൂഷ നടത്തുന്നു. വി. കുർബാന ചൊല്ലുന്നില്ലെങ്കിൽ ശുശ്രൂഷക്കു കാർമ്മികൻ അംശവസ്ത്രം ധരിക്കണമെന്നില്ല.

സ്ഥാനാർത്ഥിയെ മദ്ബഹായുടെ വളവുകൽ നടക്കു താഴെ നിർത്തിക്കൊണ്ട് ചോദ്യോത്തരങ്ങൾ ആദ്യമായി നടത്തുന്നു. pp. 170

Postulants ന്റെയും Novice ന്റെയും ശുശ്രൂഷാക്രമം ഏവൻഗേലിയോൻ വരെ ഒന്നാകയാൽ Postulant ന്റെ ക്രമം ഏവൻഗേലി വരെ അതിനുശേഷം നടത്തുന്നു.

### ഏവൻഗേലി

(പീഠത്തിന്മേൽ വച്ചു കൊണ്ട് വായിക്കുന്നു)

**മത്തായി 8:34–38**

യേശുതമ്പുരാൻ തന്റെ ശിഷ്യന്മാരെയും പുരുഷാരത്തെയും സംബോധന ചെയ്ത് അവരോട് അരുളിച്ചെയ്തു. "എന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നവൻ തന്നെത്തന്നെ ത്യജിച്ച് അവന്റെ കുരിശെടുത്ത് എന്നെ അനുഗമിക്കണം. എന്തെന്നാൽ തന്റെ ജീവനെ രക്ഷിപ്പാനാഗ്രഹിക്കുന്നവനെല്ലാം അതിനെ നഷ്ടപ്പെടുത്തും. എന്റെ നിമിത്തവും, എന്റെ സുവിശേഷം നിമിത്തവും തന്റെ ജീവനെ നഷ്ടപ്പെടുത്തുന്നവനെല്ലാം അതിനെ രക്ഷിക്കും. എന്തെന്നാൽ ഒരു മനുഷ്യൻ ലോകം മുഴുവനും നേടുകയും അവന്റെ ആത്മാവിനെ നഷ്ടപ്പെടുത്തുകയും ചെയ്താൽ അവനു എന്തു ലഭ്യമാകുന്നു. അഥവാ തന്റെ ആത്മാവിനു പകരം ഒരു മനുഷ്യൻ എന്തു കൊടുക്കും. പാപവും, പരസംഗവുമുള്ള ഈ തലമുറയിൽ എന്നെയും എന്റെ വചനങ്ങളെയും സംബന്ധിച്ച് ആരെങ്കിലും ലജ്ജിച്ചാൽ മനുഷ്യപുത്രൻ അവന്റെ പിതാവിന്റെ മഹത്വത്തിൽ പരിശുദ്ധ മാലാഖമാരോടു കൂടി വരുമ്പോൾ അവനെക്കുറിച്ചും ലജ്ജിക്കും.

**മർക്കോസ് 10:28–31**

"ഇതാ ഞങ്ങൾ സകലവും ഉപേക്ഷിച്ച് നിന്നെ അനുഗമിച്ചിരിക്കുന്നുവല്ലോ" എന്നു പത്രോസ് പറഞ്ഞു. യേശു തമ്പുരാൻ ഉത്തരമായി അരുളിച്ചെയ്തു. "അതേ ഞാൻ നിങ്ങളോടു പറയുന്നു. എന്റെ നിമിത്തമോ എന്റെ സുവിശേഷം നിമിത്തമോ, ഭവനങ്ങളെയോ, സഹോദരന്മാരെയോ, സഹോദരികളെയോ, പിതാവിനെയോ, മാതാവിനെയോ, ഭാര്യയെയോ, മക്കളെയോ, നിലംപുരയിടങ്ങളെയോ ഉപേക്ഷിച്ചിട്ട്, നൂറു മടങ്ങ്, ഇപ്പോൾ ഈ കാലത്തു തന്നെ, ഭവനങ്ങളെയും സഹോദരന്മാരെയും, സഹോദരികളെയും, മാതാക്കളെയും, മക്കളെയും നിലംപുരയിടങ്ങളെയും, പീഡയോടു കൂടെയും വരാനിരിക്കുന്ന ലോകത്തിൽ നിത്യജീവനെയും ലഭിക്കാത്ത ഒരുവനും ഇല്ല. എന്നാൽ അനേകം മുമ്പന്മാർ പിമ്പന്മാരും, പിമ്പന്മാർ മുമ്പന്മാരും ആയിത്തീരും.

(അനന്തരം പടിഞ്ഞാട്ടു തിരിഞ്ഞു നില്ക്കുന്നു)

**ഗുണദോഷം**

വാത്സല്യമുള്ളവനെ! നമ്മുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുമശിഹാ തന്റെ

ബഹുമാന്യവും, പരിശുദ്ധവുമായ ഏവൻഗേലിയോനിൽ പറഞ്ഞിരിക്കുന്ന പ്രകാരം "കലപ്പക്കു കൈവച്ചശേഷം പുറകോട്ടു നോക്കുന്ന ഒരുവനും സ്വർഗ്ഗരാജ്യത്തിനു ചേരുന്ന വനല്ല." ഇപ്പോൾ എന്റെ സഹോദരാ! നീ ആരുടെ മുമ്പാകെ നില്ക്കുന്നുവെന്നു ചിന്തി ക്കുക. നശിച്ചുപോകുന്ന മനുഷ്യരുടെ മുമ്പാകെയല്ല, എന്നാലോ മനുഷ്യഹൃദയങ്ങളെ പരിശോധിക്കുന്ന ദൈവത്തിന്റെ മുമ്പാകെയാകുന്നു. തന്നെ പ്രീതിപ്പെടുത്തുന്ന സുകൃതവും സ്ഥിരവുമായ നടപടികളോടെ ജീവിപ്പാൻ നിനക്കു സംഗതിയാകട്ടെ. ദുഃഷ്ടനോടുള്ള സകല പോരാട്ടങ്ങളിലും നിനക്കു ശക്തിയും ധൈര്യവും താൻ നൽകുമാറാകട്ടെ. ആകൽകറുസാ യുടെ നശിപ്പിക്കുന്ന മന്ദതയും, മടിയും ദൈവം തമ്പുരാൻ നിന്നിൽ നിന്നും അകറ്റുമാറാകട്ടെ. മശിഹായുടെ ശിഷ്യർക്കു യോഗ്യമായ വിനയവും നീതിപൂർവ്വമായ അനുസരണവും കർ ത്താവു നിനക്കു നൽകുമാറാകട്ടെ. ആശ്രമജീവിത പ്രാരംഭകനെന്ന നിലയിൽ നീ പ്രാപിക്കുന്ന ത്രിത്വമുദ്രയും സന്യാസവേഷവും ലജ്ജ കൂടാതെയും, മുഖപ്രസന്നതയോടു കൂടെയും ഭരമേല്പാൻ ദൈവംതമ്പുരാൻ നിനക്കു സംഗതിയാക്കട്ടെ. ഈ നേരത്തു തന്റെ മുമ്പാകെ നീ സമ്മതങ്ങളും വാഗ്ദത്തങ്ങളും ചെയ്യുകയും, വേദവിപരീതികളിൽ നിന്നും നേരിടുന്ന സകലവും, ദുഃഷ്ടമനുഷ്യർ മുഖാന്തിരം വരുന്ന പരീക്ഷകളെയും സഹിക്കാമെന്നു പ്രതിജ്ഞ ചെയ്യുകയും ചെയ്തിരിക്കുന്നു. നിന്റെ ഹൃദയം ചൊവ്വാക്കി നീ ശക്തിമാനായിരിക്ക. കർത്താവിനോടു പറ്റിച്ചേരുക. അവനിൽ നിന്നും അകന്നു പോകരുത്. മനോവിനയത്തോടും, ശാന്തതയോടും, ദീർഘക്ഷമയോടും നിന്നെത്തന്നെ കാണിക്കുക. അനുസരണവും സകല നിയമത്തിന്റെയും പൂർത്തീകരണവുമായ സ്നേഹവും പാലിക്കുക. മനുഷ്യസ്നേഹിയായ കർത്താവ് തന്റെ കൃപയാലും ധാരാളമായ കരുണയാലും നാമെല്ലാവരുടെയും കുറവുകൾ പരിഹരിച്ചു മോചിക്കുമാറാകട്ടെ. ആമ്മീൻ.

(പടിഞ്ഞാട്ടു തന്നെ തിരിഞ്ഞു നിന്നു കൊണ്ട്)

**ത്രിത്വമുദ്ര**

കാർമ്മികൻ സ്ഥാനാർത്ഥിയുടെ നെറ്റിയിൽ തള്ളവിരൽ കൊണ്ട് റൂശ്മാ ചെയ്തു കൊണ്ടു പറയുന്നു.

ദൈവത്തിന്റെ പരിശുദ്ധ ആട്ടിൻതൊഴുത്തിൽ ആശ്രമജീവിത പ്രാരംഭകനായി (നോവീ സ്സായി) തീരുവാൻ പിതാവിന്റെയും, പുത്രന്റെയും, പ. റൂഹായുടെയും നാമത്തിൽ ഇന്നാരു മുദ്ര കുത്തപ്പെട്ടിരിക്കുന്നു. ബാറെക്മോർ.

**ആശംസാപ്രാർത്ഥന (പടിഞ്ഞാട്ട്)**

ലോകങ്ങളുടെ ക്രമീകരണക്കാരനായി തന്റെ പിതാവിനോടു കൂടി സ്ഥിതിചെയ്യുന്ന വചന മായ ദൈവംതമ്പുരാൻ നിന്റെ ഉള്ളിൽ ജ്ഞാനം നൽകുകയും നിന്റെ ബുദ്ധിയെ അറിവു കൊണ്ടു നിറയ്ക്കുകയും ചെയ്യുമാറാകട്ടെ. നിന്റെ നടപടികൾ, തന്റെ ദൈവത്വത്തിന്റെ സമാ ശ്വാസനത്തിനായിത്തീരുമാറാകട്ടെ. തന്റെ റൂശ്മായുടെ ഈ മുദ്രയാൽ എല്ലാ പരിശുദ്ധന്മാ രോടു കൂടെ എന്നേക്കും നാശമില്ലാത്ത കിരീടം താൻ നിനക്കു നൽകുമാറാകട്ടെ. ആമ്മീൻ.

**സ്ഥാനവസ്ത്രധാരണം**

ഓരോ സന്യാസാശ്രമത്തിനുമുള്ള രീതി അനുസരിച്ച് വേഷവിധാനങ്ങൾ നൽകുന്നു. സ്ത്രീകൾക്കും പുരുഷന്മാർക്കും അവരവർക്കുള്ള വസ്ത്രങ്ങൾ ഉണ്ട്. Postulants നെ Novice ആക്കുന്നു എങ്കിൽ Postulants ന്റെ വേഷം വീണ്ടും കൊടുക്കേണ്ട. കൂടുതലുള്ളവ കൊടുത്താൽ മതിയാകും.

(സന്യാസി ക്രമങ്ങൾ അവരുടെ വേഷങ്ങൾ മുതലായവ സംബന്ധിച്ചുള്ള വിവരങ്ങൾക്കു pp. ..... വരെയുള്ള വശങ്ങൾ കാണുക).

Novice-ന് Postulants ന്റെ വസ്ത്രങ്ങൾ കൂടാതെ ഊറാറ, തോൾ വസ്ത്രം, ശിരോവസ്ത്രം, തടിക്കുരിശുമാല, വെള്ള വെയിൽ (Veil) എന്നിവയും കൊടുക്കാറുണ്ട്. വൈദികനെങ്കിൽ തൊപ്പി ധരിപ്പിക്കുന്നു. റീശ് ശെമ്മാശൻ സ്ഥാനവസ്ത്രങ്ങൾ ഓരോന്നായി കാർമ്മികന്റെ പക്കലേക്കു നീട്ടി കൊടുത്തുകൊണ്ട് ബാറെക്മോർ എന്നു പറയുന്നു. കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു കൊണ്ടു അവ ഓരോന്നായി

എന്നതു ചൊല്ലി ആഘോഷിച്ചിട്ട് അതതിന്റെ പ്രാർത്ഥന ചൊല്ലി റൂശ്മാ ചൊല്ലി ചെയ്ത് സ്ഥാനാർത്ഥിയെ ധരിപ്പിക്കുവാനായി ശെമ്മാശനെ ഏല്പിക്കുന്നു. സ്ത്രീകളെ ഒരു സന്യാസിനി ധരിപ്പിക്കുന്നു. ആവശ്യമെങ്കിൽ സ്ഥാനാർത്ഥിയെ ഒരു മറവിടത്തിൽ നിർത്തി സ്ഥാന വസ്ത്രങ്ങൾ ധരിപ്പിക്കാവുന്നതാണ്.

**വേഷദാനത്തിനു മുമ്പുള്ള പ്രാർത്ഥന (കിഴക്കോട്ട്)**

(ഗെൽദോയോ ക്രമത്തിൽ നിന്നും)

ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുമശിഹായുടെ പിതാവാകുന്ന ദൈവമായ കർത്താവേ! ഞങ്ങൾ നിന്റെ കാരുണ്യത്തോടു യാചിക്കുകയും അപേക്ഷിക്കുകയും ചെയ്യുന്നു. മനുഷ്യസ്നേഹമുള്ളവനേ! വിശുദ്ധീകരിക്കുന്ന നിന്റെ മഹിമയുടെ മുമ്പാകെ വണങ്ങി നില്ക്കുന്ന ഈ നിന്റെ ദാസനിൽ സൂക്ഷിച്ച് നിന്റെ ഏകജാതനാം പുത്രൻ മശിഹായുടെ തോറ്റുപോകാത്ത ജയകര സ്ലീബായാൽ അവനെ വാഴ്ത്തി ശുദ്ധീകരിക്കണമെ. സന്യാസവേഷം (Novice വേഷം) അവൻ സ്വീകരിക്കുന്ന ഈ നേരത്ത് മേലുള്ള സ്വർഗ്ഗീയ സൈന്യങ്ങളുടെ ഗണത്തോടു കൂടി അവനെ ചേർക്കണമെ. സ്വർഗ്ഗരാജ്യത്തിൽ സൂര്യനെപ്പോലെ അവൻ വിളങ്ങുമാറാകണമെ. ഈ സൂചക ധാരണത്താൽ വ്യർത്ഥവും നാശകരവുമായ ഈ ലോകത്തെയും ആത്മാവിന്റെ അശുദ്ധമോഹങ്ങളെയും അവൻ ഉരിഞ്ഞു കളയണമേ. ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമാകുന്ന യേശുമശിഹായാം നിന്റെ വാത്സല്യപുത്രൻ മുഖാന്തരം വിശുദ്ധീകരിക്കുന്നതും പൂർണ്ണവുമായ വസ്ത്രത്തിനു അവനെ യോഗ്യനാക്കണമെ. തന്നോടു കൂടെ നിനക്കും നിന്റെ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമാനവും യോഗ്യമാകുന്നു. ഹോശോ......... ആമ്മീൻ

**സ്ഥാനവസ്ത്രധാരണം**

പ്രാരംഭ പ്രാർത്ഥനകൾ

തെറ്റിപ്പിക്കുന്ന മോഹങ്ങളാൽ നശിച്ചിരിക്കുന്ന പഴയ മനുഷ്യനെ കർത്താവു നിന്നിൽ നിന്നും ഉരിഞ്ഞു കളയുമാറാകട്ടെ.

എന്നേക്കുമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ള പുതുമനുഷ്യനെ കർത്താവു നിന്നെ ധരിപ്പിക്കുമാറാകട്ടെ.

Postulants ന്റെ വേഷത്തിനു (p. 91) പുറമെ ഊറാറ, തോൾ വസ്ത്രം (സ്കാപ്പുല) എന്നിവ ധരിപ്പിക്കുന്നെങ്കിൽ എല്ലാറ്റിനും ഒരേ പ്രാർത്ഥന.........

കർത്താവു (കണ്ഠവസ്ത്രമാകുന്ന ഊറാറ - തോൾ വസ്ത്രമാകുന്ന സ്കാപ്പുല) നിന്നെ ധരിപ്പിക്കുകയും ദുർദിവസത്തിൽ തന്റെ മറവിടത്തിലും, തന്റെ കൂടാരത്തിന്റെ തണലിലും നിന്നെ മറയ്ക്കുകയും, ശത്രുക്കൾക്കെതിരായി നിന്റെ തല ഉയർത്തുകയും ചെയ്യട്ടെ.

**തടിക്കുരിശുമാല**

ആഘോഷണം

ധരിപ്പിക്കുമ്പോൾ

ദൈവപുത്രന്റെ വന്ദ്യ സ്ലീബാ നിനക്കു കാവൽക്കാരനും, തോറ്റുപോകാത്ത ആയുധവുമായിരിക്കട്ടെ. ശത്രുവിന്റെയും മത്സരിയായ ആത്മാവിന്റെയും സകല ശക്തികളും അതിനാൽ എന്നേക്കും നീ തള്ളിയിട്ട് വീഴിക്കുകയും ചെയ്യുമാറാകട്ടെ.

**വെള്ളശിരോവസ്ത്രം (സ്ത്രീകൾക്ക്) (മസനപ്സാ)**

ആഘോഷണം

ധരിപ്പിക്കുമ്പോൾ

മനുഷ്യസ്നേഹം മൂലം സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വന്നു, താഴ്മയുടെ അടയാളമായി മുൾക്കിരീടം എടുത്ത ഉഗ്രശക്തി നീതിപൂർവ്വമായ താഴ്മ നിന്നെ ധരിപ്പിക്കുകയും വിജയത്തിന്റെ ശിരോവസ്ത്രം നിന്റെ തലയിൽ വയ്ക്കുകയും ചെയ്യുമാറാകട്ടെ. ആമ്മീൻ.

**വെള്ളമൂടുപടം (Veil)**

ആഘോഷണം

ധരിപ്പിക്കുമ്പോൾ

നല്ലവനെ നമ്മേ ആരു കാണിക്കും. അവന്റെ മുഖപ്രകാശം നിന്റെ മേൽ അവൻ വിരിക്കട്ടെ. കർത്താവു തന്റെ സന്തോഷം നിന്റെ ഹൃദയത്തിനു നൽകുമാറാകട്ടെ.

ചെരുപ്പുകൾ (പ്രാർത്ഥന കൂടാതെ ധരിപ്പിക്കുന്നു)

**പ്രാർത്ഥന (കിഴക്കോട്ട്)**

ഗെൽദോയുടെ മൂന്നാമത്തെ പ്രാർത്ഥന.

സംസാരിക്കാവതല്ലാത്ത നാമവും, കൊടുങ്കാറ്റിൽ നിന്നും വീണ്ടുകൊള്ളുന്നവനും, മനുഷ്യരെ താങ്ങുന്നവനും, മാലാഖമാരുടെയും, പേരു വിളിക്കപ്പെട്ടിരിക്കുന്ന സകല നാമങ്ങളുടെയും ദൈവവും, വിശിഷ്ട ബുദ്ധിയുള്ള കുഞ്ഞാടുകളുടെയും ഇടയനുമായ ഞങ്ങളുടെ കർത്താവേശുമശിഹാ! ഈ നിന്റെ ദാസനെ മാലാഖമാരുടെ ഈ വേഷത്തിൽ നീ കാത്തുകൊള്ളണമെ. അശുദ്ധ പിശാചിന്റെ ക്രമത്തിലേക്കു ചേരുവാൻ തക്കവണ്ണം അവൻ അതിനെ വഷളാക്കരുതെ. എന്റെ കർത്താവേ! നിന്റെ വലതുതൃക്കൈ കൊണ്ട് അവനെ മറച്ചു കൊള്ളണമെ. പിശാചും മത്സരികളായ അവന്റെ സൈന്യങ്ങളും അവനിൽ പ്രമോദിക്കാതിരിക്കത്തക്കവണ്ണം കരുണയുള്ള പിതാവും, ജ്ഞാനിയായ ഇടയനും, സത്യദൈവവും ജാഗ്രതയുള്ള സ്നേഹിതനുമെന്ന പോലെ അവനെ സംരക്ഷിച്ചുകൊള്ളണമെ. ഞെരുക്കമുള്ള വാതിലിൽ കൂടി മഹത്വമുള്ള നിന്റെ പിതാവിന്റെ അടുക്കലേക്കു അവനെ ഉയർത്തണമെ. മേലുള്ള നിന്റെ ഭവനത്തിലേക്കു അവനെ പ്രവേശിപ്പിക്കണമെ. എന്തുകൊണ്ടെന്നാൽ മഹത്വം നിന്റെയും, കാരുണ്യവാനായ നിന്റെ പിതാവിന്റെയും ജീവനുള്ളവനും ജീവിപ്പിക്കുന്നവനും, സാരാംശത്തിൽ നിന്നോടു ഒന്നായിയിരിക്കുന്നവനുമായ നിന്റെ റൂഹായുടേതുമാകുന്നുവല്ലോ. ഹോശോ..........

**സമാധാനം കൊടുക്കൽ (പടിഞ്ഞാട്ട്)**

ദൈവതിരുമുമ്പാകെയും, തന്റെ പരിശുദ്ധ മാലാഖമാരുടെയും, ഈ പരിശുദ്ധ മദ്ബഹായുടെയും വൈദികവും ദൈവികവുമായ ഈ സഹോദര സംഘം മുഴുവന്റെയും മുമ്പാകെയും നീ ചെയ്തിട്ടുള്ള നിശ്ചയ പ്രഖ്യാപനങ്ങളുടെ സ്ഥിരതയ്ക്കായി സ്നേഹബന്ധത്തിന്റെയും, പരിശുദ്ധ റൂഹായുടെയും വിശ്വാസത്തിൽ ഞങ്ങൾ നിനക്കു കർത്താവിൽ സമാധാനം നൽകുന്നു. തന്റെ സമാധാനം നമ്മുടെ ഇടയിൽ വസിക്കുകയും തന്റെ സ്നേഹം നമ്മുടെ

ഉള്ളിൽ സ്ഥിരപ്പെടുകയും തന്റെ കൃപ നമ്മുടെ മേൽ വാഴുകയും, തന്റെ കരുണയാൽ നമ്മുടെ ആയുഷ്കാലമൊക്കെയും എന്നേക്കും നാം സംരക്ഷിക്കപ്പെടുകയും ചെയ്യുമാറാകട്ടെ. ആമ്മീൻ.

അനന്തരം താഴെ കൊടുത്തിരിക്കുന്ന മാനീസാ ചൊല്ലിക്കൊണ്ട് എല്ലാവരും അവനവന്റെ സ്ഥാനം അനുസരിച്ച് സ്ഥാനാർത്ഥിക്കു സമാധാനം കൊടുക്കുന്നു.

**മാനീസാ (ഒഴുക്ക്)**

മശിഹായുടെ ആദേശങ്ങളതാം - നുകമേറ്റു വിധേ-
യത്തിന്നായ്- ഗളമതു താഴ്ത്തി നമിച്ചിട്ടുള്ളോരേ!-
ക്ഷണികമതായ് പാഞ്ഞൊഴിയും മോദങ്ങളെ വിട്ടും -
ഉഴലിക്കും നിഴലാമിമ്പങ്ങളെ വിട്ടും - ഭയമൊടു
കർത്തനെ സേവിപ്പിൻ - ഭാരമതും ചുമടുംപോൽ
നിങ്ങടെ ബോധം - അദ്ധ്വാനങ്ങൾക്കായ് തെളി-
യിക്കുക നിങ്ങൾ - കഠിനതയേറും കാര്യം ചിന്തിപ്പിൻ
തന്നുടെ നുകവും ചുമടും പരമാനന്ദകരം -
പ്രാപിക്കേണ്ടും ശാശ്വതകൃപയിൻ പ്രത്യാശയുമവതാൻ
ലിഖിതം പോലന്ത്യംവരെയും തന്നെ നോക്കി -
പാർക്കുന്നോരഖിലർക്കും കർത്തൻ നല്ലവനാം -
നാശം ചെയ്തുത്തമനാഥനു ഭംഗം ചേർക്കരുതെ.
തൻകൃപ മൂലം നമ്മെ താൻ സൃഷ്ടിച്ചുളവാക്കി -
ലംഘന വഴിയായ് നാശത്തിൽ നാം നിപതിച്ചപ്പോൾ
നിർമ്മല തിരുരുധിരാൽ നമ്മെ താൻ വീണ്ടും
സമ്പാദിച്ചു.

**ഹൂത്തോമ്മോ (കിഴക്കോട്ട്)**

ഞങ്ങളുടെ കർത്താവും ദൈവവുമെ! നിന്റെ ആർദ്രതയോടു ഞങ്ങൾ അപേക്ഷിക്കുകയും, യാചിക്കുകയും ചെയ്യുന്നു. നിന്റെ പക്കലുള്ള നിന്റെ ദാസന്റെ നിർവ്യാജമായ നിശ്ചയപ്രഖ്യാപനങ്ങൾ അവൻ കാക്കുമാറാകണമെ. ലോത്തിന്റെ ഭാര്യയെപ്പോലെ അവൻ പിൻതിരിയുമാറാകരുതെ. എന്നാലോ അവന്റെ ആയുഷ്കാലമൊക്കെയും ലജ്ജ കൂടാതെ നിനക്കായി മാത്രം ജീവിക്കുകയും നിരന്തരമായി തിരുമുമ്പാകെ നിലനില്ക്കുകയും ചെയ്യുമാറാകണമെ. ഒരിക്കലും അഴിഞ്ഞുപോകാത്ത സ്വർഗ്ഗീയ ഭാഗ്യങ്ങൾക്കും, നശിച്ചുപോകാത്ത പ്രകാശ മണവറയ്ക്കും, നിന്റെയും, നിന്റെ പിതാവിന്റെയും, നിന്റെ പരിശുദ്ധ റൂഹായുടെയും കൃപയാലും കരുണയാലും അവൻ യോഗ്യനാകുകയും ചെയ്യണമെ. അവരോടു കൂടി നിനക്കു സ്തുതിയും, ബഹുമാനവും, ആധിപത്യവും കൃതജ്ഞതയും യോഗ്യമാകുന്നു. ഹോശോ........... ആമ്മീൻ.

**സമാപന പ്രാർത്ഥന (കിഴക്കോട്ട്)**

മനുഷ്യസ്നേഹമുള്ള നാഥാ! ഈ നാഴികയിൽ ഞങ്ങളിൽ സൂക്ഷിച്ച് ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ. നിന്റെ കല്പനകൾ മുഖാന്തിരം വിശുദ്ധിയോടു കൂടി ജീവിപ്പാനും, സമാധാന ഹൃദയത്തോടെ നിന്നെ സേവിപ്പാനും, സമാധാന മാർഗ്ഗത്തിൽ ഞങ്ങളുടെ ഹൃദയങ്ങളെ ചൊവ്വാക്കണമെ. എന്തുകൊണ്ടെന്നാൽ നീ ഇമ്പവാനും, നിന്നെ വിളിക്കുന്നവരോട് വളരെ കരുണയുള്ളവനുമാകുന്നു. നിനക്കും, നിന്റെ പിതാവിനും ജീവനുള്ള നിന്റെ വിശുദ്ധ റൂഹായ്ക്കും സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോ.....

# Profession

# (Monk- Nun)

### (പ്രഖ്യാപിത സന്യാസി - പ്രഖ്യാപിത സന്യാസിനി)

**Note:** വി. കുർബാന ചൊല്ലണമെന്നു നിർബന്ധമില്ല. ചൊല്ലുന്നെങ്കിൽ സ്ഥാനാർത്ഥി അഴിക്കകത്തു നിന്നു വി. കുർബാന കാണുന്നു. സാദീക്കോ കഴിയുമ്പോൾ മദ്ബഹായുടെ വളവുങ്കൽ നടക്കു താഴെ മുട്ടുകുത്തി നിർത്തിക്കൊണ്ട് ചോദ്യോത്തരങ്ങൾ നടത്തുന്നു (pp.174 -179).

**ഭരമേല്പിക്കൽ പ്രാർത്ഥന**

സ്ഥാനാർത്ഥിയെ കാർമ്മികന്റെ അടുക്കൽ മദ്ബഹായുടെ നടയിൽ നിർത്തിക്കൊണ്ട് റീശ്ദയറാ ഈ ഭരമേല്പിക്കൽ പ്രാർത്ഥന നടത്തുന്നു. റീശ്ദയറാ ഇല്ലെങ്കിൽ കാർമ്മികൻ തന്നെ ഈ പ്രാർത്ഥന നടത്തുന്നു.

പരിശുദ്ധനും, ശുദ്ധിമാന്മാരുടെ സ്നേഹിതനും, പരിശുദ്ധന്മാരിൽ സമാശ്വസിക്കുന്ന വനുമായി, സകലത്തിലും വിശുദ്ധനായ ദൈവമെ! നിന്റെ പക്കലുള്ള വിശുദ്ധിയിലേക്കു, വേർതിരിഞ്ഞ് അടുത്തു വന്നിരിക്കുന്ന ഈ ദാസനെ നീ അംഗീകരിക്കണമെ. നിന്റെ പരിശുദ്ധ തേജസ്സിന്റെ നിവാസങ്ങളിലായിരിപ്പാൻ, ശമുവേൽ യോഗ്യനായി തീർന്നപ്രകാരം, നിന്റെ തിരുഹിതം പോലെ ആയുഷ്കാലമൊക്കെയും, ഹൃദയവെടിപ്പോടും, പരമാർത്ഥതയോടും കൂടെ സൽപ്രവർത്തികളാൽ, നിന്റെ ദൈവത്വത്തിങ്കലേക്കു അടുത്തുവരുവാൻ ഇവൻ യോഗ്യ നാകണമെ. നിസ്തുലവും കളങ്കരഹിതവും, പറ്റുമാനങ്ങളില്ലാത്തതുമായ ജീവിതം ഇവനു കൊടുക്കണമെ. പിതാവും, പുത്രനും, പരിശുദ്ധ റൂഹായുമേ! ഇവൻ മൂലമായി നിന്റെ ശ്രേഷ്ഠതയേറിയ വന്ദ്യ തിരുനാമം മഹത്വപ്പെടുമാറാകണമെ. ഹോശോ............

വി. കുർബാന ഉണ്ടെങ്കിൽ ഭരമേല്പിക്കൽ പ്രാർത്ഥന കഴിഞ്ഞാൽ സ്ഥാനാർത്ഥിക്കു, പുരുഷനെങ്കിൽ മദ്ബഹായിൽ കയറി നില്ക്കാം. സ്ത്രീ എങ്കിൽ മദ്ബഹായുടെ താഴെത്തന്നെ നിർത്തി എല്ലാം നടത്തുന്നു. വേദവായന വരെ സ്ഥാനാർത്ഥി ഇടയ്ക്കിടയ്ക്കു മുട്ടുകുത്തി കുമ്പിടണം.

**പ്രാരംഭ പ്രാർത്ഥന**

ശുബഹോ.......... വാലൈൻ......

സ്വർഗ്ഗത്തിൽ മാലാഖമാരാൽ വന്ദിക്കപ്പെടുന്നവനായ നിന്റെ ഏകജാതനാം പുത്രനെ അയക്കുകയും, പാപത്തിനു ദാസരായിരുന്നവരെ സ്വാതന്ത്ര്യപ്പെടുത്തുകയും, നീതിനട പടികളാൽ ഭൂമിയിൽ മാലാഖമാരെപ്പോലെ ആയിരിക്കണമെന്ന് ഓർപ്പാൻ കൽപിക്കുകയും ചെയ്ത സർവ്വശക്തനായ ദൈവമായ കർത്താവേ! ആത്മീയവും സ്വർഗ്ഗീയവുമായ നിന്റെ വാഴ്വാൽ ഈ നിന്റെ അടിയാനെ അനുഗ്രഹിക്കണമെ. സൽപ്രവർത്തിക്കായി അവനെ നീ തിരഞ്ഞെടുക്കണമെ. ബഹുമാനത്തിനു യോഗ്യമായ നടപടി അവനു നൽകണമെ. നിന്റെ പക്കലുള്ള വാഗ്ദത്തം അവന്റെ പക്കൽ നിറവേറ്റണമെ. ജാഗ്രതയോടും, നിരന്തരവും സ്ഥിരവു മായ ഒരുക്കത്തോടും പരിപൂർണ്ണ വിശ്വാസത്തോടും കൂടെ കർത്താവേശു മശിഹാ മുഖാന്തിരം സ്വർഗ്ഗീയ നന്മകൾക്കു ഇവൻ യോഗ്യനായിത്തീരണമെ. തന്നോടും, നിന്റെ വിശുദ്ധ റൂഹാ യോടും കൂടെ സ്തുതിയും ബഹുമാനവും ആധിപത്യവും നിനക്കു യോഗ്യമാകുന്നു. ഹോശോ............... ആമ്മീൻ.

ദൈവമെ നിന്റെ കൃപ പോലെ............

## എനിയോനോ

1. പുണ്യപ്രദനാ-കും നീ മാത്രം
കരുണാ ബഹുലൻ - ദേവേശാ!
ധൂർത്താത്മജനെപ്പോലിവനെ
കൈക്കൊള്ളുക കൃപചെയ്കിവനിൽ

2. താപികളായോ - ർക്കായ് വാതിൽതു-
റക്കും, കരുണാബ്ധേ! - നിൻകൃപയാൽ
മോചിയ്ക്കിവനുടെ കടപാപങ്ങൾ
കൃപ ചെയ്തീടണമിവനിൽ നീ

3. മുട്ടുന്നടിയാൻ - നിൻ വാതിൽ കൃപ-
യേറും ദയവാൽ - ദേവേശാ!
ആർദ്രതതോന്നീട്ടെൻ നാഥാ! - കുറ്റം
പോക്കി, കൃപ ചെയ്കിവനിൽ

4. കേഴുന്നടിയാൻ - നെടുവീർപ്പുക-
ളൊടു മിഴിനീരിൽ - കരുണാബ്ധേ!
പുണ്യം നൽകുക പാപിസ്ത്രീക്കും -
ചുങ്കക്കാരനുമെന്നതുപോൽ.

ശുബഹോ.......... മെന്ഓലം.

5. കോപിപ്പിച്ചെൻ - പാപം രഞ്ജി-
ക്കെന്നർത്ഥനയാൽ - ദേവേശാ!
കൈകൊള്ളുക കള്ളന്നൊപ്പം
കനിയണമെൻ വിശ്വാസത്താൽ.

## ഭാഗ്യവാന്മാർ

ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു.

ദുഃഖിച്ചിരിക്കുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ആശ്വാസപ്പെടും.

സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ഭൂമിയെ അവകാശമായി അനുഭവിക്കും.

നീതിക്കായി വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ തൃപ്തരാകും.

കരുണയുള്ളവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവരുടെമേൽ കരുണയുണ്ടാകും.

സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും.

നീതി നിമിത്തമായിട്ട് പീഡിപ്പിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെയാകുന്നു.

അവർ നിങ്ങളെ നിന്ദിക്കുകയും, പീഡിപ്പിക്കുകയും, എന്റെ നിമിത്തം സകല ദുർവചനത്തെയും നിങ്ങളുടെ നേരെ വ്യാജമായിട്ടു പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ.

നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിച്ചിരിക്ക കൊണ്ട് നിങ്ങൾ സന്തോഷിച്ച് ആനന്ദിപ്പിൻ. ബാറെക്മോർ. ശുബഹോ........... മെന്ഓലം..........

**എനിയോനോ**

എന്റെ ദൈവമെ! നീ എന്റെ ദൈവമാകുന്നു. ഞാൻ നിനക്കായി കാത്തിരിക്കുന്നു. ദാഹിച്ചു വരണ്ടു വെള്ളത്തിനായി ആഗ്രഹിക്കുന്ന ഭൂമിയെപ്പോലെ എന്റെ ആത്മാവ് നിന്നെക്കുറിച്ച് ദാഹിച്ചിരിക്കുന്നു. എന്റെ ജഢവും നിനക്കായി കാത്തിരിക്കുന്നു.

ദേവേശാ! - തുണ ചെയ്ക -
ഞാൻ ചെയ്തൊരു - പാപത്തിൻ
പിശറുകളോളങ്ങൾ - ചുറ്റുന്നു.
തുറമുഖമാകണമെൻപേർക്കായ്
    മുങ്ങാതെ - പാപാധികൃത്താൽ
    അനുതാപത്തിനു നോക്കി പാർക്കുന്നേൻ
ഹസ്തം നീട്ടണമെ
ശെമഓനെന്നവിധം
കൃപചെയ്തീടണമെ.

നിന്റെ ബലവും നിന്റെ ബഹുമാനവും കാണ്മാൻ ഇപ്രകാരം സത്യമായിട്ട് ഞാൻ നിന്നെ നോക്കി. എന്തെന്നാൽ നിന്റെ കരുണ ജീവനേക്കാൾ നല്ലതാകുന്നു. എന്റെ അധരങ്ങൾ നിന്നെ സ്തുതിക്കും.

വീരന്മാ - രേ വീഴ്ത്തി
അർത്ഥികളാം ദുർബ്ബലരേ
വലതുകരത്താൽ നീ - തുണ ചെയ്തു
പീഡിതനായ് മുറിവേറ്റവനാ
മെന്നേ നീ - കൃപയാൽ സുഖമാക്ക
ശരണം കെട്ടോരുടെ ശരണം നീതാൻ
    കനിവൊടു തുണചെയ്ക
    തിരിയണമെങ്കൽ നീ
    കൃപ ചെയ്തീടണമെ.

ഞാൻ ജീവനോടിരിക്കുമ്പോൾ ഇപ്രകാരം ഞാൻ നിന്നെ വാഴ്ത്തുകയും നിന്റെ നാമത്തിൽ എന്റെ കൈകൾ ഉയർത്തുകയും ചെയ്യും. എന്റെ ആത്മാവു കൊഴുപ്പും മേദസ്സും പോലെ പുഷ്ടിയാകും. എന്റെ വായ് സ്തുതിയുള്ള അധരങ്ങൾ കൊണ്ട് നിന്നെ മഹത്വപ്പെടുത്തുകയും ചെയ്യും.

നിൻകൃപയാ - ലെന്നേ നീ
പൂഴിയിൽ നിന്നുളവാക്കീ-
ട്ടെന്നേ അണിയിച്ചു - യോഗ്യമതായ്
നിൻ പ്രതിരൂപഛായകളേ
ഭാഗ്യമെഴും - പറുദീസാ തന്നിൽ
ആനന്ദിപ്പാനധികാരം നൽകി
സ്പർദ്ധതയാൽ ദുഷ്ടൻ
ഉയരത്തീന്നെന്നേ - വീഴിച്ചു
ഉദ്ധിതനാക്കണമെന്നേ നിന്നലിവാൽ
തിരിയണമെങ്കൽ നീ
കൃപ ചെയ്തീടണമെ

എന്റെ കിടക്കമേൽ ഞാൻ നിന്നെ ഓർത്തു. രാത്രികാലങ്ങളിൽ ഞാൻ നിന്നെ ധ്യാനിക്കുകയും ചെയ്തു. എന്തെന്നാൽ നീ എനിക്കു സഹായക്കാരനായിത്തീർന്നു. നിന്റെ ചിറകുകളുടെ നിഴലിൽ ഞാൻ മറയ്ക്കപ്പെടും.

ഉന്നതമാം - പറുദീസ്സീ-
ന്നെന്നേ ദുഃഷ്ടൻ വീഴ്ത്തി
കടുപൈശൂന്യത്താൽ - വഞ്ചനയിൽ
മരണമതാം ന്യായത്തീർപ്പിൽ
നിപതിച്ചേ - നവനേ കേട്ടതിനാൽ
നിൻ രൂപത്തൊടു നാഥാ! കൃപ ചെയ്ക
അവനുടെ കൈയിൽ നി -
ന്നെന്നേ വിടുവിക്ക
കൃപ ചെയ്തീടണമെ

എന്റെ ആത്മാവ് നിന്നെ പിന്തുടർന്നു. നിന്റെ വലതു കൈ എന്നെ താങ്ങുകയും ചെയ്തു. എന്റെ ആത്മാവിനെ നശിപ്പിപ്പാൻ അവർ അന്വേഷിച്ചു. അവർ ഭൂമിയുടെ ആഴങ്ങളിലേക്കു പ്രവേശിക്കും.

പാപികളേ - നീ വീണ്ടു
വഷളാകും ജാതികളെ
നിൻ കാരുണ്യത്താൽ - കർത്താവാം
ദേവേശാ നീ ശുചിയാക്കി
    നിൻ കൃപയാൽ പാപിനി സുഖമാർന്നു
    മലിനത പൂണ്ടൊരു ഹീനൻ ഞാനെന്നേ
രക്ഷിച്ചീടണമെ
തിരിയണമെങ്കൽ നീ
കൃപ ചെയ്തീടണമെ

അവർ വാളിന് ഏല്പിക്കപ്പെടുകയും കുറുനരികൾക്കു ഭക്ഷണമായിത്തീരുകയും ചെയ്യും. രാജാവു ദൈവത്തിൽ സന്തോഷിക്കും.

കർത്താവാം - ദേവേശാ!
കാരുണ്യം ചെയ്യണമെ
പാപത്തിൻ കടലിൽ - ഞാൻ താണു
എന്നേയേറ്റീടണമലിവാ-
ലാഴത്തിൽ - ഞാൻ നിപതിക്കാതെ
ഉത്തമനാഥാ! താവകരക്ഷയ്ക്കായ്
നോക്കിപ്പാർക്കുന്നു
കാരുണ്യത്താൽ നീ
കൃപ ചെയ്തീടണമെ.

അവനെക്കൊണ്ട് ആണയിടുന്ന ഏവനും പുകഴ്ചയുണ്ടാകും. എന്തെന്നാൽ അസത്യം പറയുന്നവരുടെ വായ് അടക്കപ്പെടും.

പാപിനിയേ - ശുചിയാക്കി
നിൻവസനം തൊട്ടോളാം
നിണവാർച്ചക്കാരി - സുഖമാർന്നു
ഞാനോ ഹീനൻ ബഹുകറയാൽ
സോപ്പായാൽ - വെണ്മ വരുത്തണമെ
പാപികളോടലിവുള്ളോൻ നീ തന്നെ
ദയ ചെയ്യുക കൃപയാൽ
ചുങ്കക്കാരനുപോൽ
കൃപ ചെയ്തീടണമെ.

ശുബഹോ......... മെന്ഓലം

എളിയവരേ - നീയേറ്റി
നീതിജ്ഞരെ നീ ചേർത്തു
നഷ്ടന്മാർ വന്നു - നിൻ കൃപയാൽ
ഞാനോ പാപി കുറ്റങ്ങൾ
ബഹുലമതാം - കൃപയാൽ മോചിക്ക
പാപികളെല്ലാവർക്കും നീ തന്നേ -
സങ്കേതസ്ഥാനം
പ്രാർത്ഥിച്ചീടുന്നു
കൃപ ചെയ്തീടണമെ

കുറിയേലായിസ്സോൻ

എക്ബാ

വാനോർ വാഴ്ത്തിപ്പാടുന്നു
മാനോർ വന്ദനയേറ്റുന്നു
അഖിലജഗത്തിന്നുടയോനാം നിത്യൻ
സ്വയസ്ഥിതനേക - ന്നീശന്നായ്.

**എനിയോനോ (മറ്റൊന്ന്)**

ബലവാനായ കർത്താവേ! നിന്റെ കൂടാരങ്ങൾ എത്ര മനോഹരം. എന്റെ ഉള്ളം കർത്താവിന്റെ പ്രാകാരങ്ങളെ നോക്കി മോഹിക്കുന്നു.

(മശിഹാ ജീവിച്ചെഴുന്നേറ്റു)

ദയറായെൻ ലക്ഷ്യസ്ഥാനം
പ്രേമിച്ചേൻ സന്യസസംഘം
സ്നേഹത്തോടെന്നെ ചേർക്ക
നിങ്ങടെ പ്രാർത്ഥനയെന്നഭയം.

എന്റെ ഹൃദയവും എന്റെ ജഡവുമെ! ജീവനുള്ള ദൈവത്തെ സ്തുതിക്ക. കുരുവി ഒരു വാസസ്ഥലവും, ചെങ്ങാലി ഒരു കൂടും കണ്ടെത്തിയിരിക്കുന്നു. എന്റെ രാജാവും എന്റെ ദൈവവുമായ സൈന്യങ്ങളുടെ യഹോവേ! നിന്റെ യാഗപീഠങ്ങളെ തന്നെ.

തുറസ്സാമീശൻ തൻ വാതിൽ
ശിഷ്ടർക്കും ദുഷ്ടന്മാർക്കും
തുറക്കണമതു നിന്നാർദ്രതയാൽ
താപമെഴുന്നെന്നേ ചേർക്കാൻ

ബലവാനായ കർത്താവേ! നിന്റെ ബലിപീഠത്തിന്നരികെ പക്ഷിക്കുഞ്ഞുങ്ങൾ വളർന്നു. എന്റെ രാജാവും എന്റെ ദൈവവുമെ! നിന്റെ ഭവനത്തിൽ വസിക്കുന്നവർ ഭാഗ്യവാന്മാരാകുന്നു.

ദുഃഷ്ടക്കെണിയിൽ ബന്ധിതനായ്
ഭൗമികമോഹങ്ങളിൽ വീണു
നിൻ കരുണയ്ക്കായ് ഞാനെത്തി
ദുഃഖിതനായ് പിന്തിരിയരുതെ

നിന്നെയവർ നിത്യമായ് സ്തുതിക്കും. നീ സഹായിയായിരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ.

സോദരരേ (സോദരിമാർ) വൃതമേറ്റോരേ-
താതരെ (തോഴികളെ) യെന്നഭയം നിങ്ങൾ
പ്രാർത്ഥിക്കെൻ പേർക്കായ് നിങ്ങ -
ളീശൻ കൃപ ചെയ്തീടാനായ്.

എന്റെ ഹൃദയത്തിൽ നിന്റെ ഊടുവഴികളുണ്ട്. കണ്ണുനീർ താഴ്വരയിൽ കൂടി അവർ കടന്നു പോയി. അവർ അതിനെ വാസസ്ഥലമാക്കി.

കുരിശുമരത്തിൽ പാപിക്കായ്
സ്വയമർപ്പിച്ചോനാം മശിഹാ!
കുരിശാൽ കാക്കുക ദാസനെ (ദാസികളെ) നീ
തിരുമുമ്പിലവൻ (ർ) കൂപ്പുന്നു

നിയമം കാക്കുന്നവൻ അനുഗ്രഹം ധരിക്കും. ശക്തിയിൽ നിന്നു ശക്തിയിലേക്കു അവൻ പ്രയാണം ചെയ്യും.

ക്ഷണികമതാമിമ്പം വിട്ടേൻ
കഷ്ടപ്പാടുകളേറ്റു ഞാൻ
നീയാഗതനാകും നാളിൽ
പരിശുദ്ധോഹരി നൽകണമെ.

ദൈവാധിദൈവം സീയോനിൽ അവന്നു കാണപ്പെടും.

ബലവാനായ ദൈവമായ കർത്താവേ! എന്റെ പ്രാർത്ഥന കേൾക്കണമേ.

ആർദ്രതയുള്ളോനാം നാഥാ
നിൻ കരുണയിലെൻ സങ്കേതം
അനുതാപികളുടെ സ്നേഹിതനെ!
കൈക്കൊള്ളെന്നെ താപത്താൽ.

യാക്കോബിന്റെ ദൈവമെ! കേൾക്കുക. എന്റെ സഹായക്കാരനായ ദൈവമെ! നോക്കുക. നിന്റെ അഭിഷിക്തന്റെ മുഖം കാണുക. നിന്റെ ആലയത്തിലുള്ള ഒരു ദിവസം ആയിരങ്ങളേക്കാൾ ഉത്തമം.

സോദരരേ! (തോഴികളെ) താതന്മാരേ! (സോദരിമാരെ)
സ്നേഹമെഴുന്നൊരു വൃതസംഘം
നിന്ദിതനെൻ (യെൻ) പേർക്കർത്ഥിപ്പിൻ
നിങ്ങടെ പ്രാർത്ഥനയെന്നഭയം.

അധർമ്മികളുടെ കൂടാരത്തിൽ വസിക്കുന്നതിനേക്കാൾ അധികം ദൈവത്തിന്റെ ഭവനത്തിൽ വസിപ്പാൻ ഞാനിഷ്ടപ്പെട്ടു.

ഉത്തമനേ! കൃപയിൻ പൂർണ്ണാ
സോദരനൊടു (രിയൊടു) കൃപ ചെയ്യേണം
നിൻ തിരുവിഷ്ടം നിറവേറ്റാൻ
നിൻ പ്രീണിതരാം ധാർമ്മികർ പോൽ

എന്തെന്നാൽ ദൈവമായ കർത്താവ് നമ്മെ പോറ്റി പുലർത്തുന്നവനും നമ്മുടെ സഹായിയുമാകുന്നു. കൃപയും ബഹുമാനവും കർത്താവു നൽകും.

നാഥാ! ദയ ചെയ്തീടണമെ.
കടപാപങ്ങൾ മോചിക്ക
ഞാൻ ചെയ്തോരപരാധങ്ങൾ
ഓർക്കരുതേ കാരുണ്യാബ്ധേ!

നിഷ്കളങ്കതയിൽ നടക്കുന്നവരിൽ നിന്നും തന്റെ നന്മകൾ താൻ നിരോധിക്കുകയില്ല. ബലവാനായ ദൈവമായ കർത്താവേ! നിന്നിൽ ശരണപ്പെടുന്ന മനുഷ്യൻ ഭാഗ്യവാൻ.

ന്യായാധിപനാം നീതിജ്ഞാ!
രഹസ്യം വെളിവായ് കാണുന്നോൻ
ഗുപ്തങ്ങൾ വെളിവാകുമ്പോൾ
എന്നേ വിധി ചെയ്തീടരുതേ.

ശുബഹോ............ മെന്ഓലം

കന്നിക ദൈവപ്രസവിത്രി
നിബിശ്ലീഹർ - സഹദേന്മാരും
കോട്ടയുമനുയാത്രക്കാരും
ആകും നിന്നായുഷ്കാലേ.

**പ്രുമിയോൻ**

അനുതാപികളെ സ്വീകരിക്കുന്നവനും, അകൃത്യങ്ങൾ മോചിക്കുന്നവനും, പാപികളെ നീതി കരിക്കുകയും തന്റെ പക്കലേക്കു തിരിഞ്ഞു വരുന്നവരുടെ അകൃത്യങ്ങൾ നീക്കിക്കളയു കയും ചെയ്യുന്നവനുമായ പിതൃപുത്ര പരിശുദ്ധാത്മാവാം ദൈവത്തിനു സ്തുതി. എന്റെ കർത്താവേ! ഇമ്പകരമായ നിന്റെ നുകം വഹിപ്പാൻ അടുത്തു വന്നിരിക്കുന്ന ഈ നിന്റെ ദാസനെ നിന്റെ കൃപയാൽ വിശുദ്ധീകരിക്കണമെ. കർത്താവേ! നിന്റെ കല്പനകൾ പാലി പ്പാൻ അവനെ നീ ശക്തിപ്പെടുത്തണമെ. പരീക്ഷകളിൽ നിന്നും വീണ്ടുകൊള്ളണമെ. എന്തെ ന്നാൽ നീ മാത്രം ഉത്തമനും, കാരുണ്യവാനുമാകുന്നു. നിനക്കു ഈ നേരത്തും........ ആമ്മീൻ.

**സെദറാ**

സകല ജഢങ്ങളുടെയും ജീവനിൽ താല്പര്യപ്പെടുന്നവനായ ദയാലുവും, കാരുണ്യവാ നുമായ കർത്താവേ! നീ അനുഗ്രഹിക്കുന്നവനാകുന്നു. നിന്റെ കൃപ സകലത്തിന്മേലും വ്യാപ രിച്ചിരിക്കുന്നു. സകലത്തെയും നീ സ്നേഹിക്കുന്നു. നീ വാഴ്ത്തപ്പെട്ടവനും സകലരാലും പുകഴ്ത്തപ്പെടുന്നവനുമാകുന്നു. കർത്താവേ! ഇമ്പകരമായ നിന്റെ നുകം സന്തോഷത്തോടു കൂടി കഴുത്തിൽ വഹിപ്പാൻ തല വണക്കി, അടിമപ്പെട്ട്, ഒരുങ്ങി തിരിച്ചിരിക്കുന്ന ഈ നിന്റെ ദാസനെ നീ വാഴ്ത്തുകയും, സംരക്ഷിക്കുകയും, ദയ ചെയ്തു അനുഗ്രഹിക്കുകയും ചെയ്യ ണമെ. സൗഭാഗ്യമുള്ള നിന്റെ കുടുംബത്വത്തെ അവൻ ആഗ്രഹിച്ചിരിക്കുന്നു. കർത്താവേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. തിരുവിഷ്ടം തോന്നി ഇതുവരെയുള്ള, മനസ്സോടും മനസ്സു കൂടാതെയുമുള്ള, അവന്റെ സകല നിയമലംഘനങ്ങളും മായിക്കണമെ. കളങ്കമില്ലാത്ത വിശുദ്ധിക്കും, കുറ്റമില്ലാത്ത നടപടിക്കും അടുത്തുവരുവാൻ അവനെ സഹായിക്കണമെ. സത്യ വിശ്വാസത്താലും, മുഖപക്ഷമില്ലാത്ത സ്നേഹത്താലും നിന്നിലുള്ള ശരണത്താലും അവനെ അലങ്കരിക്കണമെ. നിബിയന്മാരുടെ ജ്ഞാനത്തിനും, ശ്ലീഹന്മാരുടെ വിശുദ്ധിക്കും, സഹദേ ന്മാരുടെ ധൈര്യത്തിനും, മൗദ്യാനന്മാരുടെ വിശിഷ്ട ഭക്തിക്കും, പരിശുദ്ധന്മാരുടെ പരിപൂർണ്ണ നടപടിക്കും, അവനെ യോഗ്യനാക്കണമെ. അവയിൽ നിന്നു സമ്പാദിക്കുന്ന പ്രകാശത്താൽ, ജീവിപ്പിക്കുന്ന നിന്റെ പ്രകാശത്തിലേക്കു അവൻ നയിക്കപ്പെടുമാറാകണമെ. പാപത്തിന്റെ സകല കൂട്ടിമുട്ടലുകളെയും, സംഭവങ്ങളെയും നാശകരമായ സകല വികാരങ്ങളെയും, ചവുട്ടി തേക്കുവാൻ അവനെ ശക്തിപ്പെടുത്തണമെ. ആകൽകറുസായുടെ സകല കെണികളിൽ നിന്നും, തടസ്സങ്ങളിൽ നിന്നും, ദുഃഷ്ടമനുഷ്യരുടെ പരീക്ഷണങ്ങളിൽ നിന്നും, ഉപദ്രവത്തിൽ നിന്നും അവനെ സംരക്ഷിക്കണമെ. കർത്താവേ! കർത്താവേ വിരുദ്ധ കാരണങ്ങളിൽപെട്ട്, നിന്റെ തിരുനാമം അവൻ നിമിത്തം ദുഷിക്കപ്പെടാതിരിപ്പാൻ അവനെ വീണ്ടുകൊള്ളണമെ. സകലവിധ പാപങ്ങളിൽ നിന്നും അവനെ രക്ഷിക്കണമെ. ഉഗ്രമായ നിന്റെ ശക്തിയാൽ അവനെ ബലപ്പെടുത്തണമെ. അങ്ങനെ നാമത്തിലും പ്രവർത്തികളിലും, നടപടികളിലും, പെരുമാറ്റ

ങ്ങളിലും, ഉണർച്ചയിലും, ഉറക്കത്തിലും, തിരുമുമ്പാകെ അർപ്പിക്കപ്പെടുന്ന സകല മാനസിക ചലനങ്ങളിലും, നിന്റെ പരിശുദ്ധ നാമത്തിനു മഹത്വകാരണമായി, അവൻ തീരുവാൻ തക്ക വണ്ണം, ശത്രുവിന്റെ സകല പോരാട്ടങ്ങളെയും അവൻ നേരിട്ടു വിജയത്തോടു കൂടി പുറത്തു വരുമാറാകണമെ. വീണ്ടും ആരോഗ്യകരമായ ജീവിതത്തോടു കൂടി എല്ലായ്പ്പോഴും വളർന്ന്, നിന്റെ പരിശുദ്ധ നാമത്തെ ശുശ്രൂഷിക്കുകയും, നിന്റെ മഹത്വത്തിന് ഒരംഗമായിത്തീരുകയും ചെയ്യണമെ. നിന്റെ ഉടമ്പടിയെ സൂഷ്മതയോടു കൂടി പിടിക്കുകയും, നിന്റെ നൽവരങ്ങളുടെ ശക്തി പ്രാപിക്കുകയും ചെയ്യണമെ. ഈ സുഗന്ധധൂപവും, ഞങ്ങളുടെയും അവന്റെയും നെടുവീർപ്പുകളും മൂലം, നിന്റെ ദൈവത്വം അവന്റെ പക്കലേക്കു തിരിഞ്ഞ്, നിന്റെ കൃപ മൂലം ജീവനുള്ളവരുടെ തൊഴുത്തിലേക്കു അവനെ പ്രവേശിപ്പിക്കുകയും, നിന്റെ രാജ്യത്തിലെ കടിഞ്ഞൂലുകളുടെ കൂട്ടത്തിൽ അവനെ എണ്ണുകയും ചെയ്യണമെ. പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ദൈവമായ കർത്താവേ! ഇവയെല്ലാം നിമിത്തവും, ഇവയ്ക്കെല്ലാറ്റിനും വേണ്ടിയും നിന്റെ പരിശുദ്ധ തിരുനാമം എന്നേക്കും വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുമാറാകണമെ. ഹോശോ......... ആമ്മീൻ.

**ഗാനം**

കൂക്കോയോ നിറം 1

1. ദൈവസുതാ നിന്നാലയിലേ - ക്കെത്തിയമേഷം
പാപിനിപോൽ കൃപയിൻ വാതിൽ - മുട്ടി വിളിക്കുന്നു
കൈക്കൊൾകിവനേ
നിൻ കൃപയിൻ പാർശ്വേ-
വയ്ക്കണമിവനിൽ
നിന്നാത്മിക മുദ്ര
ഏല്ക്കുമിവൻ നിന്നിമ്പനുകം - ലഘുവാം ഭാരമതും
ജ്ഞാനികളഞ്ചാം കന്നികളൊ - പ്പംമണിയറ പൂകും

ഹാലേലുയ്യാ - ഹാലേലുയ്യാ

2. മനുഷ്യാത്മാവിൻ മണവാളൻ - മശിഹാ തന്നേ
നിണമതിനാലതിനേ വീണ്ടൂ - കുരിശാൽ പ്രഭ നൽകി
ബഹുനിയമം കൊ
ണ്ടതു സുന്ദരമാക്കി
ശാശ്വത ജീവൻ
വാഗ്ദത്തം ചെയ്തു
കുരിശാരോഹണാമതിനാ - യതുവരണിതയായി
നന്മകളാൽ മണിയറ പൂകാൻ - യോഗ്യത നൽകേണം

ഹാലേലുയ്യാ - ഹാലേലുയ്യാ

3. പരനേശുതൻ നിണവിലയാൽ - നമ്മേ വാങ്ങി
കൂട്ടോടഭയം നീയാക - സത്യം സ്നേഹിച്ചേൻ
കല്പന കാപ്പാൻ
നൽകണമേ ശക്തി
ഉപദേശിക്ക -
തിരുവിഷ്ടം ചെയ്യാൻ
നിൻ നിയമങ്ങൾ കാക്കുന്നോ - ർക്കവജീവപ്രദമാം
പാലിച്ചവനിന്നജഗണമൊടു - ചേർന്നീടണമെ ഞാൻ

ഹാലേലുയ്യാ - ഹാലേലുയ്യാ

ശുബഹോ..........

4. മുട്ടുന്നോർക്കായ് കതകു തുറ-ക്കും ദേവേശാ
വാതിൽ തുറക്കണമെ നാഥാ! - മുമ്പിൽ നമിക്കുന്നു
കൺമണി പോലെ -
കാത്തീടണമെന്നേ -
മറയ്ക്കണമെന്നേ -
ദോഷത്തിൽ നിന്നും.
കരുണയിലെന്നെത്തേടണമെ - കാവൽ ചെയ്യണമെ
നിന്നിഷ്ടർ തൻ സദ്യയ്ക്കായ് - ക്ഷണമേകീടണമെ.
ഹാലേലുയ്യാ - ഹാലേലുയ്യാ

മെൻ്ഓലം............

5. ആട്ടിൻകൂട്ടത്തിന്നാലയി - ലെന്നെ ചേർക്ക
നിങ്ങടെ ഗാനം സ്നേഹിച്ചേ - നെൻ പേർക്കർത്ഥിപ്പിൻ
നാഥൻ നിന്റെ
ബലമേറും കോട്ട -
പീഡകളീന്നും
നീ രക്ഷിതമാകും
ഇഷ്ടം ചെയ്തൊരൊപ്പമവൻ - നിന്നിൽ മോദിക്കും
ശാശ്വതജീവിതമാകുമതിൽ - നീ ആനന്ദിക്കും.

ഹാലേലുയ്യാ - ഹാലേലുയ്യാ

## എത്രോ

പാപികളെ അനുതാപത്തിന് വിളിക്കുകയും നഷ്ടപ്പെട്ടവരെ നീതിയുടെ തൊഴുത്തിലേക്കു പ്രവേശിപ്പിക്കുകയും, തന്റെ ആട്ടിൻകൂട്ടത്തിൽ സമാധാനമുള്ള കുഞ്ഞാടുകളായി അവരെ ആക്കിത്തീർക്കുകയും, തന്റെ ആട്ടിൻകൂട്ടത്തെ സ്വന്ത രക്തം കൊണ്ടു മുദ്രയിടുകയും, തന്റെ സ്ലീബായാൽ തന്റെ ഇടവകയെ അടയാളപ്പെടുത്തുകയും, സ്വന്ത ശരീരത്താൽ മരണമുള്ള വരെ വിലക്കു വാങ്ങുകയും, പാപികളായവരെ സ്വശക്തിയാൽ നീതീകരിക്കുകയും, ശ്ലീഹ ന്മാർ തന്റെ പ്രവത്തനങ്ങളെ സാക്ഷീകരിക്കുകയും ചെയ്യുന്ന കർത്താവേ! നിനക്കു സ്തുതി. ചുങ്കക്കാരിൽ നിന്നും മത്തായിയെയും, പാപികളുടെ ഇടയിൽ നിന്നും സക്കായിയെയും, നീ തിരഞ്ഞെടുത്തു. നിന്നെ ഏറ്റുപറഞ്ഞ കള്ളനെയും നീ നീതീകരിച്ചു. നിന്റെ നാമത്തിൽ വിശ്വസിച്ച പൗലൂസിനെയും നീ നീതീകരിച്ചു. ദൈവമായ കർത്താവേ! നിന്റെ തൊഴുത്തിൽ ചേരുവാൻ ആഗ്രഹിക്കുന്ന ഈ ദാസനെയും അപ്രകാരം നീ നീതീകരിക്കണമെ. നിന്റെ ഇമ്പമുള്ള നുകം സ്വീകരിപ്പാൻ അവന്റെ കഴുത്തു കുനിച്ചിരിക്കുന്നു. അവനു വേണ്ടി അർപ്പി ക്കപ്പെട്ടിരിക്കുന്ന സുഗന്ധധൂപത്തോടു കൂടി അവനെ സ്വീകരിക്കണമെ. ആത്മീയമായ സകല വാഴ്വുകളാലും അവനെ അനുഗ്രഹിക്കണമെ. അവന്റെ ഹൃദയത്തിൽ ദൈവഭക്തി വസിപ്പി ക്കണമെ. പരിപൂർണ്ണരും പരമാർത്ഥികളുമായ ശിഷ്യന്മാരോടു കൂടി വസിപ്പാൻ തക്കവണ്ണം പൂർണ്ണ ശിഷ്യനായി അവൻ നിനക്കു തീരുവാൻ ഇടയാക്കണമെ. പിതാവും പുത്രനും പരി ശുദ്ധ റൂഹായുമെ! അവന്റെ ആയുഷ്കാലം മുഴുവനും എന്നേക്കും മഹത്വമുള്ള ത്രിത്വത്തെ സ്തുതിച്ചു സ്തോത്രം ചെയ്യുമാറാകണമെ. ബ്കുലഹൂൻ യൌമ്മോസോ - റൂഹായായെൻ ......... ആമ്മീൻ.

(ഇവിടം വരെ കുമ്പിട്ടാൽ മതി)

വേദവായന

സൂമോറോ

നീതിമാന്മാരുടെ കൂടാരത്തിൽ മഹത്വത്തിന്റെയും രക്ഷയുടെയും ശബ്ദം ദാവീദു മുഖാന്തിരം പ. റൂഹാ പാടി.

**പഴയനിയമം:** (ഈ അവസരത്തിൽ സ്ഥാനാർത്ഥിക്കു മറ്റുള്ളവരെപ്പോലെ ഇരിക്കാം)

ആദ്യപുസ്തകം. 12:1 –10
സംഖ്യാ പുസ്തകം 6:1 – 9
ആവർത്തനം 30:15 – അവസാനം വരെ.
ബാറാസീറാ 2:1 –13.
ഇയ്യോബ് 22:22 – 28.
വിലാപങ്ങൾ 3:25 – 36.
ഏശായാ 18: 1 – അവസാനം വരെ.
(യേശു ബാറാസീറോ 2:1 –13) (pp. 40 – 41 ദയ്റോയൂസോ)

**ലേഖനങ്ങൾ**

ഭൂവീലശേഷം................

1 പത്രോസ് 1:13 – അവസാനം വരെ.
പൗലൂസ് ശ്ലീഹാ...............................
കൊലോസ്യർ 3: 1 –18.

ഏവൻഗേലി (എല്ലാവരും എഴുന്നേറ്റു നില്ക്കുന്നു)

(പീഠത്തിന്മേൽ വച്ചു വായിക്കുന്നു. സ്ഥാനാർത്ഥി നില്ക്കുന്നു.) ഹൂലോലോയും പെസ്ഗോമയും.

**ലൂക്കോസ് 14:25 – 34**

വളരെ പുരുഷാരം തന്നോടു കൂടി പൊയ്ക്കൊണ്ടിരിക്കുമ്പോൾ, താൻ തിരിഞ്ഞു അവരോടു ഇപ്രകാരം അരുളിച്ചെയ്തു. എന്റെ അടുക്കൽ വരികയും, തന്റെ അപ്പനെയും, അമ്മയെയും, സഹോദരങ്ങളെയും, സഹോദരികളെയും, ഭാര്യയെയും, മക്കളെയും തന്നെത്തന്നെയും ത്യജിക്കാതിരിക്കുകയും ചെയ്യുന്നവനു എനിക്കു ശിഷ്യനായിരിപ്പാൻ കഴിയുകയില്ല. തന്റെ കുരിശെടുത്തു എന്റെ പിന്നാലെ വരാത്തവനും, എനിക്കു ശിഷ്യനായിരിപ്പാൻ കഴിയുകയില്ല.

ഒരു ഗോപുരം പണിയുവാൻ ആഗ്രഹിച്ചിട്ടു, ആദ്യമായി ഇരുന്നു, അതിന്റെ ചെലവുകളുടെ കണക്കെടുത്ത് അതു തീർക്കാൻ തനിക്കു വകയുണ്ടോ എന്നു നോക്കാത്തവൻ നിങ്ങളിൽ ആരുള്ളു? അല്ലെങ്കിൽ അടിസ്ഥാനം ഇട്ട ശേഷം പൂർണ്ണമാക്കുവാൻ കഴിയുകയില്ലെന്നു വരികയില്ലയോ? കാണുന്നവരെല്ലാം ഈ മനുഷ്യൻ പണിയുവാൻ ആരംഭിച്ചു, തീർപ്പാനോ കഴിഞ്ഞിട്ടില്ലെന്നു പറഞ്ഞു അവനെ പരിഹസിക്കുകയില്ലയോ? അല്ലെങ്കിൽ തന്റെ സഖിയായ രാജാവിനോടു, യുദ്ധം ചെയ്യുവാൻ പോകുമ്പോൾ, ആദ്യമായി, അവന്റെ നേരെ ഇരുപതിനായിരവുമായി വരുന്നവനെ, പതിനായിരവുമായി നേരിടാൻ കഴിയുമോ എന്നു ആലോചിക്കാത്ത രാജാവ് ആരുണ്ട്? കഴിയുകയില്ലെങ്കിൽ, അവനിൽ നിന്നും ദൂരത്തിരിക്കുമ്പോൾ തന്നെ, സ്ഥാനാപതികളെ അയച്ച് സമാധാനം അപേക്ഷിക്കുകയില്ലയോ? അപ്രകാരം തന്നെ നിങ്ങളിൽ ആർക്കും, തന്റെ സമ്പാദ്യം മുഴുവൻ ഉപേക്ഷിക്കാതെ എനിക്കു ശിഷ്യനാകുവാൻ കഴിയുകയില്ല. ഉപ്പു നല്ലതാകുന്നു. എന്നാൽ ഉപ്പു കാരമില്ലാതെയായാൽ, എന്തോന്നു കൊണ്ട് അതു രസമുള്ളതായി തീരും? നിലത്തിനും, വളത്തിനും, അതു കൊള്ളാതെ വരുന്നു. അതിനെ പുറത്തേക്കു കളയുകയും ചെയ്യുന്നു. കേൾപ്പാൻ ചെവി ഉള്ളവൻ കേൾക്കട്ടെ.

### ബോവൂസാ

(വീടു കൂദാശ നിറം)

അനുതാപത്തിൻ - വലുതാം വാതിൽ - ഭേദിക്കുക നീ
ഉത്തമയാചന - ചെയ്യുന്നോനേ (ളേ) - രോധിക്കൊല്ലാ

1. ഗതിയതു മാറ്റി - വിഘ്നം നീക്കി - നിങ്കൽ ചേരാൻ
കരമേകണമുഴ - ലുന്നോർക്കായ് നീ - തുറമുഖമല്ലൊ
കാണിക്കുക വഴി - നിൻ വാക്കുകളിൽ - യാനം ചെയ്‌വാൻ
തടസ്സങ്ങളിൽ ഞാൻ - പെട്ടുഴലാതെ - രക്ഷിതനാ (യാ) വാൻ

2. ചിറകു വിടുർത്തി - മറയ്ക്കണമെന്നേ - നിന്നുടെ തണലിൽ
വ്യർത്ഥമതാംലോ - കത്തിന്നുഷ്ണം - എന്നെ വാട്ടി
ഉലകിൽ വഴിയിൽ പരിപൂരിതമാം വിഘ്നം കെണികൾ
പിതൃദേശം ഞാ - നെത്തുംനിന്നാൽ - ജീവനവഴിയെ!

3. പോയടമെല്ലാം - വിരിവലയതിനാൽ - ബന്ധിതമത്രേ
ഭീതിയതെന്യേ - നിന്നാലയിലേ - ക്കേറ്റുകയെന്നേ
രക്ഷിക്കുകദേ - ഹിയെ ദുഃഖത്തിൽ - കേണർത്ഥിക്കും
നിൻ കൃപയെന്നിൽ - വാഴും കൃപയിൽ - ഞാൻ ജീവിക്കും

4. ദൈവസുതാ ഞാൻ - ലോകം വിട്ടഥ - നിൻ പിൻപറ്റി
ശോഭനമാർഗ്ഗം - ഉപദേശിക്കണ - മതിൽ നടകൊള്ളാൻ
ജീവപ്രദമാം - നിൻനുകമതു ഞാ - നേല്ക്കും നാഥാ-
ലൗകികമോഹം - വിട്ടഥ കാണും - നിൻ സൗന്ദര്യം.

5. കുരിശു വഹിക്കും - നിൻപിൻചേരും - സ്നേഹസമേതം
താതസഹോദര - വർഗ്ഗംവംശം - ആകെൻപേർക്കായ്
ലോകത്തിൽ നിൻ - സ്നേഹം മാത്രം - എന്നവലംബം
ഉത്തമ നാഥാ! നിൻ ഹിതമെന്നെ - നയിച്ചീടണമെ.

6. താപമെഴും ദേ - ഹിയിൽ മോദിക്കും - താതൻ സ്തുത്യൻ
അർത്ഥനകൾക്കായ് - വാതിൽ തുറക്കും - പുത്രൻ വന്ദ്യൻ
പോരാട്ടത്താൽ - നിർമ്മലമാക്കും - റൂഹാ പൂജ്യൻ
നമ്മിൽ കരുണയ - തുണ്ടായീട -ട്ടെല്ലായ്പോഴും.

### ഗുണദോഷം

എല്ലാവർക്കും ഇരിക്കാം. സ്ഥാനാർത്ഥി കിഴക്കോട്ടഭിമുഖമായി മുട്ടു കുത്തി നില്ക്കുന്നു. കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു കൊണ്ട്, പരിശുദ്ധ പിതാക്കന്മാരുടെ ഈ ഗുണ ദോഷം വായിക്കുന്നു (ആവശ്യമെങ്കിൽ ഇരിക്കാം).

ഞങ്ങളുടെ വാത്സല്യമുള്ളവനേ! നമ്മുടെ കർത്താവും ദൈവവും രക്ഷകനുമാകുന്ന യേശു മശിഹാ! തന്റെ ബഹുമാന്യവും പരിശുദ്ധവുമായ ഏവൻഗേലിയോനിൽ പറഞ്ഞിരിക്കുന്ന പ്രകാരം "കലപ്പയ്ക്കു കൈവച്ചശേഷം പുറകോട്ടു നോക്കുന്ന ഒരുവനും, സ്വർഗ്ഗരാജ്യത്തിനു ചേരുന്നവനല്ല." ഇപ്പോൾ എന്റെ സഹോദരാ! നീ ആരുടെ മുമ്പാകെ നില്ക്കുന്നുവെന്നു ചിന്തിക്കുക. നശിച്ചുപോകുന്ന മനുഷ്യന്റെ മുമ്പാകെ അല്ല, എന്നാലോ മനുഷ്യഹൃദയങ്ങളെ പരിശോധിക്കുന്ന ദൈവമായ മശിഹായുടെ മുമ്പാകെ ആകുന്നു. പരിശുദ്ധ മാലാഖമാരു ടെയും, ആചാര്യ സംബന്ധമായ ഈ സഹോദരസംഘം മുഴുവന്റെയും സാക്ഷ്യത്തോടെ ഈ പരിശുദ്ധ മദ്ബഹായുടെ മുമ്പാകെ ഈ നേരത്തു തന്റെ പക്കൽ നീ ഉടമ്പടികളും

വാഗ്ദത്തങ്ങളും ചെയ്യുകയും, ഞങ്ങളോടു കൂടി ജീവിക്കുകയും മരിക്കുകയും ചെയ്യാമെന്നും, വിശ്വാസത്തിനു വേണ്ടി വേദവിപരീതികളിൽ നിന്നും, നേരിടുന്ന സകലവും, ദുഃഷ്ടമനുഷ്യർ മുഖാന്തിരം ആകൽകറുസായാൽ വരുന്ന പരീക്ഷകളും സഹിക്കാമെന്നും, നീ പ്രതിജ്ഞ ചെയ്യുകയും ചെയ്തിരിക്കുന്നു. നീ നിന്നെത്തന്നെ ഒരിക്കലായി ഉപേക്ഷിച്ചു ഭൗമികമായ നിന്റെ അവയവങ്ങളെ നിഗ്രഹിപ്പാൻ മശിഹായുടെ ഇമ്പകരമായ നുകം എടുത്തിരിക്കുന്നതനുസരിച്ച് ഇവയെല്ലാം പ്രവർത്തിപ്പാനും, നിവൃത്തിപ്പാനും നിനക്കു വിഹിതമാകുന്നു.

പ്രശസ്ത ജ്ഞാനിയായ ബാറാസീറായുടെ വചനങ്ങൾ ഓർക്കുകയും, നിന്റെ ഹൃദയത്തിന്റെ പലകകളിൽ മുദ്രണം ചെയ്യുകയും ചെയ്യുക. "എന്റെ മകനെ" നീ ദൈവത്തെ സേവിപ്പാനായി അടുത്തു വന്നിരിക്കുന്നുവെങ്കിൽ സകല പരീക്ഷകൾക്കുമായി നിന്നെത്തന്നെ ഒരുക്കുക. നിന്റെ ഹൃദയം ചൊവ്വാക്കി ശക്തിമാനാകുക. പരീക്ഷകൾ വരുന്ന സമയത്ത് ഭയപ്പെടരുത്. കർത്താവിനോടു നീ പറ്റിച്ചേരുക. അവനിൽ നിന്നും അകന്നു പോകരുത്. അവസാനത്തോളം നീ മഹാനായിരിക്കത്തക്കവണ്ണം കർത്താവിനെ നോക്കിപ്പാർക്കുക. അവന്റെ വഴി കാക്കുക. സ്വർഗ്ഗരാജ്യം അവകാശിക്കുവാൻ അവൻ നിന്നെ ഉദ്ധരിക്കും. മനോവിനയത്തോടും, ശാന്തതയോടും, ദീർഘക്ഷമയോടും നിന്നെത്തന്നെ കാണിക്കുക."

ഇവയോടു കൂടെയും, ഇവയ്ക്കു മുമ്പും അനുസരണവും സകല നിയമത്തിന്റെയും പൂർത്തീകരണവുമാകുന്ന സ്നേഹവും കാണിക്കുക. വിശിഷ്ട കാര്യങ്ങൾ അനേകമുണ്ടെങ്കിലും, മശിഹായിലുള്ള ശിഷ്യത്വത്തിന്റെ പ്രതീകമായ ഔഷധങ്ങൾ പോലെ ഇവ എഴുതപ്പെട്ടിരിക്കുന്നു. സ്നേഹമാകുന്ന ആ കൃപയോ, പൂർണ്ണമായ ആ പ്രതിരൂപത്തെ വ്യക്തമായി കാണിപ്പാൻ ഏറെ കഴിവുള്ളതാകുന്നു. "നിങ്ങൾ അന്യോന്യം സ്നേഹിക്കുമ്പോൾ, നിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നുവെന്ന് എല്ലാവരും അറിയും" എന്നു പറഞ്ഞിട്ടുള്ള നമ്മുടെ കർത്താവേശു മശിഹായുടെ സാക്ഷ്യം പോലെ തന്നെ. അങ്ങനെ ഈ അടിസ്ഥാനം ഉള്ളിൽ സ്ഥിരപ്പെടുത്തിക്കൊണ്ട് സംഭവിക്കുന്ന സകലവും, ഒരുക്കത്തോടു കൂടി കൈക്കൊള്ളുക.

"സ്നേഹം സകലവും സഹിക്കുന്നു. സകലവും വഹിക്കുന്നു" എന്നു ദിവ്യനായ പൗലൂസ് ശ്ലീഹായും സാക്ഷിക്കുന്നു. ഇവയോടും സത്യവിശ്വാസത്തെപ്പറ്റി ദൈവസന്നിധിയിലുള്ള നിന്റെ വാഗ്ദത്തത്തോടും കൂടെ അവസാനം വരെ സത്യമായും, വ്യാജം കൂടാതെയും അവ പാലിക്കുക. ഈ വിശ്വാസം കൂടാതെ ഒരുവനും, ദൈവത്തെ പ്രീണിപ്പിക്കുവാൻ ഒട്ടും കഴിയുകയില്ല. ഓരോ വിധത്തിൽ സത്യവിശ്വാസത്തിനെതിരായിട്ടുള്ള എല്ലാ വിശ്വാസവിപരീതങ്ങളും നീ ദ്വേഷിക്കുകയും ശപിക്കുകയും ചെയ്യണം. .................. സകല പരിശുദ്ധ പിതാക്കന്മാരെയും ........................... ഭരണസംബന്ധമായും ജീവിതസംബന്ധമായുമുള്ള അവരുടെ സകല ലിഖിതങ്ങളെയും നീ അംഗീകരിക്കണം. തന്റെ ദൈവത്വത്തെ പ്രീതിപ്പെടുത്തുന്ന സുകൃതവും സ്ഥിരവുമായ നടപടികളോടെ ജീവിപ്പാൻ ദൈവംതമ്പുരാൻ നിനക്കു സംഗതിയാക്കട്ടെ. ദുഃഷ്ടനോടുള്ള സകല പോരാട്ടങ്ങളിലും നിനക്കു ശക്തിയും, ധൈര്യവും, സഹനവും നൽകുമാറാകട്ടെ. ആകൽകറുസായുടെ നശിപ്പിക്കുന്ന മടിയും മന്ദതയും, ദൈവം തമ്പുരാൻ നിന്നിൽ നിന്നും അകറ്റുമാറാകട്ടെ. മശിഹായുടെ ശിഷ്യർക്കു യോഗ്യമായ വിനയവും, നീതിപൂർവ്വമായ അനുസരണവും, കർത്താവു നിനക്കു നൽകുമാറാകട്ടെ. നീ പ്രാപിക്കുന്ന ഈ സന്യാസവേഷത്തെ മുഖപ്രസന്നതയോടും ലജ്ജ കൂടാതെയും ഭരമേല്ക്കുവാൻ ദൈവം തമ്പുരാൻ സംഗതിയാക്കട്ടെ. നിന്നെ സമർപ്പിച്ചിട്ടുള്ളവരെ, ന്യായവിധി നാളിൽ നീ ലജ്ജിപ്പിക്കാതിരിക്കുമാറാകട്ടെ. മനുഷ്യസ്നേഹിയായ കർത്താവ് തന്റെ കൃപയാലും, ധാരാളമായ കരുണയാലും നാമെല്ലാവരുടെയും കുറവുകൾ പരിഹരിച്ച് മോചിക്കുമാറാകട്ടെ. ആമ്മീൻ.

### ത്രിത്വമുദ്രയ്ക്കു മുമ്പുള്ള പ്രാർത്ഥന

എഴുന്നേറ്റു നില്ക്കുകയും, കാർമ്മികൻ കിഴക്കോട്ട് തിരിഞ്ഞു നിന്നു ഈ പ്രാർത്ഥന ചൊല്ലുകയും ചെയ്യുന്നു.

സർവ്വവല്ലഭനായ ദൈവമായ കർത്താവേ! നിന്റെ നന്മകളിൽ സംബന്ധപ്പെടുവാൻ, ഇല്ലായ്മയിൽ നിന്നും, ഉണ്മയിലേക്കു ഞങ്ങളെ നീ കൊണ്ടുവന്നു. പാപത്തിൽ ഞങ്ങൾ പഴകിപ്പോയപ്പോൾ, നിന്റെ ഏകജാതന്റെ പ്രത്യക്ഷതയാൽ, വീണ്ടും ഞങ്ങളെ നീ പുതുതാക്കി. പാപിയുടെ മരണത്തിൽ തിരുവിഷ്ടമില്ലാത്തവനേ! സകല മനുഷ്യരും രക്ഷിക്കപ്പെട്ട്, സത്യജ്ഞാനത്തിലേക്കു വരുവാൻ ആഗ്രഹിക്കുന്നുവെന്നു അരുളിയിട്ടുള്ളവനേ! ഈ ലോകത്തിൽ നിന്നും, അതിലെ കഠിനമായ തിരമാലകളിൽ നിന്നും ഓടി നിന്നിൽ സങ്കേതപ്പെടുകയും, നിന്റെ ഏകജാതന്റെ ശാന്തവും, ഇമ്പകരവും, ലഘുവുമായ നുകം എടുക്കുകയും നിന്റെ കല്പനകൾ സ്നേഹിക്കുകയും ചെയ്തിട്ടുള്ള ഈ നിന്റെ ദാസനെ നീ സ്വീകരിക്കണമെ. അറിവോടും, അറിവു കൂടാതെയും, തിരുമുമ്പാകെ അവൻ ചെയ്തിട്ടുള്ള സകല പാപങ്ങളും, അവനോടു ക്ഷമിക്കണമെ. നിന്റെ തിരുവിഷ്ടം പ്രവർത്തിപ്പാൻ അവനെ പഠിപ്പിക്കണമെ. നിന്റെ കൃപയും വാഴ്വുകളും അവന്റെ മേൽ അയക്കണമെ. സൽപ്രവർത്തികൾ നിറഞ്ഞ അങ്കിയും, രക്ഷയുടെ തലക്കോരികയും, വിജയത്തിന്റെയും സത്യവിശ്വാസത്തിന്റെയും പരിചയും, അവനെ ധരിപ്പിക്കണമെ. വിശിഷ്ട നടപടികളാൽ അവനെ അര കെട്ടിക്കണമെ. ശത്രുവിന്റെ സകല ശക്തിക്കുമെതിരായി നില്പാൻ കഴിയത്തക്കവണ്ണം സത്യസുവിശേഷത്തിന്റെ ഒരുക്കം കൊണ്ട് അവനെ ചെരുപ്പിടുവിക്കണമെ. സുകൃത നടപടികളാകുന്ന കൃപയുടെ അങ്കി അവനെ അണിയിക്കണമെ. കളങ്കം കൂടാതെ അവന്റെ ആത്മാവിനെ കാത്തു കൊള്ളണമെ. നിന്റെ പരിശുദ്ധ കല്പനകളോടുള്ള സന്തോഷ സമന്വിതമായ സഹനവും, അനുസരണവും, നിർമ്മലതയും, ശക്തിയും, അവനു കൊടുക്കണമെ. സകല അസൂയയും, പരീക്ഷയും, ആകൽകറുസായുടെ പ്രവർത്തനവും മാനുഷികമായ ഉപദ്രവവും അവനിൽ നിന്നു വ്യതിചലിപ്പിക്കണമെ. തോറ്റു പോകാത്ത സഹായം അവനു കൊടുക്കണമെ. അങ്ങനെ നീതി ഫലങ്ങൾ അവൻ പുറപ്പെടുവിക്കുകയും, സുകൃതത്തിന്റെ പരിശുദ്ധ കിരീടങ്ങൾ വിഭജിക്കപ്പെടുമ്പോൾ ജ്ഞാനികളും, വിശ്വസ്തരുമായ കന്യകമാരുടെ ഓഹരിക്കു യോഗ്യനാകുകയും ചെയ്യണമെ. അവനോടു കൂടി നീതിയുടെയും വെടിപ്പിന്റെയും ഫലങ്ങൾ നിനക്കു അർപ്പിക്കുവാൻ ഞങ്ങളെല്ലാവരെയും യോഗ്യരാക്കണമെ. തിരുമുമ്പാകെ ഞങ്ങൾ കരുണ കണ്ടെത്തുകയും ചെയ്യുമാറാകണമെ. എന്തെന്നാൽ നീയും, നിന്റെ ഏകജാതനാം പുത്രനും, നിന്റെ പരിശുദ്ധ റൂഹായും ഞങ്ങളുടെ മേൽ ഭരണം ചെയ്യുന്നുവല്ലോ. ഹോശോ.......

**ത്രിത്വമുദ്ര**

കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു, സ്ഥാനാർത്ഥിയുടെ നെറ്റിയിൽ, ത്രിത്വനാമത്തിൽ, തള്ളവിരൽ കൊണ്ട് റൂശ്മാ ചെയ്യുന്നു.

ദൈവത്തിന്റെ പരിശുദ്ധ ആട്ടിൻതൊഴുത്തിൽ കുഞ്ഞാടായി തീരുവാൻ, പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധ റൂഹായുടെയും നാമത്തിൽ ഇന്നാരു മുദ്ര കുത്തപ്പെട്ടിരിക്കുന്നു. ബാറെക്മോർ.

**ആശംസാ പ്രാർത്ഥന**

കാർമ്മികൻ പടിഞ്ഞാട്ടു തന്നെ തിരിഞ്ഞു നിന്നു കൊണ്ട് ആശംസാ പ്രാർത്ഥന ചൊല്ലുന്നു.

ലോകങ്ങളുടെ ക്രമീകരണക്കാരനായി, തന്റെ പിതാവിനോടു കൂടിയിരിക്കുന്ന വചനമാം ദൈവം തമ്പുരാൻ നിന്റെ ഉള്ളിൽ ജ്ഞാനം തരികയും, നിന്റെ ബുദ്ധിയെ ജ്ഞാനം കൊണ്ട് നിറയ്ക്കുകയും ചെയ്യട്ടെ. നിന്റെ നടപടികൾ തന്റെ ദൈവത്വത്തിന്റെ സമാശ്വാസനത്തിനും, ആയിത്തീരുമാറാകട്ടെ. തന്റെ റൂശ്മായുടെ ഈ മുദ്രയാൽ തന്റെ സകല പരിശുദ്ധന്മാരോടു കൂടെ എന്നേക്കും നാശമില്ലാത്ത കിരീടം നിനക്കു നൽകുമാറാകട്ടെ.

കാർമ്മികൻ പടിഞ്ഞാട്ടു തന്നെ തിരിഞ്ഞു നിന്നു കൊണ്ട് ഈ അപേക്ഷ ചൊല്ലുന്നു.

തന്റെ സഭയുടെ ശരണവും വിശ്വാസികളുടെ ആശ്രയവും, വാതിൽ മുട്ടുന്ന പാപികൾക്കായി തന്റെ വാതിൽ തുറന്നിട്ടിരിക്കുന്നവനും, തന്റെ അടുക്കലേക്കു തിരിയുന്ന അനുതാപികളെ സ്വീകരിക്കുന്നവനുമായ ഞങ്ങളുടെ കർത്താവേശുമശിഹാ! എന്റെ കർത്താവേ! നിന്റെ കരുണയുടെ വാതിൽ ഈ നിന്റെ ദാസനു തുറന്നു കൊടുത്ത് അവനെ അംഗീകരിക്കണമെ. കണ്ടാലും ഇമ്പകരമായ നിന്റെ നുകം സ്വീകരിപ്പാൻ അവന്റെ കഴുത്ത് കുനിച്ചിരിക്കുന്നു. നിന്റെ പ. റൂഹാ വന്നു അവന്റെ മേൽ വസിക്കണമെ. അവന്റെ സകല കുറവുകളും, നിന്റെ ആർദ്രതയാൽ പരിഹരിക്കപ്പെടുമാറാകണമെ. നിന്റെ ആട്ടിൻകൂട്ടത്തിൽ അവനെ എണ്ണണമെ. നിന്റെ തൊഴുത്തിൽ കുഞ്ഞാടായി അവൻ തീരുമാറാകണമെ. നിന്റെ സഭാ മക്കളായ സകലരോടും കൂടെ മുഖപ്രസന്നതയിൽ അവൻ നിന്നെയും, നിന്റെ പിതാവിനെയും, നിന്റെ പ. റൂഹായെയും സ്തുതിക്കുമാറാകണമെ. ഹോശോ......... ആമ്മീൻ.

### മുടി കത്രിക്കലിനു മുമ്പുള്ള പ്രാർത്ഥന

(സ്ഥാനാർത്ഥിയുടെ മുടി പറ്റെ വെട്ടിയിരിക്കണം)

### പ്രാർത്ഥന

(കാർമ്മികൻ കയ്യിൽ കത്രികയുമായി കിഴക്കോട്ടു തിരിഞ്ഞു നിന്ന് ഈ പ്രാർത്ഥന ചൊല്ലുന്നു)

സ്വർഗ്ഗീയ സൈന്യങ്ങളാൽ വന്ദിക്കപ്പെടുന്നവനായ നിന്റെ ഏകജാതനാം പുത്രനെ, ലോകത്തിലേക്കു അയക്കുകയും, പാപത്തിന്റെ ദാസരെ സ്വാതന്ത്ര്യപ്പെടുത്തുകയും നീതി നടപടികളാൽ ലോകത്തിൽ മാലാഖമാരെപ്പോലെ പെരുമാറുവാൻ കല്പിക്കുകയും ചെയ്ത സർവ്വവല്ലഭനായ ദൈവമായ കർത്താവേ! ആത്മീയവും സ്വർഗ്ഗീയവുമായ സകല വാഴ്വുകളാലും, ഈ നിന്റെ ദാസനെ അനുഗ്രഹിക്കണമെ. നന്മയ്ക്കായി അവനെ തിരഞ്ഞെടുക്കണമെ. നിന്റെ കർതൃത്വത്തിന്റെ ബഹുമതിക്കു യോഗ്യമാകുന്ന നടപടി അവനു കൊടുക്കണമെ. നിന്റെ പക്കലുള്ള അവന്റെ വാഗ്ദത്തത്തെ അവൻ പാലിക്കുമാറാകണമെ. അങ്ങനെ ജാഗ്രതയോടും, നിന്റെ പക്കലുള്ള നിരന്തരവും, വ്യത്യാസപ്പെടാത്തതുമായ സന്തോഷത്തോടും കൂടി കർത്താവേശു മശിഹായിൽ, സ്വർഗ്ഗീയ നന്മകൾക്കു അവൻ യോഗ്യനായിത്തീരണമെ. തന്നോടും, സകലത്തിലും വിശുദ്ധനും, ഉത്തമനും, വന്ദ്യനും, സാരാംശത്തിൽ നിന്നോടു ഒന്നായിരിക്കുന്നവനുമായ റൂഹായോടും കൂടെ സ്തുതിയും, ബഹുമാനവും, ആധിപത്യവും നിനക്കു യോഗ്യമാകുന്നു. ഹോശോ........... ആമ്മീൻ.

### മുടി കത്രിക്കൽ

കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞു നില്ക്കുന്നു. സ്ഥാനാർത്ഥി കാർമ്മികന്റെ മുമ്പിൽ, കുരിശു രൂപത്തിൽ, കൈകൾ ഇരുവശത്തേക്കും വിരിച്ച്, മുട്ടുകുത്തി നില്ക്കുന്നു. സ്ഥാനാർത്ഥിയുടെ തൊപ്പി (വൈദികനെങ്കിൽ) (സ്ത്രീകൾ എങ്കിൽ മസ്നപ്സായും, വെള്ള Veil-ഉം) ശെമ്മാശൻ എടുത്തു മാറ്റുന്നു. കാർമ്മികൻ സ്ലീബാ ആകൃതിയിൽ മുടി വെട്ടിക്കൊണ്ടു പറയുന്നു.

നശിച്ചുപോകുന്ന ഈ തലമുടി മുഖാന്തിരം, സകല മൃഗീയ സ്വഭാവങ്ങളും ഉപേക്ഷിച്ചുകൊണ്ട് (ഇന്നാരുടെ) മുടി കത്രിക്കപ്പെടുന്നു. ബാറെക്മോർ.

## സ്ഥാനവസ്ത്രധാരണം

### സ്ഥാനവസ്ത്രധാരണത്തിന് മുമ്പുള്ള പ്രാർത്ഥന

കാർമ്മികൻ കിഴക്കോട്ടു തിരിഞ്ഞു നില്ക്കുന്നു. സ്ഥാനാർത്ഥി എഴുന്നേറ്റു നില്ക്കുന്നു.

സത്യത്തിന്റെ പ്രഭുവും, പരമാർത്ഥ മല്പാനും, തന്റെ ദാസരുടെ ശരണവും, ആരാധകരുടെ ആശ്രയവുമായ മോറോനേശുമശിഹാ! കടന്നുപോകുന്ന ഈ ലോകത്തിന്റെ ഇടർച്ചകളിൽ നിന്നും, ഓടി മാറിയിട്ടുള്ള ഈ നിന്റെ ദാസനു നീ പ്രമാണിയും, മല്പാനും, ഭരണക്കാരനുമായിരിക്കണമെ. ദൈവഭക്തിയാൽ അവനെ ജ്ഞാനമുള്ളവനാക്കണമെ. ബഹുമാനമുള്ള സ്ലീബായുടെ അടയാളം അവന്റെ കഴുത്തിൽ വഹിപ്പാനും, താഴ്മയുടെ ചിഹ്നം എടുക്കുവാനും, അവന്റെ ആയുഷ്ക്കാലമൊക്കെയും, നിനക്കു സത്യശിഷ്യനായിരിപ്പാനും, അവനു കഴിവുണ്ടാകണമെ. നിന്റെ ഇഷ്ടം പ്രവർത്തിപ്പാൻ അവനെ പഠിപ്പിക്കണമെ. നിന്റെ പ. റൂഹായാകുന്ന അച്ചാരം അവനു കൊടുക്കണമെ. അവന്റെ ജീവിത കാലമൊക്കെയും സൽപ്രവർത്തികളും, വിവിധ വിശിഷ്ടതകളും നിറഞ്ഞ അങ്കി അവനെ അണിയിക്കണമെ. അവൻ നിനക്കും, നിന്റെ പിതാവിനും, നിന്റെ പ. റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറ്റും. ഹോശോ....... ആമ്മീൻ.

### സ്ഥാനവസ്ത്രധാരണം

നോവീസിന്റെ വേഷത്തിൽ നില്ക്കുന്നതിനാൽ, ആവശ്യമില്ലാത്ത സ്ഥാനവസ്ത്രങ്ങൾ നീക്കുകയും, കൂടുതലായുള്ള സ്ഥാനവസ്ത്രങ്ങൾ ധരിപ്പിക്കുകയും ചെയ്യുന്നു. സ്ത്രീകൾക്കും പുരുഷന്മാർക്കും, അവരവരുടെ സന്യാസ ക്രമങ്ങൾ അനുസരിച്ചുള്ള വേഷവിധാനങ്ങൾ കൊടുക്കുന്നു.

വെള്ള ളോഹ, വെള്ള ഇടക്കെട്ട്, വെള്ള ഹൈമനീക്കാ, സ്കാപ്പുലാ (വെള്ള തോൾ വസ്ത്രം), ചെരുപ്പുകൾ, കറുത്ത കുപ്പായം, കറുത്ത ഇടക്കെട്ട്, കറുത്ത മസ്നപ്സാ, കറുത്ത പുറം ളോഹ, തടികുരിശുമാല, കറുത്ത Veil - എന്നിവയിൽ അതതു സന്യാസക്രമത്തിനു യോജിച്ചവ മാത്രം ധരിപ്പിക്കുന്നു.

കാർമ്മികൻ പടിഞ്ഞാട്ടു തിരിഞ്ഞും, സ്ഥാനാർത്ഥി അദ്ദേഹത്തിന്റെ മുമ്പിൽ കിഴക്കോട്ടഭിമുഖമായും നില്ക്കുന്നു. റീശ് ശെമ്മാശൻ ഓരോ സ്ഥാനവസ്ത്രവും കാർമ്മികന്റെ പക്കലേക്കു നീട്ടി കൊടുത്തു കൊണ്ട് 'ബാറെക്മോർ' എന്നു പറയുന്നു. കാർമ്മികൻ അവ ഓരോന്നും ചൊല്ലി ആഘോഷിച്ചു അതതിന്റെ പ്രാർത്ഥന ചൊല്ലി റൂശ്മാ ചെയ്ത് സ്ഥാനാർത്ഥിയെ ധരിപ്പിക്കുവാൻ ശെമ്മാശനെ ഏല്പിക്കുന്നു.

ആവശ്യമെങ്കിൽ സ്ഥാനാർത്ഥിയെ ഒരു മറവിടത്തിൽ നിർത്തി ധരിപ്പിക്കാവുന്നതാണ്. സ്ത്രീ എങ്കിൽ ഒരു സന്യാസിനി ധരിപ്പിക്കുന്നു.

നോവീസ് വേഷങ്ങളിൽ സ്ത്രീകൾ വെള്ള ളോഹ, വെള്ള ഇടക്കെട്ട്, വെള്ള ഊറാറാ, വെള്ള സ്കാപ്പുലാ, വെള്ള ശിരോവസ്ത്രം, വെള്ള Veil, എന്നിവ ധരിച്ചുകൊണ്ടു നില്ക്കുന്നതിനാൽ അവ വീണ്ടും ധരിപ്പിക്കേണ്ട ആവശ്യമില്ല. സ്ത്രീകളുടെ വെളുത്ത Veil നീക്കി, വെളുത്ത മസ്നപ്സായും മുകളിൽ കറുത്ത Veil ഉം ധരിപ്പിക്കുന്നു. പുരുഷന്മാരെങ്കിൽ കറുത്ത കുപ്പായം, കറുത്ത മസ്നപ്സാ, തടിക്കുരിശുമാല, കറുത്ത പുറംളോഹ എന്നിവ ധരിപ്പിക്കുന്നു. മസ്നപ്സായ്ക്കു പകരം വൈദികരെങ്കിൽ കറുത്ത തൊപ്പി ധരിപ്പിക്കുന്നവരുണ്ട്. (ചില സംഘങ്ങളിൽ സ്ത്രീകൾക്കും കറുത്ത കുപ്പായവും, കറുത്ത മസ്നപ്സായും, കറുത്ത പുറം ളോഹയും കൊടുക്കാറുണ്ട്. അവ പള്ളി ശുശ്രൂഷകളുടെ സമയത്ത് ധരിച്ചാൽ മതിയാകും).

Profession ന്റെ പ്രത്യേക വേഷങ്ങൾ താഴെ ചേർത്തിരിക്കുന്ന പ്രാർത്ഥനകൾ ചൊല്ലി

ധരിപ്പിക്കുന്നു.

**പഴയ വസ്ത്രങ്ങൾ നീക്കണമെങ്കിൽ**

തെറ്റിക്കുന്ന മോഹങ്ങളാൽ നശിച്ചിരിക്കുന്ന പഴയ മനുഷ്യനെ കർത്താവു നിന്നിൽ നിന്നും ഉരിഞ്ഞു കളയുമാറാകട്ടെ.

**പുതിയ കറുത്ത കുപ്പായം ധരിപ്പിക്കുമ്പോൾ**

ആഘോഷം

ധരിപ്പിക്കുമ്പോൾ

എന്നേക്കുമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ള പുതിയ മനുഷ്യനെ കർത്താവു നിന്നെ ധരിപ്പിക്കുമാറാകട്ടെ. ബാറെക്മോർ.

**ഇടക്കെട്ടു ധരിപ്പിക്കുമ്പോൾ**

ആഘോഷം

ധരിപ്പിക്കുമ്പോൾ

സകല നിന്ദ്യമായ വികാരങ്ങൾക്കുമെതിരായി, നീതി കൊണ്ടും, വിശ്വാസം കൊണ്ടും, ദൈവമായ കർത്താവ് എന്നേക്കും നിന്നെ അര കെട്ടിക്കുമാറാകട്ടെ. ബാറെക്മോർ.

**മസ്നപ്സാ ധരിപ്പിക്കുമ്പോൾ**

ആഘോഷം

ധരിപ്പിക്കുമ്പോൾ

തന്റെ സ്നേഹത്താൽ മേലിൽ നിന്നും ഇറങ്ങി വന്നു, താഴ്മയുടെ അടയാളമായി മുൾക്കിരീടം എടുത്ത ഉഗ്രശക്തി നിന്നെ നീതിപൂർവ്വമായ താഴ്ചം ധരിപ്പിക്കുകയും, നശിച്ചു പോകാത്ത സൽപ്രവർത്തികളായ കിരീടവും, രക്ഷയുടെ തലക്കോരികയും, യുദ്ധശാലികളായ സകല ശത്രുക്കളെയും എന്നേക്കും ലജ്ജിപ്പിക്കുന്ന വിജയത്തിന്റെ ശിരോപേടകവും, നിന്റെ തലയിൽ വയ്ക്കുകയും ചെയ്യുമാറാകട്ടെ. ബാറെക്മോർ.

**പുറം ളോഹ ധരിപ്പിക്കുമ്പോൾ**

ആഘോഷം

ധരിപ്പിക്കുമ്പോൾ

ആയുഷ്കാലമൊക്കെയും, വിശിഷ്ട നടപടികളാൽ എന്നേക്കും നീ പ്രസാദിക്കുവാൻ തക്കവണ്ണം, പ. റൂഹായുടെ ശക്തിയാൽ, മഹത്വത്തിന്റെ പുറം ളോഹ കർത്താവു നിന്നെ ധരിപ്പിക്കുമാറാകട്ടെ. ബാറെക്മോർ.

**കുരിശുമാല ധരിപ്പിക്കുമ്പോൾ**

ആഘോഷം

ധരിപ്പിക്കുമ്പോൾ

ദൈവപുത്രന്റെ സ്ലീബാ നിനക്കു കാവൽക്കാരനും, തോറ്റു പോകാത്ത ആയുധവുമായിരിക്കട്ടെ. ശത്രുവിന്റെയും മത്സരിയായ ആത്മാവിന്റെയും, സകല ശക്തിയെയും, അതിനാൽ എന്നേക്കും നീ നിപതിക്കുമാറാകട്ടെ. ബാറെക്മോർ.

**ചെരുപ്പുകൾ**

ഇടതുകാലിൽ

സമാധാനമാകുന്ന ഏവൻഗേലിയോന്റെ ഒരുക്കം കൊണ്ട്, കർത്താവു നിന്നെ ചെരുപ്പിടുവിക്കുകയും, സകല സർപ്പങ്ങളെയും, തേളുകളെയും, ശത്രുവിന്റെ സകല ശക്തിയെ എന്നേക്കും ചവിട്ടുവാൻ തക്കവണ്ണം മേലിൽ നിന്നുള്ള ശക്തി നിനക്കു നൽകുകയും ചെയ്യുമാറാകട്ടെ.

**വലതു കാലിൽ**

ദിവ്യജ്ഞാനത്തിനെതിരായി ഉയരുന്ന സകല ഔന്നത്യത്തെയും, നിന്റെ കാലടികൾക്കു കീഴിൽ ദൈവമായ കർത്താവു താഴ്ത്തുകയും, ജഡികവികാരങ്ങളെ എന്നേക്കും നീ ചവുട്ടി തേക്കുകയും ചെയ്യുമാറാകട്ടെ.

**കറുത്ത Veil ധരിപ്പിക്കുമ്പോൾ**

ആഘോഷം

ധരിപ്പിക്കുമ്പോൾ

നല്ലവനെ നമ്മെ ആരു കാണിക്കും. അവന്റെ മുഖപ്രകാശം നിന്റെ മേൽ അവൻ വിരിക്കട്ടെ. കർത്താവു തന്റെ സന്തോഷം നിന്റെ ഹൃദയത്തിൽ നൽകുമാറാകട്ടെ.

**കുരിശുവഹനം** (പേജ് 140 പ്രാർത്ഥന)

വേഷധാരണത്തിനു ശേഷമുള്ള പ്രാർത്ഥന (കിഴക്കോട്ട്)

എല്ലാ തലമുറകളിലും പരിശുദ്ധന്മാരുടെ ആത്മാക്കളിൽ വസിക്കുന്ന, സ്വർഗ്ഗസ്ഥനും, സർവ്വവല്ലഭനുമായ ദൈവമായ കർത്താവേ! ഈ നിന്റെ ദാസനു നല്ല അടയാളം കൊടുക്കണമെ. നിന്നെ ഭയപ്പെടുന്നവരോടു കൂടി അവനെ ചേർക്കണമെ. അവന്റെ നടപടികളെ കളങ്കം കൂടാതെ അവസാനത്തോളം, കാത്തു കൊള്ളണമെ. അവന്റെ മാനസിക ഒരുക്കത്തെ പൂർണ്ണമാക്കണമെ. ലജ്ജ കൂടാത്ത ജീവിതം അവനു കൊടുക്കണമെ. നിന്നെ ആശ്വസിപ്പിപ്പാനും നിന്റെ കല്പനകൾ പാലിക്കാനും അവനെ യോഗ്യമാക്കണമെ. അവനു നീ സഹായിയും രക്ഷകനുമായിരിക്കണമെ. എല്ലാ നല്ല കാര്യങ്ങളിലും ധൈര്യവും, സ്ഥിരതയും, ഉറപ്പും, അവനു കൊടുക്കുകയും ശത്രുക്കളാൽ തോറ്റു പോകാത്തവനായി അവൻ നിലനില്ക്കുകയും ചെയ്യണമെ. നിന്റെ ജ്ഞാനത്താൽ ദിവ്യമായ പ്രവർത്തനങ്ങളിലും, സ്വർഗ്ഗീയ ഉപദേശങ്ങളിലും, അവന്റെ ആത്മാവിനെ പുലർത്തണമെ. നിന്റെ തിരുവിഷ്ടം പൂർണ്ണമായി നിവൃത്തിപ്പാൻ അവനെ നീ ശക്തിപ്പെടുത്തണമെ. നിന്നിൽ നിന്നുള്ള കരുണയും, കൃപയും അവനു കൊടുക്കണമെ. സകല വാകളും, സകല നാവുകളും, സ്തുതിയും ബഹുമാനവും, പുകഴ്ചയും, നിനക്കും നിന്റെ ഏകജാതനാം പുത്രനും, നിന്റെ പരിശുദ്ധ റൂഹായ്ക്കും കരേറ്റും. ഹോശോ. .......... ആമ്മീൻ.

**സമാധാനത്തിന് മുമ്പുള്ള ആശംസ (പടിഞ്ഞാട്ട്)**

ദൈവമുമ്പാകെയും, തന്റെ പരിശുദ്ധ മാലാഖമാരുടെയും ഈ പരിശുദ്ധ മദ്ബഹായുടെയും വൈദികവും ദൈവികവും ആയ ഈ സഹോദര സംഘം മുഴുവന്റെയും മുമ്പാകെയും നീ ചെയ്തിട്ടുള്ള ഉടമ്പടികളുടെ സ്ഥിരതയ്ക്കായി സ്നേഹബന്ധത്തിന്റെയും പ. റൂഹായുടെയും വിശ്വാസത്തിൽ, ഞങ്ങൾ നിനക്കു കർത്താവിൽ സമാധാനം നൽകുന്നു. തന്റെ സമാധാനം നമ്മുടെ ഇടയിൽ വസിക്കുകയും, തന്റെ സ്നേഹം നമ്മുടെ ഉള്ളിൽ

സ്ഥിരപ്പെടുകയും, തന്റെ കൃപ നമ്മുടെ മേൽ വാഴുകയും, തന്റെ കരുണയാൽ ആയുഷ്കാല മൊക്കെയും എന്നേക്കും നാം സംരക്ഷിക്കപ്പെടുകയും ചെയ്യുമാറാകട്ടെ. ....... ആമ്മീൻ.

**സമാധാനം കൊടുക്കൽ**

സ്ഥാനാർത്ഥിക്കു എല്ലാവരും അവരവരുടെ സ്ഥാനമാനമനുസരിച്ചുള്ള രീതിയിൽ സമാ ധാനം കൊടുക്കുന്നു.

**മാനീസാ (ഒഴുക്ക്)**

മശിഹായുടെ ആദേശങ്ങളതാം - നുകമേറ്റുവിധേയ
ത്തിന്നായ് - ഗളമതു താഴ്ത്തി നമിച്ചിട്ടുള്ളോരേ! - ക്ഷണി
കമതായ് പാഞ്ഞൊഴിയും മോദങ്ങളെ വിട്ടും - ദയ
മൊടു കർത്തനെ സേവിപ്പിൻ - ഭാരമതും ചുമടുംപോൽ
നിങ്ങടെ ബോധം - അദ്ധ്വാനങ്ങൾക്കായ് തെളിയിക്കുക
നിങ്ങൾ - കഠിനതയേറും കാര്യം ചിന്തിപ്പിൻ - തന്നുടെ
നുകവും ചുമടും പരമാനന്ദകരം - പ്രാപിക്കേണ്ടും
ശാശ്വതകൃപയിൻ പ്രത്യാശയുമവതാൻ - ലിഖിതം
പോലന്ത്യം വരെയും തന്നെ നോക്കി - പാർക്കുന്നോര
ഖിലർക്കും കർത്തൻ നല്ലവനാം - നാശം ചെയ്തുത്തമനാ-
ഥനു ഭംഗം ചേർക്കരുതേ - തൻ കൃപമൂലം നമ്മെ താൻ
സൃഷ്ടിച്ചുളവാക്കി - ലംഘനവഴിയായ് നാശത്തിൽ
നാം നിപതിച്ചപ്പോൾ - നിർമ്മലരുധിരാൽ നമ്മേ
താൻ വീണ്ടും സമ്പാദിച്ചു.

**ഹൂത്തോമോ (കിഴക്കോട്ട്)**

ഞങ്ങളുടെ കർത്താവും ദൈവവുമെ! നിന്റെ ഇമ്പത്വത്തോടു ഞങ്ങൾ അപേക്ഷിക്കുകയും, യാചിക്കുകയും ചെയ്യുന്നു. നിന്റെ പക്കലുള്ള നിന്റെ ദാസന്റെ നിർവ്യാജമായ വാഗ്ദത്ത ങ്ങൾ അവൻ കാക്കുമാറാകണമെ. ലോത്തിന്റെ ഭാര്യയെപ്പോലെ അവൻ പിന്തിരിയുമാറാക രുതെ. എന്നാലോ, അവന്റെ ആയുഷ്കാലമൊക്കെയും അവൻ ലജ്ജ കൂടാതെ നിനക്കായി മാത്രം ജീവിക്കുകയും, നിന്റെ പക്കലേക്കു നോക്കുകയും, നിരന്തരമായി തിരുമുമ്പാകെ നില്ക്കു കയും ചെയ്യുമാറാകണമെ. സ്വർഗ്ഗീയ ഭാഗ്യങ്ങൾക്കും, നശിച്ചുപോകാത്ത മണവറയ്ക്കും, നിന്റെയും നിന്റെ പിതാവിന്റെയും, നിന്റെ പ. റൂഹായുടെയും, കൃപയാലും കരുണയാലും അവൻ യോഗ്യനാകുകയും ചെയ്യണമെ. അവരോടു കൂടി നിനക്കു സ്തുതിയും, ബഹുമാ നവും, ആധിപത്യവും കൃതജ്ഞതയും യോഗ്യമാകുന്നു. ഹോശോ..........

**സമാപന പ്രാർത്ഥന (കിഴക്കോട്ട്)**

മനുഷ്യസ്നേഹമുള്ള നാഥാ! ഈ നാഴികയിൽ ഞങ്ങളെ സൂക്ഷിച്ച്, ഞങ്ങളുടെ അപേ ക്ഷകൾ കൈക്കൊള്ളണമെ. നിന്റെ കല്പനകൾ മുഖാന്തിരം വിശുദ്ധിയോടു കൂടി ജീവിത യാത്ര ചെയ്യുവാനും, സമാധാനഹൃദയത്തോടെ നിന്നെ സേവിപ്പാനും, സമാധാന മാർഗ്ഗങ്ങ ളിൽ ഞങ്ങളുടെ ഹൃദയങ്ങളെ ചൊവ്വാക്കണമെ. എന്തുകൊണ്ടെന്നാൽ നീ ഇമ്പവാനും, നിന്നെ വിളിക്കുന്നവരോട് വളരെ കരുണയുള്ളവനുമാകുന്നു. നിനക്കും, നിന്റെ പിതാവിനും ജീവ നുള്ള നിന്റെ പ. റൂഹായ്ക്കും സ്തുതിയും, ബഹുമാനവും യോഗ്യമാകുന്നു. ഹോശോ...........

(വി. കുർബാനാനുഭവ സമയത്ത് സ്ഥാനാർത്ഥി വി. കുർബാന അനുഭവിക്കുന്നു)

**നോട്ട്:**

Profession ന്റെ കൂടെ Novice കൾക്കോ, Postulants കൾക്കോ സ്ഥാനം കൊടുക്കുന്നു എങ്കിൽ, Profession ന്റെ ക്രമം ഏവൻഗേലിയോൻ വരെ എല്ലാവർക്കുമായി പൊതുവിൽ നടത്തുന്നു.

മുടി കത്രിക്കൽ Novice നും Postulants നും നടത്തുകയില്ല.

ചോദ്യോത്തരങ്ങൾ, സ്ഥാനവസ്ത്രധാരണം എന്നിവ ഓരോരുത്തർക്കും പ്രത്യേകമുള്ള ക്രമമനുസരിച്ചു നടത്തുന്നു. മറ്റു ഭാഗങ്ങളും Profession ന്റേതു മതി.

# റീശ് ദയറാ

### ദയറാദ്ധ്യക്ഷൻ - ദയറാദ്ധ്യക്ഷ - Superior

**Note:-** ഏവൻഗേലി വരെയുള്ള ആദ്യഭാഗം റീശ് ദയറായ്ക്കും കോറെപ്പിസ്കോപ്പായ്ക്കും ഒന്നു തന്നെ.

രണ്ടാം ഭാഗം റീശ്ദയറായുടെ പ്രത്യേക ശുശ്രൂഷകൾ ആകുന്നു. റീശ് ദയറായുടെ ക്രമം രണ്ടു ഭാഗങ്ങളും ഇവിടെ മുഴുവനായും എഴുതുന്നു.

പൂർണ്ണ ദയറാക്കാരനെ (Profession കഴിഞ്ഞിട്ടുള്ള ആൾ) റീശ് ദയറാ ആക്കാം. ദയറായ സ്ഥാനം (Profession) നടത്തുകയും, തുടർന്നു റീശ് ദയറായാകുകയും ചെയ്യുന്നെങ്കിൽ, ഈ ക്രമത്തിന്റെ രണ്ടാം ഭാഗം മാത്രം നടത്തിയാൽ മതിയാകും.

വി. കുർബാന ചൊല്ലുന്നെങ്കിൽ സാദീക്കോ കഴിഞ്ഞ്, റീശ് ദയറാ ശുശ്രൂഷ നടത്തുന്നു. അതുവരെ സ്ഥാനാർത്ഥി അയാളുടെ സ്ഥാനക്രമമനുസരിച്ച്, അഴിക്കകത്തോ, മദ്ബഹായിലോ നില്ക്കുന്നു.

ശുശ്രൂഷ തുടങ്ങുമ്പോൾ സ്ഥാനാർത്ഥി കിഴക്കോട്ടഭിമുഖമായി സൗകര്യമുള്ള സ്ഥാനത്ത് മുട്ടുകുത്തി നില്ക്കുന്നു.

ചോദ്യോത്തരങ്ങൾ (pp. 180 -183)

#### ആദ്യഭാഗം

പ്രാരംഭ പ്രാർത്ഥന:- (ദയറാദ്ധ്യക്ഷൻ)

ശ്ലീഹന്മാരെ തന്റെ ആത്മാവാൽ പൂർണ്ണരാക്കുകയും, പോരാട്ടക്കാരെ സത്യം കൊണ്ട് ആയുധം ധരിപ്പിക്കുകയും, ചെയ്ത ദൈവം തമ്പുരാനേ! നിന്റെ സ്നേഹം കൊണ്ട് ഞങ്ങളെ പൂർണ്ണരാക്കുകയും, ആയുധം ധരിപ്പിക്കുകയും, നിന്റെ സത്യം കൊണ്ട് ഞങ്ങളുടെ ബലഹീനതയെ അര കെട്ടിക്കുകയും ചെയ്യണമെ. ഞങ്ങളുടെ കർത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമെ! നിന്റെ പരിശുദ്ധവും സ്വർഗ്ഗീയവുമായ പ്രകാശത്താൽ ഞങ്ങളുടെ ബോധവും നിരൂപണവും നിറയ്ക്കണമെ. മോറാൻ വാലോഹാൻ.................

#### മറ്റൊന്ന് (ദയറാദ്ധ്യക്ഷ)

സ്വർഗ്ഗീയ മണവാളാ! ആത്മീയ വിരുന്നിനും, നിന്റെ പ്രകാശത്താൽ അലങ്കരിക്കപ്പെട്ട മണവറയ്ക്കും ഞങ്ങളെ ഒരുക്കണമെ. പ്രഭാപ്രസരിപ്പുള്ള ദീപയഷ്ടികളോടു കൂടി, കന്യാവൃതമുള്ള ആത്മാക്കളോടൊപ്പം, തിരുമുമ്പാകെ പ്രശോഭിപ്പാനും, നിന്റെ പിതാവിന്റെ ഭവനത്തിലെ അനുഗ്രഹിക്കപ്പെട്ട വാസസ്ഥലങ്ങളിലേക്കു പ്രയാണം ചെയ്യുവാനും, ഞങ്ങളെ യോഗ്യരാക്കണമെ. ഞങ്ങൾ നിനക്കും, നിന്റെ പിതാവിനും, നിന്റെ പ. റൂഹായ്ക്കും സ്തുതി കരേറ്റും.

ഹോശോ.......... ആമ്മീൻ

ദൈവമെ നിന്റെ കൃപ പോലെ..............

#### എനിയോനോ

1. പാപം ചെയ്തേൻ പാപികളോ-
ടൻപുള്ളോനേ! - പാപം പോക്കണമെ
നാഥാ! സർവ്വേശാ! കൃപ ചെയ്കെന്നിൽ

2. ദേവാ! - സ്തുതി നിൻ കരുണയ്ക്കായ്
താണെത്തുകയാൽ - ഞങ്ങടെ രക്ഷാർത്ഥം
നാഥാ! സർവ്വേശാ! കൃപ ചെയ്കെന്നിൽ

3. ഉത്തമ - നൻപുള്ളൊരു നാഥാ!
പ്രാർത്ഥിക്കുന്നു. യാചന കേൾക്കണമെ
നാഥാ! സർവ്വേശാ! കൃപ ചെയ്കെന്നിൽ.

4. നല്ലൊരു - നാഥാ! നിൻ കൃപയാൽ
കനിവുണ്ടാക - താപികളേ ചേർപ്പാൻ
നാഥാ! സർവ്വേശാ! കൃപ ചെയ്കെന്നിൽ

5. പാപ - ക്കറയാലാവൃതനായ്
ഞാൻ ദുഃഖിതനായ് - തെറ്റിൻ ബഹുലതയിൽ
നാഥാ! സർവ്വേശാ! കൃപ ചെയ്കെന്നിൽ

6. നാഥാ! - യാചിക്കുന്നടിയാർ
കനിവുള്ളോനേ! - കടമോചനമതിനായ്
നാഥാ! സർവ്വേശാ! കൃപ ചെയ്കെന്നിൽ

7. കാരുണ്യാബ്ധേ! - പോക്കണമെ
യെൻ കുറ്റങ്ങൾ - കുറവുകളെല്ലാം നീ
നാഥാ! സർവ്വേശാ! കൃപ ചെയ്കെന്നിൽ

8. ദുഃഖം - കണ്ണീരഴലൊടു ഞാൻ
യാചിക്കുന്നു - പാപം പോക്കീടുവാൻ
നാഥാ! സർവ്വേശാ! കൃപ ചെയ്കെന്നിൽ

9. മശിഹാ! - മഹിമാനൃപതേ! നിൻ
കാരുണ്യത്താൽ - ശാന്തിമൃതർക്കേകെ
നാഥാ! സർവ്വേശാ - കൃപ ചെയ്കെന്നിൽ.

ശുബഹോ........... മെന്ഓലം

10. സ്തുതിനാ - മേറ്റീടുക ജനകനു,
വന്ദനസുതനും - സ്തോത്രം റൂഹായ്ക്കും
നാഥാ! സർവ്വേശാ! കൃപ ചെയ്കെന്നിൽ

**പ്രാർത്ഥന**

കർത്താവേ! നിന്റെ കാരുണ്യകൈ നീട്ടി നിന്റെ ആർദ്രതയാൽ ഞങ്ങടെ മാനസങ്ങളെ സ്പർശിക്കണമെ. ഞങ്ങളുടെ ആത്മാക്കളെ നിന്റെ ജ്ഞാനം കൊണ്ട് ബന്ധിക്കണമെ. ഞങ്ങളുടെ ഹൃദയങ്ങളിൽ നിന്നും വഞ്ചനയും, ഞങ്ങളുടെ മനസ്സിൽ നിന്നും അധർമ്മവും ഞങ്ങളുടെ വിചാരങ്ങളിൽ നിന്നും പാപവും പുറത്താക്കണമെ. ജ്ഞാനം കൊണ്ടു ഞങ്ങൾ പ്രശോഭിച്ചും, കൃപ കൊണ്ട് പുതുതാക്കപ്പെട്ടും, ഞങ്ങൾ നിനക്കും, നിന്റെ ഏകജാതനാം പുത്രനും, നിന്റെ പ. റൂഹായ്ക്കും സ്തുതിയും, സ്തോത്രവും കരേറ്റുമാറാകണമെ. ഹോശോ......... ആമ്മീൻ.

**(7-ാം നിറം) കുക്കിലിയോൻ**

നാഥാ! നിൻ ഭവനത്തിൽ പരികർമ്മം ഞാൻ സ്നേഹിച്ചു -
ഹാ - ഹാ - ഹാ - നിൻ സ്തുതി കുടികൊള്ളും സ്ഥാനമതും

ചാർത്തും നീതിയെ നിന്നാചാര്യന്മാരും മഹിമയെ നിൻ നീതിജ്ഞന്മാരും
ഹാ - ഹാ - ഹാ - ഹാ
നിന്നഭിഷിക്തമുഖം തിരിപ്പിക്കല്ലേ - നിൻ ദാസൻ ദാവീദിൻ മൂലം
ഹാ - ഹാ - ഹാ - ഹാ
കർത്തൻ ദാവിദൊടു സ്ഥിരമായ് വാഗ്ദത്തം ചെയ്തു
ഹാ - ഹാ - ഹാ - ഹാ
നിന്നുദരഫലത്തിനു ഞാൻ സിംഹാസനമേകും
ഹാ - ഹാ - ഹാ - താതനിൽ നിന്നും പിന്തിരികില്ല

ശുബഹോ........... മെന്ഓലം

**എക്ബോ**

പാവനസഭ വിശ്വാസത്തിൽ
മശിഹായാൽ സുസ്ഥിരയാക്കി
തടവെന്യേ സഭ സ്തുതി പാടീ
ട്ടട്ടഹസിച്ചുര ചെയ്യുന്നു
മൃതിഹീനാ! നീ പരിശുദ്ധൻ
ഞങ്ങടെ രക്ഷകനായോനേ!

**പ്രുമിയോൻ (കശീശന്മാരുടേത്)**

രാജാക്കന്മാരുടെ രാജാവും, കർത്താക്കന്മാരുടെ കർത്താവും, സ്വർഗ്ഗീയ ദാനങ്ങൾ നൽകുന്നവനും, ദിവ്യനൽവരങ്ങൾ വിഭജിച്ചു കൊടുക്കുന്നവനും, തന്റെ റൂഹായാൽ ശ്ലീഹന്മാരെ പൂർണ്ണരാക്കുകയും, തന്റെ ജ്ഞാനം ശിഷ്യന്മാരെ പഠിപ്പിക്കുകയും ചെയ്തവനുമായ കർത്താവേ! നിനക്കു സ്തുതി. നിനക്കു ഈ നേരത്തും........... സ്തുതിയും, ബഹുമാനവും യോഗ്യമാകുന്നു. ബ്കുലഹൂൻ യൗമോസോദ്.......... ആമ്മീൻ.

**സെദ്റാ**

കരുണ നിറഞ്ഞവനും, മനുഷ്യസ്നേഹിയുമായ ഞങ്ങളുടെ നാഥനായ കർത്താവേ! സകല ലോകങ്ങളും നിന്റെ മഹത്വത്തിന്റെ മഹിമാ ബഹുമാനത്തിനു മതിയാകുന്നില്ല. നീ മാലാഖമാരാൽ വന്ദിക്കപ്പെടുന്നവനും, റാബൈ മാലാഖമാരാൽ സ്തുതിക്കപ്പെടുന്നവനുമാകുന്നു. സ്രാപ്പേന്മാർ നിനക്കു കാദീശ് പാടുന്നു. ആത്മീയരും, അശരീരികളുമായ ഗണങ്ങളാൽ, ഭയഭക്തിയോടു കൂടി നീ പുകഴ്ത്തപ്പെടുന്നു. നിന്നിൽ പ്രകൃത പ്രകാരം കണ്ടെത്തപ്പെടുന്ന ധാരാളമായ കരുണ നിമിത്തം, ആത്മീയവും സ്വർഗ്ഗീയവുമായ സ്തുതികൾ മുഖാന്തിരം, ഞങ്ങളുടെ മനുഷ പ്രകൃതത്തോടു ഇമ്പപ്പെടുവാൻ നീ തിരുമനസ്സാകുന്നു. തന്നിമിത്തം പരിശുദ്ധ ശ്ലീഹന്മാർ മുഖാന്തിരം, സ്വർഗ്ഗീയ ക്രമീകരണങ്ങൾ, ഭൂമിയിലുള്ളവരെ നീ ഭരമേല്പിച്ചു. അവയുടെ നിഴലുകളെ നിബിയന്മാരുടെ തലവനായ മോശ മുഖാന്തിരം നീ രൂപപ്പെടുത്തുകയും, നിന്റ വാത്സല്യ പുത്രൻ മുഖാന്തിരം, പൊരുളിനെ, ശ്ലീഹന്മാരുടെ തലവനായ ശെമഓനെയും, അവൻ മുഖാന്തിരം പരിശുദ്ധ സഭ മുഴുവനെയും, ലോകാവസാനത്തോളം ഭരമേല്പിക്കുകയും ചെയ്തു. ദൈവമായ കർത്താവേ! നിന്റെ കൃപയാലും മഹാകാരുണ്യത്താലും, ഞങ്ങളുടെ നിസ്സാര മദ്ധ്യസ്ഥതയാൽ, അരിഷ്ടവും, കടബാദ്ധ്യതയുള്ളതുമായ ഞങ്ങളുടെ മനുഷ്യത്വത്തിന്റെ പ്രകൃതത്തിൽ നിന്നും, ഇന്നേ ദിവസം നിന്റെ ശ്രേഷ്ഠതയ്ക്കു സമർപ്പിക്കപ്പെട്ടിരിക്കുന്ന ഈ ആദ്യഫലത്തെ നിന്റെ ദിവ്യ കല്പനകളുടെ ശുശ്രൂഷകനും, ഗൃഹവിചാരകനും, വലത്തേതിനടുത്ത ആശ്രമാദ്ധ്യക്ഷനും, നല്ല ഭരണകർത്താവും, ആത്മീയ നേതാവും, പരിപാകത നിറഞ്ഞ ആശ്രമാദ്ധ്യക്ഷനും, വിശേഷബുദ്ധിയുള്ള സഹോദര

സംഘത്തിനു സകല സുകൃതവുമുള്ള, സമർത്ഥ ഉപദേഷ്ടാവായിത്തീരുവാൻ, നിന്റെ തിരുമേനിയുടെ പരിശുദ്ധാത്മാഹ്വാനത്താൽ ഇപ്പോൾ നീ വിളിച്ചിട്ടുള്ള ദാസനെ സ്വീകരിക്കണമെ. കർത്താവേ! അശ്ലീലമായ സകല മോഹങ്ങളെയും, പാപത്തെ ക്ഷണിച്ചുവരുത്തുന്ന അശുദ്ധികളെയും, ജഢികമോഹങ്ങളെയും, അവനിൽ നിന്നും ഉന്മൂലനം ചെയ്ത് നശിപ്പിക്കണമെ. നിന്റെ ദിവ്യ സ്നേഹത്താൽ, നിന്നിലുള്ള സൗഭാഗ്യമേറിയ ശരണത്തിൽ, അവനെ ഉറപ്പിക്കണമെ. ആത്മാവിന്റെയും ശരീരത്തിന്റെയും വിശുദ്ധിയിലും, വെടിപ്പിലും, ആത്മാവിന്റെ തേജസ്സിലും, സുകൃത നടപടികളിലും, അവനെ നട്ട് അലങ്കരിക്കണമെ. വേദവിപരീത കലർച്ച കൊണ്ടും നിന്ദ്യനടപടി ദോഷത്താലും, കുറവു ഭവിച്ചിട്ടില്ലാത്ത സത്യവിശ്വാസത്തിൽ, അവനെ അടിസ്ഥാനപ്പെടുത്തണമെ. ഉത്തമവും സുന്ദരവുമായ പ്രവർത്തികളിൽ നിന്നുള്ള മുഖപ്രസാദത്തോടും, സകലവിധ സുകൃത നടപടികളാലും, മനോവിനയത്താലും, മാലാഖമാർക്കടുത്ത ഈ ശുശ്രൂഷയ്ക്കും, നിന്റെ ദിവ്യകല്പനകളുടെ അനുഷ്ഠാനത്തിനും, അടുത്തു വരുവാൻ നിന്റെ കാരുണ്യത്താൽ അവനെ യോഗ്യനാക്കണമെ. ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമാകുന്ന നിന്റെ ഏകപുത്രൻ യേശുമശിഹായുടെ കൃപയാലും, കരുണയാലും, ഇവനെ ഭരമേല്പിച്ചിട്ടുള്ള വിശേഷ ബുദ്ധിയുള്ളതും, ബ്രഹ്മചാരിത്വമുള്ളതുമായ സഹോദരസംഘമൊക്കെക്കും, പൂർണ്ണ വിടുതലും, ജീവന്റെ പരിപൂർണ്ണ രക്ഷയും അവൻ കണ്ടെത്തുമാറാകണമെ. തന്നോടും, നിന്റെ പ. റൂഹായോടും കൂടെ നിനക്കു സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോ..........

**കൂക്കോയോ**

1. ദാവിദിൻ വംശജയാകും - ബാലികയാം മറിയാം
   ലോകോദ്ധാരകനേയേന്തും - തേരായിത്തീർന്നു
   ഹസ്കിയേലിൻ - രഥമതിനേക്കാളും
   ബഹുമാന്യമതെ - ന്നറിയിന്നൂനൂനം
   ഭാഷിക്കും മുഖചക്രങ്ങൾ - അതിനുണ്ടെന്നാൽ
   കർത്തനു സ്തുതി പാടീടുംവായ് - മറിയാമ്മിന്നുണ്ട്-
   ഹാലേലുയ്യാ - തൽപ്രാർത്ഥന തുണയാം.

2. ദൈവജനിത്രി കന്നികയേ! - വാഴ്വാംനിന്നോർമ്മ
   ദൂരസ്ഥർ സവിധസ്ഥർക്കും - നൽകുകയാചനകൾ
   സുഖമേകണമേ - രോഗാർത്തക്കെല്ലാം
   നൽകുക ധൈര്യം - ദുഃഖിതരായോർക്കും
   പായിക്കുക ദുഃഷ്ടനെ, യവനാൽ - പീഡിതനിൽ നിന്നും
   നിന്നർത്ഥനയാൽ കൃപയുണ്ടാ - യീടണമടിയാരിൽ
   ഹാലേലുയ്യാ - നിൻ പ്രാർത്ഥന തുണയാം

   ശുബഹോ...........

3. സത്യപ്രഭാഷക യൂഹാനോൻ - എസ്തേഫാനോസ്
   സുകൃതമതിതേവോദോറോസ് - ഗീവറുഗീസ് സഹദാ
   ശ്രേഷ്ടഭടന്മാർ - സർഗ്ഗീസ്സുബാക്കോസും
   മാർ കുറിയാക്കോസ് - ജനനീയൂലീത്തീ
   ധന്യവതീ മാതാശ്മുനി - തല്ലാത്മജരേഴും
   നാല്പതു സഹദേന്മാരുത്തമ - നാം മാർ ഔഗേനും
   ഹാലേലുയ്യാ - തൽപ്രാർത്ഥനതുണയാം

   മെന്ഓലം..............

4. ഓർത്തീടുക നാഥാ! മൃതരേ - ശാന്തിയവർക്കേക
   നിന്നെയണിഞ്ഞവർ സ്നാനത്തി - ലേറ്റു മദ്ബഹായിൽ

ശുദ്ധശരീരം - ഭക്ഷിച്ചാരവരും
പാനം ചെയ്തു - രക്ഷാകരകാസാ-
അബ്രാഹാമൊടുമോദിക്കും - വാനവരാജ്യത്തിൽ
നിൻവലമായവർഘോഷിക്കും - നിൻ സ്തുതി കർത്താവേ!
ഹാലേലുയ്യാ - ശാന്തിയവർക്കേക

മൊറിയോറാഹേം..............

**എത്രോ**

സ്വഭാവത്തിൽ ഉന്നതനായ ദൈവമായ കർത്താവേ! നിന്റെ കർത്തൃത്വത്തിന്റെ ബഹുമാനത്തിനു ഈ സുഗന്ധധൂപം ഞങ്ങൾ സമർപ്പിക്കുന്നു. അധർമ്മത്താൽ അശുദ്ധമായ ഞങ്ങളുടെ ആത്മാക്കളെ വെടിപ്പാക്കി വിശുദ്ധീകരിക്കണമെ. എന്തെന്നാൽ നീ ഉത്തമനും, മനുഷ്യസ്നേഹമുള്ളവനും, ദിവ്യദാനങ്ങൾ ചൊരിയുന്നവനുമാകുന്നുവല്ലോ. ഞങ്ങളുടെ ബലഹീനതയുടെ മദ്ധ്യസ്ഥതയാൽ, നിന്റെ ശുശ്രൂഷയ്ക്കു സമർപ്പിക്കപ്പെട്ടിരിക്കുന്ന ഈ ദാസനെ പൂർണ്ണനാക്കുകയും, നിന്റെ കൃപ കൊണ്ടു നിറയ്ക്കുകയും ചെയ്യണമെ. നിന്റെ കർത്തൃത്വത്തിൽ നിന്നും അവനു നൽകപ്പെട്ടിരിക്കുന്ന താലന്തുകളുടെ ആധിക്യം ഹേതുവായും അവന്റെ വ്യാപാരം വർദ്ധിപ്പിക്കുന്നതിനാൽ അവനും, ഞങ്ങളുടെ ബലഹീനതയ്ക്കുമുള്ള സുകൃതം നിമിത്തമായും ഇവിടെയും അവിടെയുമുള്ള അവന്റെ തീക്ഷ്ണത നിമിത്തമായും നിന്റെ സ്തുതിപാടകന്മാരായ വൃന്ദങ്ങളോടു കൂടി നിന്നെ സ്തുതിപ്പാൻ അവൻ യോഗ്യനായിത്തീരണമെ. ഹോശോ.........

**രണ്ടാം ഭാഗം**

വേദവായനകൾ

പൗലൂസ് ശ്ലീഹാ ധന്യൻ......

2 തിമോത്തി. 2:1-18.

**ഏവൻഗേലിയോൻ**

(പീഠത്തിന്മേൽ വച്ചു വായിക്കുന്നു)

മത്തായി 20:20-28

അനന്തരം സെബദി പുത്രന്മാരുടെ മാതാവ് (ശലോമി) അവളുടെ പുത്രന്മാരുമായി തന്റെ അടുത്തു വന്ന് തന്നെ നമസ്ക്കരിച്ച്, തന്നോട് ഒരു കാര്യം ചോദിച്ചു. നീ എന്ത് ആഗ്രഹിക്കുന്നുവെന്ന് അവൻ അവളോട് ചോദിച്ചു. അവൾ അവനോട് ഈ എന്റെ പുത്രന്മാർ ഇരുവരും നിന്റെ രാജ്യത്തിൽ, ഒരുത്തൻ നിന്റെ വലത്തും ഒരുത്തൻ നിന്റെ ഇടത്തും ഇരിപ്പാൻ തക്കവണ്ണം നീ അരുളി ചെയ്യണമെ എന്നു പറഞ്ഞു. യേശുതമ്പുരാൻ ഉത്തരമായിട്ട്, നിങ്ങൾ എന്തു ചോദിക്കുന്നുവെന്നു നിങ്ങൾ അറിയുന്നില്ല. ഞാൻ കുടിപ്പാനിരിക്കുന്ന കാസാ (പാനപാത്രം) കുടിപ്പാനും, ഞാൻ മുങ്ങുന്ന മാമോദീസാ മുങ്ങുവാനും നിങ്ങൾക്കു കഴിയുമോ എന്നു ചോദിച്ചു. ഞങ്ങൾക്കു കഴിയും എന്നു അവർ അവനോടു പറഞ്ഞു. താൻ അവരോട് എന്റെ കാസാ (പാനപാത്രം) നിങ്ങൾ കുടിക്കും. ഞാൻ മുങ്ങുന്ന മാമോദീസാ നിങ്ങൾ മുങ്ങുകയും ചെയ്യും. എന്നാൽ എന്റെ വലത്തും ഇടത്തും ഇരിക്കുന്ന കാര്യം നല്കുവാൻ തക്കവണ്ണം ആയത് എന്റേതല്ല, എന്നാലോ അത് എന്റെ പിതാവിനാൽ ആർക്കായി ഒരുക്കപ്പെട്ടിരിക്കുന്നുവോ അവർക്കുള്ളതാകുന്നു എന്നു പറഞ്ഞു. ശേഷം പത്തു പേർ അതു കേട്ടപ്പോൾ ആ രണ്ട് സഹോദരന്മാരോടു കോപിച്ചു. യേശുതമ്പുരാൻ അവരെ വിളിച്ച് അവരോട് ജാതി

കളുടെ തലവന്മാർ അവരുടെ കർത്താക്കന്മാരാകുന്നുവെന്നും, അവരുടെ പ്രമാണികൾ അവരുടെ മേൽ അധികാരികളാകുന്നുവെന്നും നിങ്ങൾ അറിയുന്നു. എന്നാൽ നിങ്ങളുടെ ഇടയിൽ അങ്ങനെ ആകരുത്. പിന്നെയോ, നിങ്ങളിൽ വലിയവനാകുവാൻ ആഗ്രഹിക്കുന്ന വൻ നിങ്ങൾക്കു ശുശ്രൂഷക്കാരനാകണം. നിങ്ങളിൽ ഒന്നാമൻ ആകുവാൻ ആഗ്രഹിക്കുന്ന വൻ നിങ്ങൾക്കു ദാസനായിരിക്കണം. മനുഷ്യപുത്രൻ ശുശ്രൂഷിക്കപ്പെടുവാനല്ല, എന്നാലോ ശുശ്രൂഷിക്കുവാനും, അനേകരുടെ രക്ഷയ്ക്കു വേണ്ടി തന്നത്തന്നെ കൊടുപ്പാനും വന്നിരിക്കുന്നു എന്നരുളിച്ചെയ്തു.

**ഏവൻഗേലിക്കു ശേഷം**

(കാർമ്മികൻ കിഴക്കോട്ട് തിരിഞ്ഞു നില്ക്കുന്നു)

(കുറിയേലായിസ്സോൻ, മണി etc). (രഹസ്യത്തിൽ)

സകല നല്ല ദാനങ്ങളും നൽകുന്നവനും, മനുഷ്യരുടെ സകല പ്രവർത്തനങ്ങളും ഗ്രഹിക്കുന്നവനും, അവരുടെ സകല മാർഗ്ഗങ്ങളിലും സൂക്ഷിച്ചു നോക്കുന്നവനും, തന്നെക്കൊണ്ട് ആവശ്യമുള്ളവരെ ജാഗ്രതയോടെ വഴി നടത്തുന്നവനുമായ ദൈവമേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ഈ നിന്റെ ദാസനെ നീ സഹായിച്ച്, അവനെ ഭരമേല്പിച്ചിട്ടുള്ളതായ ശുശ്രൂഷയിൽ, അവൻ നിന്നെ പ്രസാദിപ്പിക്കുവാൻ, കൃപയും, ജാഗ്രതയും, ഉണർവ്വും, വിവേകവും, ശക്തിയും, കഴിവും അവനു കൊടുക്കണമെ. ശരിയായ മാർഗ്ഗങ്ങളിൽ നയിപ്പാനും, നീതിയോടെ ന്യായം നടത്താനും, അവന്റെ കീഴിലുള്ള സകല വിശേഷബുദ്ധിയുള്ള അതിക്രമക്കാരെയും, സത്യവിശ്വാസത്തെപ്പറ്റി തിരിച്ചറിവില്ലാത്തവരെയും വിധിപ്പാനും തക്കവണ്ണം വെടിപ്പോടും, കളങ്കമില്ലാതെയും, ആ ശുശ്രൂഷയിൽ വ്യാപരിപ്പാൻ അവനെ യോഗ്യനാക്കണമെ. കളങ്കമില്ലാത്ത നടപടികളും, കുറ്റമില്ലാത്ത പെരുമാറ്റങ്ങളും അവനു നൽകണമെ.

(ഉച്ചത്തിൽ)

പിതാവാം ദൈവമെ! നിന്റെ മഹത്വത്തിനും നിന്റെ സഭയുടെ കെട്ടുപണിക്കും, നിന്റെ ജനത്തിന്റെ പരിപുഷ്ടിക്കുമായി നീ സകലവും പ്രവർത്തിക്കുന്നു. ഇവൻ തിരുമുമ്പാകെ കൃപയും കരുണയും കണ്ടെത്തുകയും, നിന്റെ ഏകജാതനാം പുത്രൻ മുഖാന്തിരം വിശ്വസ്ഥരും, ജ്ഞാനികളുമായ ഗൃഹവിചാരകന്മാരുടെ പങ്ക് അവകാശിക്കുകയും ചെയ്യുമാറാകണമെ. തന്നോടും, തന്റെ പ. റൂഹായോടും കൂടെ നിനക്കു സ്തുതിയും, ബഹുമാനവും, ആധിപത്യവും യോഗ്യമാകുന്നു. ഹോശോ......... ആമ്മീൻ.

കാർമ്മികൻ പടിഞ്ഞാട്ട് തിരിഞ്ഞ് തന്റെ വലതുകൈ സ്ഥാനാർത്ഥിയുടെ തലയിൽ വച്ചുകൊണ്ട് പറയുന്നു.

(രഹസ്യം) .............

**1. ദയറാദ്ധ്യക്ഷൻ**

(കുറിയേലായിസ്സോൻ, മണി etc.)

സഹോദര സംഘത്തിന്റെ നല്ല കെട്ടുപണിയ്ക്കും, വളർച്ചയ്ക്കും വലത്തേതിനടുത്ത പുരോഗതിക്കുമായി തീരുവാൻ കർത്താവ് നിനക്കു സംഗതിയാക്കട്ടെ. തെറ്റിപ്പോകുന്നവരെ ശാസിപ്പാനും, ഗുണദോഷിപ്പാനും നേരേയാക്കുവാനും, ധൈര്യത്തോടും കാരുണ്യത്തോടും ശാസിപ്പാനും, സ്നേഹത്തോടു കൂടി സ്വീകരിപ്പാനും, അവർ വിനയത്തിലും പരിപാകതയിലും, നിന്റെ സേവകരായിത്തീരുവാനും, ഉത്സാഹിപ്പിക്കുന്ന ജ്ഞാനം താൻ നിനക്കു പ്രദാനം ചെയ്യട്ടെ. നീ പ്രവർത്തിക്കുന്ന സകലവും, ദൈവത്തിന്റെ മഹത്വത്തിനും, സഹോദരന്മാരുടെ ദൈവഭക്തിയിലുള്ള വളർച്ചയ്ക്കും ആയിത്തീരുമാറാകട്ടെ. തിരുമുമ്പാകെ നീ കൃപയും കരു

ണയും കണ്ടെത്തുകയും, ദൈവമായ കർത്താവിന്റെ ധാരാളമായ കൃപയാൽ വിശ്വസ്തന്മാരും, ജ്ഞാനികളും, നീതിയും, വിശുദ്ധിയും പ്രവർത്തിക്കുന്നവരുമായ ദയറാദ്ധ്യക്ഷന്മാരുടെയും സഭാദ്ധ്യക്ഷന്മാരുടെയും ഓഹരി അവകാശിക്കുകയും ചെയ്യുമാറാകട്ടെ. ആമ്മീൻ.

ദൈവത്തിന്റെ പരിശുദ്ധ തൊഴുത്തിൽ റീശ് ദയറാ ആയിത്തീരുവാൻ, പിതാവിന്റെയും പുത്രന്റെയും പ. റൂഹായുടെയും നാമത്തിൽ (ഇന്നാരു) മുദ്ര കുത്തപ്പെടുന്നു.

അർക്കദിയാക്കോൻ: ബാറെക്മോർ.......

കാർമ്മികൻ നെറ്റിയിൽ റൂശ്മാ ചെയ്തുകൊണ്ട്

## 2. മറ്റൊന്ന് (ദയറാദ്ധ്യക്ഷ)

(കാർമ്മികൻ വലതുകൈ തലയിൽ വച്ചു കൊണ്ട് രഹസ്യത്തിൽ)

രഹസ്യം (പടിഞ്ഞാട്ട്)

(കുറിയേലായിസ്സോൻ. മണി etc.........)

ആവശ്യമുള്ളവരെയും, അർഹതയുള്ളവരെയും ധൈര്യത്തോടു കൂടി ശാസിപ്പാനും, ഗുണ ദോഷിപ്പാനും, വിദേശികളെ സ്വീകരിപ്പാനും, നിന്റെ രഹസ്യങ്ങൾ ദയഭക്തിയിലും, പരിപക്വ തയിലും വ്യാഖ്യാനിക്കുവാനും, ഇവയെല്ലാം തിരുനാമത്തിൽ പറയുവാനും, പ്രവർത്തിക്കു വാനും കർത്താവേ! ഇവൾക്കു നീ ജ്ഞാനം പ്രദാനം ചെയ്യണമെ. അങ്ങനെ പിതാവാം ദൈവമെ! നിന്റെ മഹത്വത്തിനും, സഹോദരീ സംഘത്തിന്റെ നിലനില്പിനും, അവൾ സകലവും പ്രവർത്തിച്ചു കൊണ്ട് ആദിമുതൽ നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള സകലരോടും കൂടെ നിന്റെ ഏകജാതനാം പുത്രന്റെ കരുണയാൽ തിരുമുമ്പാകെ അവൾ കൃപയും, കരുണയും കണ്ടെത്തുമാറാകണമെ. തന്നോടും, നിന്റെ പ. റൂഹായോടും കൂടെ നിനക്കു സ്തുതിയും ബഹുമാനവും ആധിപത്യവും യോഗ്യമാകുന്നു. ഹോശോ....... ആമ്മീൻ.

ദൈവത്തിന്റെ പരിശുദ്ധ തൊഴുത്തിൽ റീശാസ് ദയറോ ആയിത്തീരുവാൻ പിതാവിന്റെയും പുത്രന്റെയും പ. റൂഹായുടെയും നാമത്തിൽ (ഇന്നാരു) മുദ്ര കുത്തപ്പെടുന്നു.

അർക്കദിയാക്കോൻ: ബാറെക്മോർ

(ഇവിടെ റീശ്ദയറായ്ക്കു അധികാരദണ്ഡു കൊടുക്കുകയും ഓക്സിയോസ് ചൊല്ലുകയും ചെയ്യാം)

റീശ്ദയറായുടെ വേഷം സാധാരണ ദയറാക്കാരന്റേതു (ദയറാക്കാരിയുടെ) തന്നെ. എന്നാൽ അധികാരസൂചകമായ ഒരു ദണ്ഡു കൊടുക്കുകയും, അംഗീകാര സൂചകമായി ഓക്സിയോസ് ചൊല്ലുകയും ചെയ്യാം.

**അധികാരദണ്ഡ്**

താഴെ പറയുന്നതു ചൊല്ലിക്കൊണ്ട് കൊടുക്കുന്നു.

ശക്തിയുള്ള ദണ്ഡ് സെഹിയോനിൽ നിന്നും കർത്താവ് നിനക്കു അയച്ച് തരികയും, നിന്റെ ശത്രുക്കളുടെ മേൽ നീ ഭരണം ചെയ്യുകയും ചെയ്യുമാറാകട്ടെ.

ഓക്സിയോസ്

സ്ഥാനാർത്ഥിയെ സമൂഹത്തിന്റെ അടുത്തു കൊണ്ടുപോയി നിർത്തിക്കൊണ്ട് കാർമ്മികൻ പറയുന്നു.

ദൈവത്തിന്റെ ഇണ ദയറാ (ആശ്രമം - മന്ദിരം) ആകുന്ന പരിശുദ്ധ ആട്ടിൻതൊഴുത്തിൽ റീശ്ദയറാ (ദയറാദ്ധ്യക്ഷൻ - ദയറാദ്ധ്യക്ഷ) ആയിരിപ്പാൻ ആബൂനോ (മദർ) ഇന്നാരു - യോഗ്യൻ - യോഗ്യൻ - യോഗ്യൻ (യോഗ്യ - യോഗ്യ - യോഗ്യ)

സമൂഹം (മറുപടി): ഓക്സിയോസ് - ഓക്സിയോസ് - ഓക്സിയോസ്

യോഗ്യൻ - യോഗ്യൻ - യോഗ്യൻ (യോഗ്യ - യോഗ്യ - യോഗ്യ)

**ഉച്ചത്തിൽ (കിഴക്കോട്ട്)**

കർത്താവേ! ഈ നിന്റെ ദാസനെ കൈക്കൊണ്ട് നിന്റെ ദിവ്യാനുഗ്രഹ പ്രവാഹത്താൽ അവനെ പൂർണ്ണനാക്കണമെ. നിന്റെ പരിശുദ്ധ സഭയിൽ സത്യ ദയറാദ്ധ്യക്ഷനായി അവനെ ആക്കിത്തീർക്കണമെ. എന്തെന്നാൽ അവൻ നിന്റെ അടുക്കലേക്കു അടുത്തു വരികയും നിന്റെ സ്വർഗ്ഗീയ നൽവരത്തെ നോക്കിപ്പാർക്കുകയും ചെയ്യുന്നു. നീ ദാനങ്ങളിൽ സമ്പന്നനും, എല്ലാവരുടെ മേലും വളരെ കരുണയുള്ളവനുമാകുന്നു. നിനക്കും നിന്റെ ഏകജാതനാം പുത്രനും സകലത്തിലും വിശുദ്ധനും ഉത്തമനും, വന്ദ്യനും, ജീവൻ നൽകുന്നവനും, സാരാംശത്തിൽ നിന്നോടു ഒന്നായിരിക്കുന്നവനുമായ നിന്റെ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറ്റുന്നു. ഹോശോ....... ആമ്മീൻ

കൃതജ്ഞത (രഹസ്യം) കിഴക്കോട്ട്

(കുറിയേലായിസ്സോൻ, മണി etc.)

സർവ്വവല്ലഭനായ കർത്താവേ! എല്ലാറ്റിലും എല്ലാം നിമിത്തവും നിന്റെ കൃപയെ ഞങ്ങൾ അഭിനന്ദിക്കുകയും, നിന്റെ പരിശുദ്ധ നാമത്തെ ഞങ്ങൾ സ്തുതിക്കുകയും, പുകഴ്ത്തുകയും ചെയ്യുന്നു. ഞങ്ങളോടു കൂടി വ്യാപരിപ്പാൻ, നിന്റെ ശ്രേഷ്ഠതയെ നീ വിനിയോഗിച്ചു. ഈ നിന്റെ ദാസന്റെ മേൽ നിന്റെ നൽവരം ചൊരിയുവാൻ, കർത്താവേ! ഞങ്ങൾ നിന്നോട് അപേക്ഷിക്കുകയും, യാചിക്കുകയും ചെയ്യുന്നു. നിന്റെ കരുണാ ബഹുലത നിമിത്തം, ഞങ്ങളെ ചെവിക്കൊണ്ട് സകലത്തിലും വിശുദ്ധനായ നിന്റെ റൂഹായുടെ ആഗമനത്താൽ, ഈ നിന്റെ ദാസന്റെമേൽ നടന്നതായ ദയറാദ്ധ്യക്ഷ സ്ഥാനദാനത്തിൽ തിരുമനസ്സാകണമെ. ഈ വിളിയുടെ മേൽ, ഉത്തമനായ നിന്റെ തിരഞ്ഞെടുപ്പും വിശുദ്ധിയും കൃപയും ചേർക്കണമെ. നന്മ പ്രവർത്തികൾക്കായി ഞങ്ങളെയും, അവനെയും, നീ തിരഞ്ഞെടുക്കണമെ. അവൻ പ്രാപിച്ചിട്ടുള്ള താലന്തിന്മേൽ, നിനക്കു വേല ചെയ്യുവാൻ അവനു സംഗതിയാക്കണമെ. ഹോശോ..........

**സമാധാനത്തിന്റെ മാനീസാ**

മുറപ്രകാരം സന്നിഹിതരായവർക്ക് സ്ഥാനാർത്ഥി സമാധാനം കൊടുക്കുന്നു.

പരിശുദ്ധന്മാരായോരേ!
നിങ്ങളെയോർത്തീടുന്നെങ്ങൾ
പുണ്യമെഴും താതന്മാരേ!

ഉണ്ടായീടുന്നകതാരിൽ -
അന്ത്യദിനത്തിൻ പരിചിന്ത
അന്നു തെളിഞ്ഞറിയും നിങ്ങൾ
കർത്താവിൻ കർമ്മികളെന്നും
ഈവിധ യോഗ്യത നേടുമ്പോൾ
വലമായജഗണമൊത്തെങ്ങൾ
ഭാഗ്യമെഴും ശാന്തി സ്ഥാനം
പൂകി മശിഹായുടെ കൃപകൾ
കണ്ടെത്തീടാനർത്ഥിപ്പിൻ.

**മറ്റൊന്ന്**

നാഥാ നിന്നുടെ കൃപ മൂലം
ജീവിതകാലമതൊക്കെയിലും
നൽകുക ശാന്തി സമാധാനം
അരികൾ ഞങ്ങളിലെയ്യുന്ന
നിന്ദ്യവികാരാസ്ത്രങ്ങളുടെ
മൂർച്ച കെടുത്തി ഹനിക്കണമെ
അധുനാ ശാന്തി ക്ഷേമങ്ങൾ
നൽകി കാരുണ്യം ചെയ്ക.

**Note:** റീശ്ദയറാ ശുശ്രൂഷ വി. കുർബാന ചൊല്ലിയോ ചൊല്ലാതെയോ നടത്താവുന്ന താണ്. ചൊല്ലുന്നെങ്കിൽ തുടർന്നു വി. കുർബാന പൂർത്തിയാക്കുന്നു. സ്ഥാനാർത്ഥി യഥാ സമയം അനുഭവിക്കുകയും ചെയ്യുന്നു.

മറ്റു സ്ഥാനികളോടു കൂടി ദയറാദ്ധ്യക്ഷ സ്ഥാനം കൊടുക്കുന്നെങ്കിൽ മറ്റു സ്ഥാനങ്ങൾ കൊടുത്തശേഷം, ദയറാദ്ധ്യക്ഷ സ്ഥാനശുശ്രൂഷ - രണ്ടാം ഭാഗം - പ്രത്യേകം നടത്തണം.

തദവസരത്തിൽ 154-ാം വശത്തെ വേദവായനകൾ മുതൽ നടത്തിയാൽ മതിയാകും.

അതുവരെയുള്ള ഭാഗം മറ്റു സ്ഥാനികളോടു കൂടി നിർത്തിക്കൊണ്ടു നടത്തുന്നു. അതിനു ശേഷം സ്ഥാനാർത്ഥിയെ മാറ്റി നിർത്തുന്നു.

## ചോദ്യോത്തരങ്ങളും സമ്മതങ്ങളും

വളവുങ്കൽ നടയ്ക്കു താഴെ മുട്ടുകുത്തി നില്ക്കുന്നു.

### 1. POSTULANTS

ആശ്രമ പിതാവ് (മെത്രാപ്പോലീത്താ)

പ്രിയപ്പെട്ട സഹോദരാ! ഈ വിശുദ്ധ മദ്ബഹായോടു നീ അടുത്തു വന്നിരിക്കുന്നത് എന്തിനാകുന്നു?

സ്ഥാനാർത്ഥി: വന്ദ്യപിതാവേ! ഈ (ഇന്ന) സമൂഹത്തിന്റെ അംഗമായി തീർന്നു കൊണ്ട് സന്യാസജീവിതം നയിച്ച് മശിഹാ തമ്പുരാനെ പിന്തുടരുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ആ: പി: സന്യാസജീവിതം മാലാഖമാരുടെ ജീവിതമാകുന്നു. എങ്കിലും അതു ഭാരമേറിയതും ക്ലേശകരവുമാകുന്നു. സന്യാസനിയമങ്ങൾക്കു കീഴ്പെട്ടു അവ അനുസരിച്ചു ജീവിക്കുവാൻ സമ്മതമാണോ?

സ്ഥാനാർത്ഥി: അതെ! വന്ദ്യ പിതാവെ! ദൈവസഹായത്താൽ അപ്രകാരം ജീവിക്കുവാൻ ഞാൻ സമ്മതിക്കുന്നു. എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

ആ: പി: നീ ഒരു നല്ല ജീവിതവും, അനുഗ്രഹിക്കപ്പെട്ട ഒരു മാർഗ്ഗവും തെരഞ്ഞെടുത്തിരിക്കുന്നു. അവിഹിതമായ പരപ്രേരണ കൊണ്ടോ, ആരുടെ എങ്കിലും നിർബന്ധത്താലോ ആകുന്നുവോ ഈ കാര്യം നീ തിരഞ്ഞെടുത്തിരിക്കുന്നത്.

സ്ഥാനാർത്ഥി: അല്ല, വന്ദ്യ പിതാവെ! അവിഹിതമായി ആരുമെന്നെ പ്രേരിപ്പിക്കുകയോ, നിർബ്ബന്ധിക്കുകയോ ചെയ്തിട്ടില്ല.

ആ: പി: പ്രിയപ്പെട്ടവനെ! നീ സ്വന്ത തീരുമാനപ്രകാരവും, പൂർണ്ണമനസ്സോടും തന്നെ ആകുന്നുവോ അടുത്തു വന്നിരിക്കുന്നത്?

സ്ഥാനാർത്ഥി: അതെ, വന്ദ്യപിതാവെ! അപ്രകാരം തന്നെ ആകുന്നു.

ആ: പി: നീ ആശ്രമ നിയമങ്ങൾ പാലിക്കുകയും ആശ്രമാദ്ധ്യക്ഷന്റെയും, ആശ്രമ Chapter ന്റെയും, തീരുമാനങ്ങളെയും, നിന്റെ സഹായത്തിനും മേൽനോട്ടത്തിനുമായി നിയമിക്കുന്ന (Postulant Master ന്റെ) (Postulant Mistress) നിർദ്ദേശങ്ങളെയും അനുസരിക്കുമോ?

സ്ഥാനാർത്ഥി: ദൈവസഹായത്തിൽ അപ്രകാരം ഞാൻ ചെയ്യും.

ആ: പി: വിനയം, സൗമ്യത, സ്നേഹം, അനുസരണം, ബ്രഹ്മചര്യം (കന്യകാവൃതം), ദാരിദ്ര്യവ്രതം എന്നിങ്ങനെയുള്ള കാര്യങ്ങൾ നിന്നിൽ നിന്നും പ്രതീക്ഷിക്കുന്നു. അപ്രകാരം നിന്റെ ജീവിതം നീ നയിക്കുമോ?

സ്ഥാനാർത്ഥി: അപ്രകാരം ജീവിക്കുവാൻ ഞാൻ പരമാവധി പരിശ്രമിക്കും. അങ്ങനെ ചെയ്യുന്നതിനു എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

ആ: പി: പ്രിയപ്പെട്ട സഹോദരാ! ആശ്രമജീവിതത്തിന്റെ പ്രഥമ പടിയായ, ആശ്രമജീവിതാർത്ഥി സ്ഥാനത്തിനു - Postulant പദവിക്കു - നീ യോഗ്യനാകുന്നുവെന്നു കാണിച്ചിരിക്കുന്നു. ആയതിലേക്കുള്ള പ്രവേശനാനുവാദം ഇപ്പോൾ നിനക്കു ഞാൻ നൽകുന്നു. നീ ഒരു നല്ല ജീവിതം തെരഞ്ഞെടുത്തിരിക്കുന്നു. നല്ല പങ്കു തെരഞ്ഞെടുത്ത മറിയാമ്മിനെപ്പറ്റി നമ്മുടെ കർത്താവേശുമശിഹാ അരുളി ചെയ്തതു പോലെ ഈ നല്ല ഓഹരി ആരും നിന്നിൽ നിന്നും അപഹരിക്കാതിരിക്കട്ടെ. കലപ്പയ്ക്കു കൈവച്ചശേഷം പിൻവാങ്ങുന്ന ഒരുവനും സ്വർഗ്ഗരാജ്യത്തിനു യോഗ്യനല്ലെന്നുള്ള തിരുവചനം നീ ഓർക്കണം. ലോത്തിന്റെ ഭാര്യയുടെ അനുഭവം നിനക്കുണ്ടാകാതിരിക്കട്ടെ. അവൾ ദൈവനിയോഗത്തെ മറുത്ത് പുറകോട്ടു നോക്കുകയാൽ ഉപ്പു തൂണാകുകയാണല്ലോ ചെയ്തത്. ദൈവം തമ്പുരാൻ നിന്റെ നിശ്ചയത്തെ അനുദിനം വർദ്ധിപ്പിച്ച് ദൃഢപ്പെടുത്തട്ടെ.

**ഭരമേല്പിക്കൽ പ്രാർത്ഥന (കിഴക്കോട്ട്)**

പരിശുദ്ധനും, വിശുദ്ധന്മാരെ സ്നേഹിക്കുന്നവനും, പുണ്യവാന്മാരിൽ വിശ്രമിക്കുന്നവനുമായ ദൈവമെ! സ്വയമേ വേർപിരിഞ്ഞ് ശ്രേഷ്ടമായ നിന്റെ വിശുദ്ധിയിലേക്ക് അടുത്തു വന്നിരിക്കുന്ന നിന്റെ ദാസനെ നീ സ്വീകരിക്കണമെ. ലൗകികബന്ധം വിട്ട്, മാലിന്യമില്ലാത്ത സന്യാസ ജീവിതത്തിൽ, ആയുഷ്കാലമെല്ലാം നിന്റെ തിരുഹിതത്തിനൊത്തവണ്ണം, ഉത്തമ നിലയിൽ, ഹൃദയവിശുദ്ധിയോടെ നിന്റെ വിശുദ്ധ കൂടാരത്തിൽ വസിപ്പാൻ യോഗ്യനായി ത്തീർന്ന ശമുവേലിനെപ്പോലെ സൽപ്രവർത്തികളാൽ നിന്റെ ദിവ്യസന്നിധിയിൽ ഭയഭക്തിയു ള്ളവനായിത്തീരുവാൻ ഇവൻ യോഗ്യനായിത്തീരുകയും, ഇവൻ മൂലം നിന്റെ പിതൃപുത്ര പരിശുദ്ധാത്മ നാമം എന്നുമെന്നേക്കും സ്തുതിക്കപ്പെടുകയും ചെയ്യുമാറാകണമെ. ഹോശോ...

## 2. Novice (ചോദ്യോത്തരങ്ങൾ)

ആശ്രമപിതാവ് (മേല്പട്ടക്കാരൻ)

അനുഗ്രഹിക്കപ്പെട്ട സഹോദരാ! ആശ്രമജീവിതത്തിന്റെ ദ്വിതീയ പടിയായ, ആശ്രമ ജീവിത പ്രവേശ പദവിയിലേക്കു - Novice - പദവിയിലേക്കു ഉയർത്തണമെന്നുള്ള ഇന്ന സമൂഹ ത്തിന്റെ ചാപ്റ്ററിന്റെ തീരുമാനമനുസരിച്ച് നിന്നെ തെരഞ്ഞെടുത്തിരിക്കുന്ന ആ സ്ഥാന ത്തേക്കു ഉയർത്തപ്പെടുവാൻ നിനക്കു സമ്മതമാണോ?

സ്ഥാനാർത്ഥി: ഉവ്വ്, വന്ദ്യപിതാവേ! എനിക്കു സമ്മതമാകുന്നു.

ആ: പി: നീ സ്വന്ത ഇഷ്ടത്തോടും, പൂർണ്ണമനസ്സോടും കൂടിയാണോ ഇപ്രകാരം സമ്മതി ച്ചിരിക്കുന്നത്.

സ്ഥാനാർത്ഥി: അതെ! വന്ദ്യപിതാവേ! ഞാൻ സ്വന്ത ഇഷ്ടത്തോടും പൂർണ്ണ മനസ്സോടും കൂടിയാകുന്നു ഇപ്രകാരം സമ്മതിച്ചിരിക്കുന്നത്.

ആ: പി: നീ ഒരു നല്ല ജീവിതവും അനുഗ്രഹിക്കപ്പെട്ട പാതയും തെരഞ്ഞെടുത്തിരിക്കുന്നു. എന്നാൽ ആ ജീവിതം ഭാരമേറിയതും പ്രയാസം നിറഞ്ഞതും, ആ പാഥ ക്ലേശഭൂയിഷ്ടവും ദുർഘടകരവുമാകുന്നു. പരപ്രേരണ കൊണ്ടോ ആരുടെയെങ്കിലും നിർബന്ധത്താലോ ആകുന്നുവോ ഈ കാര്യം നീ തിരഞ്ഞെടുത്തിരിക്കുന്നത്.

സ്ഥാനാർത്ഥി: അല്ല. വന്ദ്യ പിതാവേ! ആരും എന്നെ നിർബന്ധിക്കുകയോ, അവിഹിത മായി പ്രേരിപ്പിക്കുകയോ ചെയ്തിട്ടില്ല.

ആ: പി: അനുഗ്രഹിക്കപ്പെട്ടവനെ! നിന്റെ തീരുമാനം ശ്രേഷ്ടമായിരിക്കുന്നു. സന്യാസ ജീവിതം മാലാഖമാരുടെ ജീവിതമാകുന്നു. ആയതു നിഷ്ടയോടെ പാലിക്കുകയും വ്രതസ്ഥ നായി ജീവിക്കുകയും ചെയ്താൽ നീ അത്യുന്നതനായ ദൈവത്തിന്റെ സ്നേഹിതനെന്നു അറിയപ്പെടും. Novice എന്ന നിലയിൽ ആശ്രമ നിയമങ്ങൾക്കു കീഴ്പെട്ട് അവ അനുസരിച്ച് നീ ജീവിക്കുമോ?

സ്ഥാനാർത്ഥി: ഉവ്വ്, പിതാവേ! ദൈവസഹായത്താൽ അപ്രകാരം ഞാൻ ജീവിക്കും. എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

ആ: പി: നിന്റെ മേൽനോട്ടം നടത്തുന്ന (Novice Master ന്റെ (Novice Mistress) ആജ്ഞ കളനുസരിച്ചും, ആശ്രമ ചാപ്റ്ററിന്റെ തീരുമാനമനുസരിച്ചും, ആശ്രമാദ്ധ്യക്ഷന്റെ (അദ്ധ്യക്ഷ) കല്പനകളനുസരിച്ചും, അവർക്കു കീഴ്പെട്ടു നീ ജീവിക്കുമോ?

സ്ഥാനാർത്ഥി: ദൈവസഹായത്തിൽ അപ്രകാരം ഞാൻ ജീവിക്കും. എന്റെ കുറവുകൾ പരിഹരിക്കുന്നതിനു കരുണയുള്ള ദൈവത്തോടു പ്രാർത്ഥിക്കണമെ.

ആ: പി: വിനയത്തോടും, സൗമ്യതയോടും, സ്നേഹത്തോടും വർത്തിക്കുകയും, അനുസ രണം, ബ്രഹ്മചര്യം (കന്യകാവൃതം), ദാരിദ്ര്യം എന്നിവ സന്തോഷത്തോടു കൂടിയും ആത്മാർത്ഥ മായും പരിശീലിക്കുവാൻ ശ്രമിക്കുമോ?

സ്ഥാനാർത്ഥി: ഉവ്വ്. പിതാവെ! അപ്രകാരം ചെയ്യുമെന്നു കർത്തൃനാമത്തിൽ ഞാൻ ഉറപ്പു പറയുന്നു.

ആ: പി: സഹോദരാ! ആശ്രമജീവിതത്തിന്റെ ദ്വിതീയ പടിയായ Novice പദവിയ്ക്കു നീ യോഗ്യനാകുന്നുവെന്നു കാണിച്ചിരിക്കുന്നു. ആയതിനാൽ ആ പടിയിലേക്കുള്ള പ്രവേശനാ നുവാദം ഇപ്പോൾ ഞാൻ നിനക്കു നൽകുന്നു.

നീ ഒരു നല്ല ജീവിതം തിരഞ്ഞെടുത്തു. നല്ല പങ്കു തെരഞ്ഞെടുത്ത മറിയാമ്മിനെപ്പറ്റി നമ്മുടെ കർത്താവ് അരുളിച്ചെയ്തതു പോലെ ഈ നല്ല ഓഹരി ആരും നിന്നിൽ നിന്നും അപഹരിക്കാതിരിക്കട്ടെ. കലപ്പയ്ക്കു കൈവച്ചശേഷം പിൻവാങ്ങുന്ന ഒരുവനും സ്വർഗ്ഗരാജ്യ ത്തിനു യോഗ്യനല്ലെന്നുള്ള തിരുവചനം നീ ഓർക്കണം. ലോത്തിന്റെ ഭാര്യയുടെ അനുഭവം

നിനക്കുണ്ടാവാതിരിക്കട്ടെ. അവൾ ദൈവനിയോഗത്തെ മറുത്ത് പുറകോട്ട് നോക്കുകയാൽ ഉപ്പുതൂണായി തീർന്നുവല്ലോ. ദൈവംതമ്പുരാൻ നിന്റെ നിശ്ചയത്തെ അനുദിനം ദൃഢപ്പെടുത്തട്ടെ.

**ഭരമേല്പിക്കൽ പ്രാർത്ഥന (കിഴക്കോട്ട്)**

പരിശുദ്ധനും, വിശുദ്ധന്മാരെ സ്നേഹിക്കുന്നവനും, പുണ്യവാന്മാരിൽ വിശ്രമിക്കുന്നവനുമായിരിക്കുന്ന ദൈവമെ! സ്വയമേ വേർപിരിഞ്ഞ് ശ്രേഷ്ടമായ നിന്റെ വിശുദ്ധിയിലേക്കു അടുത്തുവന്നിരിക്കുന്ന നിന്റെ ദാസനെ നീ സ്വീകരിക്കണമെ. ലൗകികബന്ധങ്ങൾ വിട്ട് മാലിന്യമില്ലാത്ത സന്യാസ ജീവിതത്തിൽ ആയുഷ്കാലമെല്ലാം, നിന്റെ തിരുഹിതത്തിനൊത്ത വണ്ണം, ഉത്തമനിലയിൽ, ഹൃദയവിശുദ്ധിയോടെ, നിന്റെ വിശുദ്ധ കൂടാരത്തിൽ വസിപ്പാൻ യോഗ്യനായിത്തീർന്ന ശമുവേലിനെപ്പോലെ സൽപ്രവർത്തികളാൽ നിന്റെ ദിവ്യസന്നിധിയിൽ ഭയഭക്തിയുള്ളവനായിത്തീരുവാൻ ഇവൻ യോഗ്യനായിത്തീരുകയും, ഇവൻ മൂലം പിതാവും പുത്രനും പ. റൂഹായുമായ നിന്റെ വന്ദ്യ തിരുനാമം എന്നുമെന്നേക്കും സ്തുതിക്കപ്പെടുകയും ചെയ്യുമാറാകണമെ. ഹോശോ......... ആമ്മീൻ.

**Note:** Novice ന്റെ കൂടെ Postulants ഉം ഉണ്ടെങ്കിൽ Novice ന്റെ ചോദ്യോത്തരങ്ങൾ മാത്രം മതിയാകും.

പിതാക്കന്മാരുടെ പൊതു ഗുണദോഷങ്ങൾക്കു ശേഷം

## 3. PROFESSION ചോദ്യോത്തരങ്ങൾ, പ്രതിജ്ഞകൾ

ആശ്രമ പിതാവ് (മേല്പട്ടക്കാരൻ)

അനുഗ്രഹിക്കപ്പെട്ട സഹോദരാ!

സന്യാസ ആശ്രമ ജീവിതത്തിന്റെ (പ്രഖ്യാപിത) പദവിയിലേക്കു (Professed) റമ്പാൻ സ്ഥാനത്തേക്കു - നിന്നെ ഉയർത്തണമെന്നുള്ള (ഇന്ന സമൂഹ ചാപ്റ്ററിന്റെ) നമ്മുടെ തീരുമാനമനുസരിച്ച് നിന്നെ നാം തെരഞ്ഞെടുത്തിരിക്കുന്നു. ആ സ്ഥാനത്തേക്ക് പ്രവേശിക്കുവാൻ നിനക്കു സമ്മതമാണോ?

സ്ഥാനാർത്ഥി: ഉവ്വ്, വന്ദ്യ പിതാവേ! എനിക്കു സമ്മതമാകുന്നു.

ആ: പി: നീ സ്വന്ത ഇഷ്ടത്തോടും, പൂർണ്ണ മനസ്സോടും കൂടിയാണോ ഇപ്രകാരം സമ്മതിച്ചിരിക്കുന്നത്.

സ്ഥാനാർത്ഥി: അതെ. വന്ദ്യപിതാവേ! ഞാൻ സ്വന്ത ഇഷ്ടത്തോടും പൂർണ്ണ മനസ്സോടും കൂടെയാകുന്നു അപ്രകാരം സമ്മതിച്ചിരിക്കുന്നത്.

ആ: പി: സന്യാസജീവിതം ഒരു മരണമാണെങ്കിലും, അത് ഈ ലോകജീവിത ഇമ്പങ്ങൾ വെടിഞ്ഞ് സ്വർഗ്ഗീയ ജീവിതത്തിലേക്കു പ്രവേശിക്കുന്നതിനുള്ള വഴിയുമാകുന്നു. ഒരു വീണ്ടും ജനനമാകയാൽ ദയറോയൂസോ രണ്ടാം മാമോദീസാ ആകുന്നു. നീ പരപ്രേരണ കൊണ്ടോ, ആരുടെയെങ്കിലും നിർബന്ധത്താലോ ആകുന്നുവോ ഈ കാര്യം തിരഞ്ഞെടുത്തിരിക്കുന്നത്.

സ്ഥാനാർത്ഥി: അല്ല. വന്ദ്യ പിതാവേ! ആരും എന്നെ പ്രേരിപ്പിക്കുകയോ നിർബന്ധിക്കുകയോ, ചെയ്തിട്ടല്ല ഞാൻ ഈ കാര്യം തെരഞ്ഞെടുത്തിരിക്കുന്നത്.

ആ: പി: എന്തെങ്കിലും സ്ഥാനമാനങ്ങൾക്കു വേണ്ടിയോ, പദവിക്കു വേണ്ടിയോ, പ്രതാപത്തിനു വേണ്ടിയോ ആകുന്നുവോ ഈ സ്ഥാനം നീ സ്വീകരിക്കുന്നത്. അങ്ങനെയെങ്കിൽ നിന്റെ ഈ തീരുമാനം വ്യർത്ഥമാകുന്നു.

സ്ഥാനാർത്ഥി: ഉന്നതസ്ഥാനമോ, പദവിയോ, പ്രതാപമോ ആഗ്രഹിച്ചുകൊണ്ടല്ല ഞാൻ അടുത്തു വന്നിരിക്കുന്നത്. എല്ലാവരുടെയും ദാസനായി എല്ലാവരെയും ശുശ്രൂഷിപ്പാൻ ഞാൻ ആഗ്രഹിക്കുന്നു.

ആ: പി: അങ്ങനെയെങ്കിൽ നീ അനുദിനം നിന്റെ കുരിശെടുത്തു കൊണ്ട് കർത്താവിനെ അനുഗമിക്ക. നിനക്കു കർത്തൃസ്നേഹമുണ്ടെങ്കിൽ തന്റെ ചുമടു നിനക്കു ലഘുവും, തന്റെ നുകം ഇമ്പകരവുമായിരിക്കും. നിന്റെ കുരിശിനെ നിനക്കു വേണ്ടി കർത്താവു വഹിക്കുകയും ചെയ്യും. Professed റമ്പാൻ സന്യാസി എന്ന നിലയിൽ നിന്നിൽ നിന്നും പ്രതീക്ഷിക്കുന്ന വിധത്തിൽ നീ ജീവിക്കുമോ.

സ്ഥാനാർത്ഥി: ഉവ്വ്, പിതാവേ! ദൈവസഹായത്തിൽ അപ്രകാരം ഞാൻ ജീവിക്കും. എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

ആ: പി: സന്യാസജീവിതം നയിക്കുന്നവർ വിനയമുള്ളവരും ശാന്തശീലന്മാരും, കോപിക്കാത്തവരും, നോമ്പും, ഉപവാസവും, ജാഗരണവും നടത്തുന്നവരും, നിരന്തരമായി പ്രാർത്ഥിക്കുന്നവരും, ദൈവത്തോടും, അന്യോന്യവും സ്നേഹമുള്ളവരും ആയിരിക്കണം. അപ്രകാരം നീ വർത്തിക്കുമോ?

സ്ഥാനാർത്ഥി: ഉവ്വ്, പിതാവേ! ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് അപ്രകാരം ഞാൻ വർത്തിക്കും.

**Note:** Professed ന്റെ കൂടെ Novice ഓ - Postulants - ഓ സ്വീകരിക്കപ്പെടുന്നെങ്കിൽ അവർക്കു Profession ഇത്രയും വരെയുള്ള ചോദ്യോത്തരങ്ങൾ മതിയാകും.

**1. Profession - നു (റമ്പാൻ) മാത്രം**

Vow of Chastity (കന്യാവ്രതം) 1 തെസ്സ: 4:3–5

ആശ്രമ പിതാവ്: സന്യാസ ജീവിതത്തിനു വിഹിതമായ ബ്രഹ്മചര്യം (കന്യാകാവ്യതം) നീ ആയുഷ്പര്യന്തം പാലിക്കുമോ?

സ്ഥാനാർത്ഥി: ആയുഷ്പര്യന്തം ബ്രഹ്മചര്യം (കന്യകാവ്യതം) ഞാൻ പാലിക്കുമെന്നു ദൈവതിരുമുമ്പാകെയും, സഹോദര സംഘത്തിന്റെയും അവിടത്തെയും, സന്നിധിയിലും ഞാൻ പ്രതിജ്ഞ ചെയ്യുന്നു. എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

Vow of Obedience (അനുസരണം) ഫിലിപ്പി. 2:8

ആശ്രമപിതാവ്: നിന്റെ ജീവിതകാലമൊക്കെയും, മേല്പട്ടക്കാരെയും, അധികാരികളെയും ആശ്രമ Visitor -നേയും ആശ്രമാദ്ധ്യക്ഷനെയും, (മഠാധിപയേയും), Chapter - നെയും അനുസരിക്കുകയും, സന്യാസ നിയമങ്ങളനുസരിച്ച് നടക്കുകയും ചെയ്യുമോ?

സ്ഥാനാർത്ഥി: എന്റെ ജീവിത കാലമൊക്കെയും, സന്യാസത്വത്തിനു ചേർന്ന വിധത്തിൽ മേല്പട്ടക്കാരെയും ആശ്രമ അധികാരികളെയും ആശ്രമാദ്ധ്യക്ഷനെയും (മഠാധിപയെയും) Chapter -നെയും അനുസരിക്കുകയും, ആശ്രമ നിയമങ്ങളനുസരിച്ച് നടക്കുകയും ചെയ്യുമെന്ന് ദൈവതിരുമുമ്പാകെയും, ഈ സമൂഹത്തിന്റെയും സഹോദര സംഘത്തിന്റെയും അവിടത്തെ സന്നിധിയിലും ഞാൻ വാഗ്ദത്തം ചെയ്യുന്നുന്നു. എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

3. Vow of Poverty (ദാരിദ്ര്യം) മത്താ. 5:3

ആശ്രമ പിതാവ്: ആയുഷ്ക്കാലമൊക്കെയും, ദാരിദ്ര്യം നീ സ്വാഗതം ചെയ്യുകയും, ദാരിദ്ര്യാവസ്ഥയിലുള്ള സകല ഭാരങ്ങളും സന്തോഷത്തോടെ വഹിക്കുകയും ചെയ്യുമോ?

സ്ഥാനാർത്ഥി: എന്റെ മരണനാഴിക വരെയും ദാരിദ്ര്യാവസ്ഥയിൽ ജീവിക്കുകയും, അതിനുള്ള ഭാരങ്ങൾ സന്തോഷസമേതം വഹിക്കുകയും ചെയ്തുകൊള്ളാമെന്നു, ദൈവതിരുമുമ്പാകെയും ഈ സമൂഹത്തിന്റെയും സഹോദര സംഘത്തിന്റെയും അവിടത്തെ സന്നിധിയിലും പ്രതിജ്ഞ ചെയ്യുന്നു. എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

ഒപ്പിടീൽ

ആശ്രമപിതാവ്: നീ ദൈവതിരുമുമ്പാകെയും, ബലഹീനനായ എന്റെയും, സഹോദര സംഘത്തിന്റെയും സന്നിധിയിലും നൽകിയിട്ടുള്ള സമ്മതങ്ങളും, ചെയ്തിട്ടുള്ള പ്രതിജ്ഞകളും, പാലിക്കുമെന്നുള്ളതിലേക്കു സ്ലീബാ അടയാളം വരച്ച് നിന്റെ കൈയൊപ്പ് ഇടണം.

സ്ഥാനാർത്ഥി പ്രതിജ്ഞാപത്രത്തിൽ കുരിശടയാളം വരയ്ക്കുകയും കൈയൊപ്പ് ഇടുകയും ചെയ്യുന്നു.

ആശ്രമപിതാവ്: അനുഗ്രഹിക്കപ്പെട്ട സഹോദരാ! സന്യാസജീവിതത്തിന്റെ സമ്പൂർണ്ണ പദവിയ്ക്കു (Professed പദവിക്കു) നീ യോഗ്യനാകുന്നുവെന്നു കാണിച്ചിരിക്കുന്നു. ആയതിനാൽ ആ പദവിയിലേക്കുള്ള പ്രവേശനാനുവാദം ഞാൻ നിനക്കു നൽകുന്നു.

അപ്പോസ്തോല സംഘത്തിൽപ്പെട്ടിരുന്ന യീഹൂദാ സ്കറിയോത്തായുടെ അനുഭവം നീ ഓർക്കണം. മൂന്നു കൊല്ലക്കാലം അവൻ കർത്താവിനോടു കൂടി കഴിഞ്ഞിട്ടും, കേവലം മുപ്പതു വെള്ളിക്കാശിനു കർത്താവിനെ അവൻ ഒറ്റിക്കൊടുത്തു. അവന്റെ വീഴ്ച അതിഭയങ്കരമായിരുന്നു. ചെയ്തുപോയ തെറ്റിനെപ്പറ്റി ഒടുവിൽ അവനു ബോധമുണ്ടായെങ്കിലും, നിരാശയുടെ ആധിക്യത്താൽ കെട്ടി ഞാന്നു മരിക്കുകയാണ് ചെയ്തത്. അവന്റെ സിംഹാസനം അവൻ നഷ്ടപ്പെടുത്തി. മറ്റൊരുവൻ അതിൽ ആരൂഢനാകുകയും ചെയ്തു.

പ്രിയപ്പെട്ട സഹോദരാ! ഈദൃശ അനുഭവം നിനക്കുണ്ടാകാതെ സൂക്ഷിക്കുക. ഉറക്കത്തിലും, ഉണർച്ചയിലും, ജാഗ്രതയുള്ളവനായിരിക്ക. നീ ചെയ്തിട്ടുള്ള വാഗ്ദത്തങ്ങൾ നിറപടിയായി പാലിക്കുന്നതിനു ദൈവം നിന്നെ അനുഗ്രഹിക്കട്ടെ.

**ഭരമേല്പിക്കൽ പ്രാർത്ഥന**

പരിശുദ്ധനും, വിശുദ്ധന്മാരെ സ്നേഹിക്കുന്നവനും, പുണ്യവാന്മാരിൽ വിശ്രമിക്കുന്നവനുമായ ദൈവമെ! സ്വയമേ വേർപിരിഞ്ഞ് ശ്രേഷ്ഠമായ നിന്റെ വിശുദ്ധിയിലേക്കു അടുത്തു വന്നിരിക്കുന്ന നിന്റെ ദാസനെ നീ സ്വീകരിക്കണമെ. ലൗകികബന്ധങ്ങൾ വിട്ട്, മാലിന്യമില്ലാത്ത സന്യാസജീവിതത്തിൽ, ആയുഷ്കാലമെല്ലാം നിന്റെ തിരുഹിതത്തിനൊത്തവണ്ണം, ഉത്തമനിലയിൽ, ഹൃദയവിശുദ്ധിയോടെ, നിന്റെ വിശുദ്ധ കൂടാരത്തിൽ വസിപ്പാൻ യോഗ്യനായിത്തീർന്ന ശമുവേലിനെപ്പോലെ സൽപ്രവർത്തികളാൽ നിന്റെ ദിവ്യസന്നിധിയിൽ ഭയഭക്തിയുള്ളവനായിത്തീരുവാൻ ഇവൻ യോഗ്യനായിത്തീരുകയും, ഇവൻ മൂലം പിതാവും പുത്രനും, പരിശുദ്ധ റൂഹായുമായ നിന്റെ വന്ദ്യ തിരുനാമം എന്നുമെന്നേക്കും സ്തുതിക്കപ്പെടുകയും ചെയ്യുമാറാകണമെ. ഹോശോ......... ആമ്മീൻ.

## 4. ദയറാദ്ധ്യക്ഷൻ (അദ്ധ്യക്ഷ)

ചോദ്യോത്തരങ്ങളും സമ്മതങ്ങളും

പരിശുദ്ധ മദ്ബഹായുടെ മുമ്പാകെയും, മദ്ബഹായുടെ വാതുക്കൽ വളവുങ്കൽ നില്ക്കുന്ന ആശ്രമ പിതാവിന്റെ മുമ്പാകെയും സഹോദര സംഘത്തിന്റെ മദ്ധ്യത്തിലുമായി സ്ഥാനാർത്ഥി നില്ക്കുന്നു.

ആശ്രമപിതാവ് (Visitor മെത്രാപ്പോലീത്താ): (ഇന്ന) സമൂഹത്തെ നയിക്കുന്നതിനു അതിന്റെ അദ്ധ്യക്ഷനായിരിപ്പാൻ സമൂഹ ചാപ്റ്റർ നിങ്ങളെ തെരഞ്ഞെടുത്തിരിക്കുന്നു. ആ പദവി സ്വീകരിക്കുന്നതിനു നിങ്ങൾക്കു സമ്മതമാണോ?

സ്ഥാനാർത്ഥി: ദൈവസഹായത്തിൽ ആശ്രയിച്ചു കൊണ്ട്, തൽസ്ഥാനം സ്വീകരിക്കുവാൻ, ഞാൻ സമ്മതിക്കുന്നു.

ആ: പി: ഈ സമൂഹത്തിന്റെ ഭരണഘടനയും, ജീവിതനിയമങ്ങളും അനുസരിച്ച് നിങ്ങൾ ഭരമേറ്റിരിക്കുന്ന ചുമതല നിർവ്വഹിക്കുകയും, സ്വന്തം ജീവിതം നയിക്കുകയും ചെയ്യുമോ?

സ്ഥാനാർത്ഥി: അപ്രകാരം ഞാൻ ചെയ്യും. ആയതിനു ഞാൻ യോഗ്യനാകുവാൻ എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

ആ: പി: കർത്താവായ യേശുമശിഹായുടെ ഉപദേശങ്ങളും, മാതൃകകളും അനുസരിച്ച് സഹോദര സംഘത്തോട് ഒത്തിണങ്ങി ജീവിക്കുവാൻ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നു. ആശ്രമസ്ഥരെ ഒന്നിപ്പിക്കുന്ന ബന്ധം സ്നേഹമാകുന്നു. സഹോദരങ്ങളോടു യഥാർത്ഥ സ്നേഹത്തിൽ വർത്തിക്കുകയും, അവരുടെ നന്മയെ ലക്ഷ്യമാക്കി കരുതലോടും ക്ഷമയോടും, സഹനത്തോടും പെരുമാറുകയും, അവരെ നടത്തുകയും ചെയ്യുമോ?

സ്ഥാനാർത്ഥി: ദൈവത്തിൽ ശരണപ്പെട്ടു കൊണ്ട് അപ്രകാരം ഞാൻ ചെയ്യും.

ആ: പി: ഞാൻ ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിപ്പാനും, മറ്റുള്ളവർക്കു വേണ്ടി എന്റെ ജീവനെ കൊടുപ്പാനുമാണ് വന്നിരിക്കുന്നത് എന്നുള്ള കർത്തൃവചന പ്രകാരം സഹോദര സംഘത്തെ നീ സ്നേഹപൂർവ്വം ശുശ്രൂഷിക്കുമോ?

സ്ഥാനാർത്ഥി: അപ്രകാരം ചെയ്യുവാൻ ഞാൻ പരമാവധി പരിശ്രമിക്കുമെന്ന് കർത്തൃനാമത്തിൽ വാഗ്ദാനം ചെയ്യുന്നു.

ആ: പി: അനുഗ്രഹിക്കപ്പെട്ട സഹോദരാ! നീ (ആശംസ) ചെയ്തിട്ടുള്ള വാഗ്ദത്തങ്ങൾ നിറപടിയായി നിറവേറ്റുവാൻ ദൈവം തമ്പുരാൻ നിന്നെ സഹായിക്കട്ടെ.

കിഴക്കോട്ട് തിരിഞ്ഞ് - നമുക്കു പ്രാർത്ഥിക്കാം.

പ്രാർത്ഥന (ലുത്തിനിയാ)

ആ: പി: സ്വർഗ്ഗസ്ഥ പിതാവാം ദൈവമെ!

എല്ലാവരും: ഞങ്ങളോടു കരുണ ചെയ്യണമെ.

ആ: പി: ലോകരക്ഷിതാവായ ദൈവപുത്രാ!

എല്ലാവരും: ഞങ്ങളോടു കരുണ ചെയ്യണമെ.

ആ: പി: പരിശുദ്ധ റൂഹായാം ദൈവമെ!

എല്ലാവരും: ഞങ്ങളോടു കരുണ ചെയ്യണമെ.

ആ: പി: ഏകദൈവമായ വിശുദ്ധ ത്രിത്വമേ!

എല്ലാവരും: ഞങ്ങളോടു കരുണ ചെയ്യണമെ.

ആ: പി: ദൈവമായ കർത്താവേ! ഈ സമൂഹത്തെ അനുഗ്രഹിക്കുകയും, അതിൽ നീ

കൂട്ടിചേർത്തിട്ടുള്ള സഹോദരങ്ങളെയും, അതിന്റെ അദ്ധ്യക്ഷനായി നീ തിരഞ്ഞെടുത്തിട്ടുള്ള (ഇന്നാരെയും) നീ കാത്തുകൊള്ളുകയും അവർ നിന്നെ പൂർണ്ണ ഹൃദയത്തോടെ സ്നേഹിക്കുകയും, മനസ്സു കൊണ്ടും, ഹൃദയം കൊണ്ടും നിന്നോട് ഒന്നായി ചേർന്നു നിന്നു കൊണ്ട് സ്നേഹപൂർവ്വമായ ത്യാഗശുശ്രൂഷ ചെയ്ത് നിന്റെ സാക്ഷികളായി തീരുകയും ചെയ്യുമാറാകണമെ.

എല്ലാവരും: കർത്താവേ! ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ.

ആ: പി: ജീവന്റെ ദാതാവും, എല്ലാ നന്മകളുടെയും ഉറവിടവുമായ പരിശുദ്ധാത്മാവിന്റെ നിരന്തരമായ സഹവാസം, ഈ സമൂഹത്തിന്റെ അദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ള (ഇന്നാർക്കു) ധാരാളമായി ഉണ്ടാകുവാൻ കൃപ ചെയ്യണമെ.

എല്ലാവരും: കർത്താവേ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ.

ആ: പി: അറിവിന്റെയും, പരിജ്ഞാനത്തിന്റെയും എല്ലാ നല്ല ആലോചനകളുടെയും ആത്മാവായ പരിശുദ്ധാത്മാവിനാൽ അവനെ പ്രകാശിപ്പിക്കുകയും സൗമ്യതയും, വിവേകവും, ധൈര്യവും, ദീർഘക്ഷമയും, സമാധാനവും അവനെ അണിയിക്കുകയും, സ്നേഹാഗ്നി കൊണ്ട് അവനെ ഉജ്ജ്വലിപ്പിക്കുകയും, വിശ്വസ്ത നേതാവായിരിക്കത്തക്കവണ്ണം എല്ലാ കൃപകൾ കൊണ്ടും അവനെ നിറയ്ക്കുകയും ചെയ്യണമെ.

എല്ലാവരും: കർത്താവെ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമേ.

മംഗളാശംസ (പടിഞ്ഞാട്ട്)

ആ: പി: നിങ്ങളുടെ ഭരണ നിർവ്വഹണ കാലമൊക്കെയും നിങ്ങളുടെ വിളിക്കനുസരണമായി എല്ലാ കാര്യങ്ങളും നിറവേറ്റുന്നതിനു എല്ലാ കൃപാവരങ്ങളും നൽകി പിതൃപുത്ര പരിശുദ്ധാത്മാവാം ദൈവം നിങ്ങളെ ശക്തിപ്പെടുത്തി നിങ്ങളെ അനുഗ്രഹിക്കുമാറാകട്ടെ.

ആ: പി: (എല്ലാവരോടും) നിങ്ങൾ (ഇന്നാരെ) നിങ്ങളുടെ ആശ്രമാദ്ധ്യക്ഷനായി സ്വീകരിക്കുന്നുവോ?

എല്ലാവരും: ഉവ്വ്, ഞങ്ങൾ സ്വീകരിക്കുന്നു.

ആ: പി: നിങ്ങൾ അദ്ദേഹത്തെ സ്നേഹിക്കുകയും അനുസരിക്കുകയും ചെയ്യുമോ?

എല്ലാവരും: ഞങ്ങൾ സ്നേഹിക്കുകയും അനുസരിക്കുകയും ചെയ്യും.

ആ: പി: കാരുണ്യവാനായ ദൈവം തമ്പുരാൻ നിങ്ങളെല്ലാവരോടും കൂടിയിരുന്നു നിങ്ങളെ അനുഗ്രഹിക്കുമാറാകട്ടെ.

# സന്യാസികളും അവരുടെ ജീവിതക്രമവും

രണ്ടു തരത്തിലുള്ള സന്യാസികൾ ഉണ്ട്. ഏകാന്തവാസികളും ആശ്രമവാസികളും

### 1. ഏകാന്തവാസികൾ (Hermits, Anchorites, Reclues)

മനുഷ്യർ തിങ്ങിപ്പാർക്കുന്ന സ്ഥലങ്ങൾ വിട്ട് മലമുകളിലും, കാടുകളിലും, ഗുഹകളിലും, മരുഭൂമികളിലും മറ്റും ഇവർ ജീവിക്കുന്നു. പരുപരുത്ത വസ്ത്രങ്ങളും, മരവുരികളും, ചർമ്മങ്ങളും, രോമവസ്ത്രങ്ങളും മറ്റും അവർ ധരിക്കുന്നു.

ഈജിപ്റ്റിലെ മരുഭൂമികളിൽ ഇങ്ങനെ ഉള്ള സന്യാസിമാർ മുൻകാലങ്ങളിൽ ധാരാളമായി ഉണ്ടായിരുന്നു. സന്യാസിശ്രേഷ്ഠനായ അന്തോനിയോസ്, ഈജിപ്റ്റിലെ മരുഭൂമിയിൽ ഏകാന്ത സന്യാസജീവിതം നയിച്ച ആളാണ്. ചർമ്മവസ്ത്രധാരികളായ ഇത്തരം സന്യാസികളാണ് എന്നു വിളിക്കപ്പെടുന്നവർ.

ഉയർന്ന തൂണുകളുടെ മുകളിൽ പാർപ്പിടം നിർമ്മിച്ച് അവയിൽ ഏകാന്തജീവിതം നയിച്ചിട്ടുള്ളവരുമുണ്ടായിട്ടുണ്ട്. അവർ തൂൺതപസികൾ (Stylites, Pillar Saints, ) എന്നു അറിയപ്പെടുന്നു.

### 2. ആശ്രമവാസികൾ

സമൂഹമായി (Communities) പൊതുജീവിതം ആശ്രമങ്ങളിൽ (ദയറാകൾ, Monasteries, Nunneries, Convents - Abbeys) നയിക്കുന്നവരാണ് ഇക്കൂട്ടർ. അവരെ Monks - Nuns എന്നിങ്ങനെ വിളിക്കുന്നു. Pachomius അപ്രകാരം ഈജിപ്റ്റിൽ താമസിച്ചിരുന്ന ആളാണ്. Basil the Great (ബസ്സേലിയോസ്) ഏഷ്യാമൈനറിൽ (Ancyra) അതേ ജീവിതം നയിച്ചിരുന്നു.

### സ്ഥാനാർത്ഥികളും സന്യാസ വസ്ത്രങ്ങളും

ഓരോ ആശ്രമങ്ങളിലും വിവിധ തരത്തിലുള്ള സ്ഥാനികളുണ്ട്. പാശ്ചാത്യ രീതികളനുസരിച്ച്, പൗരസ്ത്യ സഭകളിലും അവർ താഴെ പറയുന്ന പേരുകളിൽ അറിയപ്പെടുന്നു.

Aspirants. സന്യാസ ജീവിത കാംക്ഷികൾ. ആശ്രമജീവിതം ആഗ്രഹിച്ചിട്ട് അതിനു വിളിയുണ്ടോ എന്നു നോക്കുന്നവർ.

Postulants. ആശ്രമജീവിതപ്രവേശകർ (Without positive conscent)

Novices. ആശ്രമജീവിത പ്രാരംഭകർ (Beginners, Without taking Vow, Amateur Monk)

Monk (Nuns) - Professed Monks and Nuns - പ്രഖ്യാപിത സന്യാസികൾ.

സന്യാസവ്യതസ്ഥർ - Declared Monks (Nuns) Having taken the Vows. (പ്രതിജ്ഞാബദ്ധർ).

### വേഷങ്ങൾ

ഓരോ സന്യാസാശ്രമങ്ങൾക്കും, ഓരോ വിധത്തിലുള്ള വേഷവിധാനങ്ങളുണ്ട് (Monastic Habits). പാശ്ചാത്യ രീതികളാണ് പൂർവ്വികമായിട്ടുള്ളതെങ്കിലും, മലങ്കരയിൽ ഇപ്പോൾ ഭാരതീയ രീതി അനുസരിച്ചുള്ള വേഷങ്ങളും നൽകാറുണ്ട്. അതനുസരിച്ച് കാവി നിറമോ അതിനോടു ചേർന്ന മറ്റു നിറങ്ങളോ സന്യാസി വസ്ത്രങ്ങൾക്കു ഉപയോഗിക്കും. അവയുടെ രീതിയും, ആകൃതിയും, വെട്ടും ഓരോ വിധത്തിലായിരിക്കും.

സ്ത്രീകൾ എല്ലാ ആശ്രമങ്ങളിലും വെള്ള വസ്ത്രങ്ങളാണ് ധരിക്കുന്നത്. അപ്രകാരമുള്ള സന്യാസിനി ആശ്രമങ്ങളാണു പത്തനാപുരം, അടൂർ, കടമ്പനാട്, ശൂരനാട്, ബഥനി, ഓതറ, കിഴക്കമ്പലം, പുതുപ്പാടി എന്നിവ.

പുരുഷന്മാർ വെള്ളവസ്ത്രം ധരിക്കുന്ന ആശ്രമങ്ങളാണ് പത്തനാപുരം, ചെങ്ങമനാട്

എന്നിവ.

ബഥനി ആശ്രമക്കാർ കാവി വസ്ത്രങ്ങൾ ധരിക്കുന്നു. മാവേലിക്കര St. Pauls, പുതുപ്പാടി എന്നീ ആശ്രമങ്ങളിൽ പുരുഷന്മാർ കാവിയോടു ചേർന്ന നിറമുള്ള വസ്ത്രങ്ങളാണ് ധരിക്കുന്നത്.

സ്ത്രീകൾ മിക്കവാറും പാശ്ചാത്യരീതി അനുസരിച്ചുള്ള വേഷങ്ങളാണ് ധരിക്കുന്നത്. അതായത് വെള്ള ളോഹ, വെള്ള ഇടക്കെട്ട്, കറുത്ത ചരടിൽ കോർത്ത കുരിശുമാല, വെള്ള ഊറാറ (ഹൈമ്നിക്ക. കണ്ഠ വസ്ത്രം), വെള്ള Scapla (തോൾ വസ്ത്രം), വെള്ള ശിരോവസ്ത്രം (തൂവാല), വെള്ള മസ്നപ്സാ, വെള്ള Veil, കറുത്ത Veil, ചെരിപ്പ്. ഓതറ മർത്തമറിയം മന്ദിരത്തിൽ ളോഹയ്ക്കു പകരം വെള്ള സാരിയും, തടിക്കുരിശുമാലയും, വെള്ള മസ്നപ്സായും, വെള്ള Veil ഉം ചെരിപ്പും (Profession കഴിഞ്ഞവർ കറുത്ത Veil ഉം ചെരിപ്പും) ധരിക്കുന്നു.

പുരുഷന്മാർ പത്തനാപുരം, ചെങ്ങമനാട്, ഓതറ എന്നീ ആശ്രമങ്ങളിൽ വെള്ള ളോഹയും, വെള്ള ഇടക്കെട്ടും, തടിക്കുരിശു മാലയും ചെരിപ്പും ധരിക്കുന്നു.

പത്തനാപുരത്ത് Profession കഴിഞ്ഞ വൈദികഗണങ്ങളും സ്ത്രീകളും പള്ളി ശുശ്രൂഷാവേളകളിൽ, കറുത്ത കുപ്പായവും, പുറം ളോഹയും, കറുത്ത മസ്നപ്സായും ധരിക്കും.

ബഥനി ആശ്രമത്തിൽ Profession കഴിഞ്ഞാൽ പുരുഷന്മാർ കാവിളോഹയും, കാവി ഇടക്കെട്ടും, കാവി ഉത്തരീയവും (അംഗവസ്ത്രം) ചെരിപ്പും ധരിക്കും. വൈദികർ പട്ടത്തൊപ്പി ഉപയോഗിക്കും.

മാവേലിക്കര, പുതുപ്പാടി എന്നിവിടങ്ങളിൽ പുരുഷന്മാർ കാവിയോടു ചേർന്ന നിറമുള്ള ളോഹയും, ഇടക്കെട്ടും, ചെരിപ്പും, വൈദികർ പട്ടത്തൊപ്പിയും ധരിക്കുന്നു.

എല്ലായിടത്തും (Postulants, Novices എന്നിവർക്ക് മുണ്ടും, Long Shirt - ഉം, ഇടക്കെട്ടും, വൈദികരെങ്കിൽ തൊപ്പിയും ധരിക്കാം.

Aspirants - നു പ്രത്യേക വേഷമൊന്നുമില്ല. സാധാരണ നാട്ടിൽ നടപ്പുള്ള വേഷം മാത്രമാണുള്ളത്.

വേഷവിധാനങ്ങൾ സ്ത്രീക്കും, പുരുഷനും ഉള്ളവ വേർതിരിച്ച് പ്രത്യേകം താഴെ കൊടുത്തിരിക്കുന്നു.

**സ്ത്രീകൾ**

Aspirants - സാധാരണ വസ്ത്രങ്ങൾ - സാരിയോ മറ്റു വല്ലതുമോ, ചെരുപ്പ്. പ്രത്യേക വേഷദാന ശുശ്രൂഷ അവർക്കു ഇല്ല. അനുവാദം കൊണ്ടു മാത്രം അവരെ ആ സ്ഥാനത്തേക്കു സ്വീകരിക്കുന്നു.

Postulants - Aspirants ന്റെ വേഷങ്ങൾക്കു പുറമെ ഒരു വെള്ള ശിരോവസ്ത്രം, അതായത് ഒരു വലിയ തൂവാല, ചെവികളുടെ മുകളിൽ കൂടി തലയിൽ ഇടുന്നു.

പാശ്ചാത്യ രീതി അനുസരിച്ച് ചിലർ വെള്ള ളോഹയും, വെള്ള ഇടക്കെട്ടും, വെള്ള ശിരോവസ്ത്രവും (തൂവാല) നൽകുന്നു.

Novices - Postulants ന്റെ വസ്ത്രങ്ങളോടു കൂടി കറുത്ത ചരടിൽ കോർത്ത തടിക്കുരിശുമാലയും, ശിരോവസ്ത്രത്തിനു (തൂവാല) തലയിൽ ചെവികൾ മൂടി മുഖത്തോളം എത്തുന്ന വെള്ള Veil - ഉം (മൂടുപടം) ചെരിപ്പും.

പാശ്ചാത്യരീതി അവലംബിച്ചിട്ടുള്ള ചില ആശ്രമങ്ങളിൽ വെള്ള ളോഹ, വെള്ള ഇടക്കെട്ട് എന്നിവയ്ക്കു മുകളിലായി വെള്ള കണ്ഠ വസ്ത്രവും (അതായത് കാൽമുട്ടുകൾക്കു താഴെ എത്തുന്ന ഊറാറയും (ഹമ്നിക്കാ) ചിലർ അതോടു കൂടി Scapla യും (അതായത് മാർവ്വിലും പുറത്തും തോളുകളിലുമായി ചുറ്റിക്കിടക്കുന്ന ഇറക്കം കുറഞ്ഞ തോൾ വസ്ത്രവും) തടിക്കു

രിശു മാലയും, വെള്ള ശിരോവസ്ത്രവും (തൂവാല) വെള്ള Veil ഉം, ചെരിപ്പുകളും ധരിപ്പിക്കുന്നു.

Professed Nuns - ഭാരതീയ രീതി സ്വീകരിച്ചിട്ടുള്ളവർക്ക് വെള്ള സാരിയും, തടിക്കുരിശു മാലയും, വെള്ള മസ്നപ്സായും അതായതു ബുദ്ധിയുള്ള അഞ്ചു കന്യകമാരെയും, കർത്താവിന്റെ പഞ്ചമുറിവുകളെയും ഓർക്കത്തക്കവണ്ണം വെള്ള നൂലു കൊണ്ട് ഇരുവശങ്ങളിലും ഈരണ്ടു ചെരിച്ച കുരിശുകളും, പുറകിൽ ഒരു വലിയ കുരിശും തയിച്ചു ചേർത്തിട്ടുള്ള വെള്ള മസ്നപ്സായും കറുത്ത Veil - ഉം നൽകുന്നു.

പാശ്ചാത്യരീതി അനുകരിക്കുന്നവർക്ക് വെള്ള ളോഹ, വെള്ള ഇടക്കെട്ട്, വെള്ള ഊറാറയും ചിലർ അതോടുകൂടി വെള്ള സ്കാപ്പലായും, തടിക്കുരിശു മാലയും വെള്ള മസ്നപ്സായും കറുത്ത Veil - ഉം, ചെരിപ്പുകളും നൽകുന്നു.

ചില ആശ്രമങ്ങളിൽ (പത്തനാപുരം, ശൂരനാട്) പള്ളി ശുശ്രൂഷാവേളയിൽ ധരിക്കത്തക്കവണ്ണം കറുത്ത കുപ്പായവും, പുറം ളോഹയും കൊടുക്കാറുണ്ട്. അവ ധരിക്കുമ്പോൾ ഊറാറായും, സ്കാപ്പ്ലായും നീക്കി വക്കാവുന്നതാണ്.

**Note:** (1) Scapla. എല്ലാ ആശ്രമങ്ങൾക്കും ഇല്ല. ചിലർ ഊറാറാ മാത്രവും, ചിലർ ഊറാറായും, സ്കാപ്പലായും ധരിപ്പിക്കുന്നു.

(2) Profession നടത്തുമ്പോൾ സ്ഥാനാർത്ഥിയുടെ തലമുടി പറ്റെ വെട്ടിയിരിക്കണം. മറ്റു സ്ഥാനാർത്ഥികൾക്കു അതു നിർബന്ധമല്ല.

**പുരുഷന്മാർ**

Aspirants - സാധാരണ വേഷം - മുണ്ടും Shirt - ഉം ചെരിപ്പും.

Postulants - മുണ്ടും, കാൽമുട്ടുകൾ വരെ നീണ്ടുകിടക്കുന്ന കൈ വീതിയുള്ള Long Shirt - ഉം, വെള്ള ഇടക്കെട്ടും ചെരിപ്പും.

Novice - മുണ്ടും, നീണ്ട Shirt - ഉം, ഇടക്കെട്ടും, തടിക്കുരിശു മാലയും, ചെരിപ്പും.

പാശ്ചാത്യരീതി അനുകരിക്കുന്നവരെങ്കിൽ വെള്ള ളോഹയും, വെള്ള ഇടക്കെട്ടും, തടിക്കുരിശു മാലയും, ചെരിപ്പും.

Professed Monk - സാധാരണ സമയങ്ങളിൽ നോവീസിന്റെ വേഷങ്ങൾ തന്നെ. പള്ളി ശുശ്രൂഷാ വേളകളിൽ വൈദികരെങ്കിൽ കറുത്ത കുപ്പായവും, പുറം ളോഹയും, തൊപ്പിയും, ചെരുപ്പും ധരിക്കാം.

**Note:** (1) ഏതു സ്ഥാനിയാണെങ്കിലും, വൈദികനെങ്കിൽ സാധാരണ സമയങ്ങളിൽ തൊപ്പിയും, ശുശ്രൂഷാവേളയിൽ കറുത്ത കുപ്പായവും, Profession കഴിഞ്ഞവർക്ക് പുറം ളോഹയും ധരിക്കാം.

(2) Profession കഴിഞ്ഞ ഏതു സ്ഥാനിയും കറുത്ത കുപ്പായവും, കറുത്ത മസ്നപ്സായും, പുറം ളോഹയും ധരിക്കാമെങ്കിലും മലങ്കരയിൽ റമ്പാന്മാർ മാത്രമേ അപ്രകാരം ചെയ്യാറുള്ളു.

(3) ബഥനി ആശ്രമത്തിൽ Profession നടത്തുമ്പോൾ കാവി കുപ്പായവും, കാവി ഇടക്കെട്ടും, കാവി അംഗവസ്ത്രവും (ഉത്തരീയവും) അതായത് തോൾ വസ്ത്രവും, ചെരുപ്പും പട്ടമേറ്റവർക്കു തൊപ്പിയും, ശുശ്രൂഷാ വേളയിൽ കറുത്ത പുറം ളോഹയും നൽകുന്നു.

(4) പത്തനാപുരം താബോർ ദയറാ Profession നു സഭയിൽ നിലവിലുള്ള ദയറോയൂസോ സ്ഥാനം (റമ്പാൻ സ്ഥാനം) നൽകുന്നു. അപ്പോൾ റമ്പാന്മാരുടെ വേഷം ധരിക്കണം. അതായതു വെള്ള ളോഹയും, കറുത്ത കുപ്പായവും, കറുത്ത ഇടക്കെട്ടും, കറുത്ത മസ്നപ്സായും, കറുത്ത ചരടിൽ കോർത്ത തടിക്കുരിശു മാലയും, ചെരിപ്പും, ശുശ്രൂഷാവേളയിൽ കറുത്ത പുറം ളോഹയും.

(5) ഇടക്കെട്ട്, കുരിശുമാലയുടെ ചരട്, കുരിശ് എന്നിവയുടെ നിറവ്യത്യാസം, ഇടക്കെട്ടുകളിൽ കെട്ടുകൾ കെട്ടി അവയുടെ സംഖ്യാവ്യാത്യാസം എന്നിവ കൊണ്ട് ഓരോ സ്ഥാനികളെയും വ്യത്യാസപ്പെടുത്തി കാണിക്കാറുണ്ട്.

**കുറിപ്പ്:** ഏകാന്ത സന്യാസികൾക്കു 197-ാം വശം കാണുക. അവിടെ കൊടുത്തിരിക്കുന്ന പ്രതിജ്ഞകൾ മാത്രം ഏകാന്ത സന്യാസിനികൾക്കു മതിയാകും. അതിനുശേഷം ഒപ്പിടുന്നു.

# ദയറാക്കാരൻ (റമ്പാൻ)

**(ചോദ്യോത്തരങ്ങളും വാഗ്ദത്തങ്ങളും)**

അദ്ധ്യക്ഷൻ: അനുഗ്രഹിക്കപ്പെട്ട സഹോദരാ, സന്യാസജീവിതത്തിന്റെ പ്രഖ്യാപിത പദവിയായ ദയറോയൂസോ സ്ഥാനം - അതായത് റമ്പാൻ സ്ഥാനം - സ്വീകരിപ്പാൻ നീ അടുത്തു വന്നിരിക്കുന്നു. ഈ സ്ഥാനം പ്രാപിപ്പാൻ നിനക്കു സമ്മതമാണോ?

സ്ഥാനാർത്ഥി: ഉവ്വ്. വന്ദ്യപിതാവേ! എനിക്കു സമ്മതമാകുന്നു.

അദ്ധ്യക്ഷൻ: നീ സ്വന്ത ഇഷ്ടത്തോടും പൂർണ്ണ മനസ്സോടും കൂടിയാണോ ഇപ്രകാരം സമ്മതിച്ചിരിക്കുന്നത്.

സ്ഥാനാർത്ഥി: അതെ! വന്ദ്യപിതാവേ! ഞാൻ സ്വന്ത ഇഷ്ടത്തോടും പൂർണ്ണ മനസ്സോടും കൂടെയാകുന്നു അപ്രകാരം സമ്മതിച്ചിരിക്കുന്നത്.

അദ്ധ്യക്ഷൻ: ദയറോയൂസോ ഈ ലോക ഇമ്പങ്ങൾ വെടിഞ്ഞ് സ്വർഗ്ഗീയ ജീവിതത്തിലേക്ക് പ്രവേശിക്കുന്നതിനുള്ള വഴിയാകയാൽ അത് ഒരു മരണവും, അതേസമയം ഒരു വീണ്ടും ജനനവും, അങ്ങിനെ അതു രണ്ടാം മാമോദീസായുമാകുന്നു. നീ പരപ്രേരണ കൊണ്ടോ ആരുടെയെങ്കിലും നിർബന്ധത്താലോ ആകുന്നുവോ ഈ കാര്യം തെരഞ്ഞെടുത്തിരിക്കുന്നത്?

സ്ഥാനാർത്ഥി: അല്ല. വന്ദ്യപിതാവേ! ആരും എന്നെ നിർബന്ധിക്കുകയോ പ്രേരിപ്പിക്കുകയോ ചെയ്തിട്ടല്ല ഇക്കാര്യം ഞാൻ തെരഞ്ഞെടുത്തിരിക്കുന്നത്.

അദ്ധ്യക്ഷൻ: എന്തെങ്കിലും സ്ഥാനമാനങ്ങൾക്കു വേണ്ടിയോ, പദവിക്കു വേണ്ടിയോ, പ്രതാപത്തിനു വേണ്ടിയോ ആകുന്നുവോ ഈ സ്ഥാനം നീ സ്വീകരിക്കുന്നത്. അങ്ങിനെയെങ്കിൽ നിന്റെ ഈ തീരുമാനം വ്യർത്ഥമാകുന്നു.

സ്ഥാനാർത്ഥി: അല്ല. വന്ദ്യപിതാവെ! ഉന്നതസ്ഥാനമോ പദവിയോ, പ്രതാപമോ ആഗ്രഹിച്ചുകൊണ്ടല്ല ഞാൻ ഈ സ്ഥാനത്തിന് അടുത്തു വന്നിരിക്കുന്നത്. എല്ലാവരുടേയും ദാസനായി എല്ലാവരെയും ശുശ്രൂഷിപ്പാൻ ഞാൻ ആഗ്രഹിക്കുന്നു.

അദ്ധ്യക്ഷൻ: അങ്ങിനെയെങ്കിൽ നീ അനുദിനം നിന്റെ കുരിശെടുത്തു കൊണ്ട് കർത്താവിനെ അനുഗമിക്കുക. നിനക്കു കർത്തൃ സ്നേഹമുണ്ടെങ്കിൽ നിന്റെ ചുമടു നിനക്കു ലഘുവും നിന്റെ നുകം ഇമ്പകരവുമായിരിക്കും. നിന്റെ കുരിശിനെ നിന്നോടു കൂടെ കർത്താവു വഹിക്കുകയും ചെയ്യും. ഒരു ദയറാക്കാരൻ എന്നുള്ള നിലയിൽ നിന്നിൽ നിന്നും പ്രതീക്ഷിക്കുന്ന വിധത്തിൽ നീ ജീവിക്കുമോ?

സ്ഥാനാർത്ഥി: ഉവ്വ്. വന്ദ്യപിതാവേ! ദൈവസഹായത്തിൽ അപ്രകാരം ഞാൻ ജീവിക്കും. ബലഹീനനായ എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

അദ്ധ്യക്ഷൻ: സന്യാസജീവിതം നയിക്കുന്നവർ വിനയമുള്ളവരും ശാന്തശീലരും സൌമ്യതയുള്ളവരും കോപിക്കാത്തവരും വീഞ്ഞും മദ്യവും കുടിക്കാത്തവരും സത്യവും ധർമ്മവും നീതിയും പാലിക്കുന്നവരും ആയിരിക്കണം.

അവർ നോമ്പും ഉപവാസവും ജാഗരണവും നടത്തുന്നവരും നിരന്തരം പ്രാർത്ഥിക്കുന്നവരും ദൈവഭക്തിയുള്ളവരും ദൈവത്തോടു കൂടി വസിക്കുന്നവരും മനുഷ്യസ്നേഹമുള്ളവരും പരസ്പരം സ്നേഹിക്കുന്നവരും ശത്രുക്കളെ സ്നേഹിക്കുന്നവരും ആയിരിക്കണം.

അവർ വേദപുസ്തക വായന, ധ്യാനം, കുമ്പസാരം, വി. കുർബാനാനുഭവം എന്നിവ നടത്തുന്നവരും വിലക്കപ്പെട്ട ഭക്ഷണ സാധനങ്ങളിൽ നിന്നും ഒഴിഞ്ഞിരിക്കുന്നവരും ദാനധർമ്മങ്ങൾ ചെയ്യുന്നവരും ആയിരിക്കണം. അനുഗ്രഹിക്കപ്പെട്ട സഹോദരാ! ഈ വക കാര്യങ്ങൾ നിന്റെ ജീവിതത്തിൽ പകർത്തുവാൻ നീ ശ്രദ്ധിക്കുമോ?

സ്ഥാനാർത്ഥി: ഉവ്വ്. വന്ദ്യപിതാവെ! അവ പ്രായോഗികമാക്കുന്നതിന് ഞാൻ പരിശ്രമിക്കും. ദൈവം എന്നെ സഹായിക്കുന്നതിനു എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

അദ്ധ്യക്ഷൻ: ദയറാക്കാർ / സന്യാസി വിശക്കുന്നവർക്കു ഭക്ഷണം കൊടുക്കുക, ദാഹിക്കുന്നവർക്കു കുടിപ്പാൻ കൊടുക്കുക, അഗതികളെ ചേർത്തുകൊള്ളുക, വസ്ത്രം ഇല്ലാത്തവർക്കു വസ്ത്രം നൽകുക, ഭവനരഹിതർക്കു പാർപ്പിടം ഉണ്ടാക്കി കൊടുക്കുക, രോഗികളെ സന്ദർശിച്ചാശ്വസിപ്പിക്കുക, അവർക്കു വേണ്ടി പ്രാർത്ഥിക്കുക എന്നിങ്ങനെയുള്ള ജീവകാരുണ്യ പ്രവർത്തികളിലും, സംശയ മനസ്കരെ ഉറപ്പിക്കുക, ഭോഷന്മാർക്കു ബുദ്ധി ഉപദേശിക്ക, പാപികളെ ഗുണദോഷിക്കുക, തെറ്റുകുറ്റങ്ങൾ ക്ഷമിക്കുക, ദുഃഖിതരെ സമാധാനപ്പെടുത്തുക, എല്ലാ പ്രതികൂലങ്ങളും സഹിക്കുകയും ദീർഘക്ഷമ കാണിക്കുകയും ചെയ്ക, ജീവനുള്ളവർക്കും മരിച്ചവർക്കും വേണ്ടി പ്രാർത്ഥിക്കുക എന്നിങ്ങനെയുളള പുണ്യപ്രവർത്തികളിൽ താല്പര്യമുള്ളവരായിരിക്കണം. ഇങ്ങനെയുള്ള കാര്യങ്ങളിലും നീ താല്പര്യം കാണിക്കുമോ?

സ്ഥാനാർത്ഥി: ഉവ്വ്. വന്ദ്യപിതാവേ! അപ്രകാരം ചെയ്യുന്നതിനു ഞാൻ ഉത്സാഹിക്കും.

അദ്ധ്യക്ഷൻ: ദയറാക്കാർ / സന്യാസികൾ നിഗളം, അത്യാഗ്രഹം, മോഹം, അതിഭക്ഷണം, അസൂയ, അലസത എന്നീ മരണകരമായ പാപങ്ങളിൽ വീഴാതിരിപ്പാൻ ജാഗരൂകരായിരിക്കണം. അവർ വിനയം, ഔദാര്യം, ജിതേന്ദ്രിയത്വം, സൌമ്യത, മിതത്വം, സഹോദര സ്നേഹം, ജാഗ്രത എന്നിവ പാലിക്കണം. അപ്രകാരം നീ ചെയ്യുമോ?

സ്ഥാനാർത്ഥി: ഉവ്വ്, വന്ദ്യപിതാവെ! അപ്രകാരം ചെയ്യുന്നതിനു ഞാൻ എല്ലായ്പോഴും ശ്രമിക്കും. എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

അദ്ധ്യക്ഷൻ: പ്രിയ സഹോദരാ! ഏതു പാപം ചെയ്താലും ദൈവം ക്ഷമിക്കുമെന്നു പറഞ്ഞുകൊണ്ട് പരിശുദ്ധാത്മാവിനു വിരോധമായി കരുതിക്കൂട്ടി നീ പാപം ചെയ്യുകയോ, മനഃപൂർവ്വമായി പാപാസക്തി പുലർത്തുകയോ, ചെയ്തുപോയ പാപം ദൈവം ക്ഷമിക്കുകയില്ലെന്നുള്ള വിചാരത്തിൽ നിരാശപ്പെടുകയോ, അനുതാപത്തിനു വിമുഖത കാണിക്കുകയോ, സത്യം നിഷേധിക്കുകയോ, ആയത് ഗോപനം ചെയ്യുകയോ, അപരന്റെ അഭിവൃദ്ധിയിൽ അസൂയപ്പെടുകയോ ചെയ്യരുത്.

സാധുക്കളെ പീഡിപ്പിക്കുക, വേലക്കാരന്റെ കൂലി കബളിപ്പിച്ചെടുക്കുക, ഇടപാടുകളിൽ വ്യാജം കാണിക്കുക, പ്രകൃതിവിരുദ്ധമായ പാപങ്ങൾ ചെയ്യുക, കൊല ചെയ്യുക, സഹോദരങ്ങളുടെ മനസ്സിനെ വൃണപ്പെടുത്തുക എന്നിങ്ങനെ പ്രതികാരത്തിനായി സ്വർഗ്ഗത്തോടു നിലവിളിക്കുന്ന പാപങ്ങളിൽ നിന്നും നീ അകന്നിരിക്കണം.

മറ്റുള്ളവരെ പാപത്തിലേക്കു നയിച്ചു തന്നത്താൻ പാപത്തിൽ നിപതിപ്പിക്കുന്ന ദുരാലോചന, ദുർവാശികേറ്റൽ, മുഖസ്തുതി എന്നിങ്ങനെയുള്ളവയിൽ നിന്നും, പറയേണ്ടവ പറയാതെ മൗനം പാലിക്കുക, ചീത്ത കൂട്ടുകെട്ട്, ചെയ്ത തെറ്റു ബോധ്യമായിട്ടും സമ്മതിക്കാതെ അതു ശരിയാണെന്നു പറഞ്ഞുകൊണ്ടിരിക്കുക എന്നിവയിൽ നിന്നും നീ അകന്നിരിക്കണം.

സ്ഥാനാർത്ഥി: ഉവ്വ്. വന്ദ്യപിതാവേ! ദൈവകൃപയിൽ അപ്രകാരം ഞാൻ പ്രവർത്തിക്കും. ബലഹീനനായ എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

അദ്ധ്യക്ഷൻ: പഴയനിയമത്തിലെ പത്തു കല്പനകളും (Exodus 20: 2-17) പുതിയനിയമത്തിൽ പറയുന്ന അവയുടെ സാരാംശവും (മത്തായി 22:35-40) നീ പാലിക്കണം. നമ്മുടെ കർത്താവിന്റെ മലപ്രസംഗത്തിലെ ഉപദേശങ്ങൾ നീ വായിച്ചു പഠിക്കുകയും ധ്യാനിക്കുകയും അവ നിന്റെ ജീവിതത്തിൽ പകർത്തുകയും ചെയ്യണം.

സ്ഥാനാർത്ഥി: ഉവ്വ്. വന്ദ്യപിതാവെ! അപ്രകാരം ഞാൻ ചെയ്യും.

അദ്ധ്യക്ഷൻ: ദയറാക്കാരൻ / സന്യാസി, ദയറാ / സന്യാസ നിയമങ്ങൾ വീഴ്ച കൂടാതെ പാലിക്കണം. എന്നാൽ എല്ലാ നിയമങ്ങളും ഒരുപോലെയുള്ളവയല്ല. ദയറാ / സന്യാസ നിയമങ്ങളിൽ വച്ചു ഏറ്റവും മുഖ്യവും വിശിഷ്ടവുമായവ മൂന്നാകുന്നു. അവ ബ്രഹ്മചര്യം (Chastity) അനുസരണം (Obedience), ദാരിദ്ര്യം (Poverty) എന്നിവയാകുന്നു. അവ അക്ഷരത്തിലും

ആത്മാവിലും നീ പാലിക്കണം. അവ മൂന്നും വ്രതങ്ങൾ (Vows) എന്നു അറിയപ്പെടുന്നു. അവ പാലിക്കുമെന്നു ഇപ്പോൾ നീ പ്രതിജ്ഞ ചെയ്യണം.

### (1). ബ്രഹ്മചര്യവ്രതം (Vow of Chastity)

അദ്ധ്യക്ഷൻ: സന്യാസജീവിതത്തിനു വിഹിതമായ ബ്രഹ്മചര്യവ്രതം വിചാരത്തിലും സംസാരത്തിലും പ്രവർത്തിയിലും നീ പാലിക്കുമോ?

സ്ഥാനാർത്ഥി: ഉവ്വ്. വന്ദ്യപിതാവെ! ആയുഷ്പര്യന്തം ബ്രഹ്മചര്യം ഞാൻ പാലിക്കുമെന്നു ദൈവതിരുമുമ്പാകെയും, അവിടുത്തേയും, ഈ സംഘത്തിന്റെയും മുമ്പാകെയും ഞാൻ പ്രതിജ്ഞ ചെയ്യുന്നു. ആയതിനു ദൈവം എന്നെ ശക്തിപ്പെടുത്തുവാൻ എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

### (2) അനുസരണ വൃതം (Vow of Obedience)

അദ്ധ്യക്ഷൻ: ജീവകാലമൊക്കെയും ദിവ്യകല്പനകളും സഭാ നിയമങ്ങളും, സന്യാസ / ദയറാ നിയമങ്ങളും, അനുസരിക്കുകയും മേലധികാരികളെയും, സഭാദ്ധ്യക്ഷന്മാരെയും അനുസരിച്ചു നടക്കുകയും ചെയ്യുമോ?

സ്ഥാനാർത്ഥി: ഉവ്വ്. വന്ദ്യപിതാവേ! എന്റെ ജീവിതകാലമൊക്കെയും സന്യാസജീവിതത്തിനു ചേർന്ന വിധത്തിൽ ദൈവിക കല്പനകളും സഭാനിയമങ്ങളും, ദയറാ / സന്യാസ നിയമങ്ങളും, അനുസരിക്കുകയും എന്റെ മേലധികാരികളെയും സഭാദ്ധ്യക്ഷന്മാരെയും അനുസരിച്ച് ജീവിക്കുകയും ചെയ്യുമെന്നു ദൈവതിരുമുമ്പാകെയും അവിടുത്തെയും ഈ സമൂഹത്തിന്റെയും മുമ്പാകെയും ഞാൻ വാഗ്ദത്തം ചെയ്യുന്നു. ആയതിനു ഞാൻ പ്രാപ്തനാകുവാൻ എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

### (3) ദാരിദ്ര്യവ്രതം (Vow of Poverty)

അദ്ധ്യക്ഷൻ: ആയുഷ്ക്കാലമെല്ലാം ദാരിദ്ര്യം സ്വാഗതം ചെയ്യുകയും, ദാരിദ്ര്യാവസ്ഥ മൂലമുള്ള സകല ഭാരങ്ങളും സന്തോഷത്തോടെ വഹിക്കുകയും, ധനമോഹം വെടിയുകയും ചെയ്യുമോ?

സ്ഥാനാർത്ഥി: ഉവ്വ്. വന്ദ്യപിതാവേ! എന്റെ മരണനാഴിക വരെയും ദാരിദ്ര്യവ്രതം ഞാൻ പാലിക്കുകയും, തന്മൂലമുള്ള ഭാരങ്ങൾ സന്തോഷസമേതം വഹിക്കുകയും, ധനമോഹം വെടിയുകയും ചെയ്യുമെന്നു ദൈവതിരുമുമ്പാകെയും, അവിടുത്തെയും ഈ സമൂഹത്തിന്റെയും മുമ്പാകെയും ഞാൻ പ്രതിജ്ഞ ചെയ്യുന്നു. ആയതിനു ഞാൻ കഴിവുള്ളവനായിത്തീരുവാൻ ബലഹീനനായ എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ.

അദ്ധ്യക്ഷൻ: നീ ദൈവതിരുമുമ്പാകെയും ബലഹീനനായ എന്റെയും ഈ സഹോദര സംഘത്തിന്റെയും മുമ്പാകെയും നൽകിയിട്ടുള്ള സമ്മതങ്ങളും, ചെയ്തിട്ടുള്ള പ്രതിജ്ഞകളും പാലിക്കുമെന്നുള്ളതിലേക്കു ഈ പുസ്തകത്തിൽ സ്ലീബാ അടയാളം വരച്ച് നിന്റെ കൈയ്യൊപ്പ് ഇടണം.

ഒപ്പിടുന്നു.

അനുഗ്രഹിക്കപ്പെട്ട സഹോദരാ! ദയറാ / സന്യാസ ജീവിതത്തിന്റെ സമ്പൂർണ്ണ പദവിക്കു നീ യോഗ്യനാകുന്നുവെന്നു നീ കാണിച്ചിരിക്കുന്നു. ആയതിനാൽ ആ പദവിയിലേക്കുള്ള പ്രവേശനാനുവാദം ഞാൻ നിനക്കു നൽകുന്നു.

പ്രിയപ്പെട്ട സഹോദരാ! നീ ഒരു നല്ല ജീവിതം തെരഞ്ഞെടുത്തു. നല്ല പങ്കു തെരഞ്ഞെടുത്ത മറിയാമ്മിനെപ്പറ്റി നമ്മുടെ കർത്താവ് അരുളിച്ചെയ്തതു പോലെ ഈ നല്ല ഓഹരി ആരും നിന്നിൽ നിന്നും അപഹരിക്കാതിരിക്കട്ടെ. കലപ്പയ്ക്ക് കൈവച്ചശേഷം പിൻവാങ്ങുന്ന ഒരുവനും സ്വർഗ്ഗരാജ്യത്തിനു യോഗ്യനല്ലെന്നുള്ള തിരുവചനം നീ ഓർക്കണം. ലോത്തിന്റെ ഭാര്യയുടെ അനുഭവം നിനക്കുണ്ടാകാതിരിക്കട്ടെ. അവൾ ദൈവനിയോഗത്തെ മറുത്തു പുറകോട്ടു നോക്കുകയാൽ ഉപ്പു തൂണായി തീർന്നുവല്ലോ. വീണ്ടും അപ്പോസ്തോല സംഘ

ത്തിൽ ചേർന്നിരുന്ന യിഹൂദാ സ്കറിയോത്തായുടെ അനുഭവം നിനക്കുണ്ടാകാതിരിക്കട്ടെ. കേവലം മുപ്പതു വെള്ളിക്കാശിനു അവൻ കർത്താവിനെ ഒറ്റിക്കൊടുത്തു. അവന്റെ വീഴ്ച അതിഭയങ്കരമായിരുന്നു.

പ്രിയ സഹോദരാ! ഈദൃശ അനുഭവം നിനക്കുണ്ടാകാതിരിക്കട്ടെ. ഉറക്കത്തിലും, ഉണർച്ച യിലും, ജാഗ്രതയുള്ളവനായിരിക്ക. നീ ചെയ്തിട്ടുള്ള വാഗ്ദത്തങ്ങൾ നിറപടിയായി പാലി ക്കുന്നതിനു ദൈവം നിന്നെ അനുഗ്രഹിക്കട്ടെ.

(ഭരമേല്പിക്കൽ പ്രാർത്ഥന) Page. 41